


# തുമ്മാരുകുടി കഥകൾ

മുരളി തുമ്മാരുകുടി

# മുരളി തുമ്മാരുകുടി

ഐക്യരാഷ്ട്രസംഘടനാ പരിസ്ഥിതി പരിപാടിയുടെ (U N E P) ദുരന്ത ലഘൂകരണ വിഭാഗത്തിന്റെ ചുമതല വഹിക്കുന്ന മുരളി തുമ്മാരുകുടി ഇന്റർനാഷണൽ സ്ട്രാറ്റജി ഫോർ ഡിസാസ്റ്റർ റിഡക്ഷന്റെ ശാസ്ത്രോപദേശക സമിതി അംഗം.
ഐക്യരാഷ്ട്ര സംഘടനയുടെ ദുരന്താവലോകന–ഏകോപന സംഘത്തിലെ വിദഗ്ധൻ.
സുരക്ഷ, ദുരന്തലഘൂകരണം എന്നിവയിൽ അന്താരാഷ്ട്രതലത്തിൽ സ്വീകരിക്കുന്ന നടപടികളുമായി അടുത്തു ബന്ധപ്പെട്ട് പ്രവർത്തിക്കുന്നു.
ഈ നൂറ്റാണ്ടിലെ ചില വൻദുരന്തങ്ങളുടെ രംഗത്തും സംഘർഷമേഖലയിലും പ്രവർത്തിച്ചു. ചൈനയിലെ ഭൂകമ്പം, മ്യാൻമറിലെ ചുഴലി, ഹെയ്ത്തിയിലെ ഭൂകമ്പം, ജപ്പാനിലെ സുനാമി എന്നിവ പ്രധാനം.
ഇറാഖ്, ലെബനൺ, പലസ്തീൻ, സുഡാൻ, ലൈബീരിയ എന്നിവിടങ്ങളിലെ സംഘർഷ മേഖലയിലും പ്രവർത്തിച്ചു.
എറണാകുളം ജില്ലയിലെ പെരുമ്പാവൂരിനടുത്ത് വെങ്ങോല സ്വദേശിയാണ്. കേരളത്തിൽ നിന്ന് പ്രാഥമിക വിദ്യാഭ്യാസം നേടി. കാൺപൂർ ഐ ഐ ടി യിൽ നിന്ന് പി.എച്ച്.ഡി എടുത്തു. യൂണിവേഴ്സിറ്റി ഓഫ് കാലിഫോർണിയ, ബെർക്കലി; അമ്മാനിലെ യു എൻ ഇന്റർനാഷണൽ ലീഡർഷിപ്പ് അക്കാദമി എന്നീ പ്രശസ്തമായ സ്ഥാപനങ്ങളിൽ നിന്ന് ഉന്നത പഠനം നേടി.
കൃതികൾ : ഒരുങ്ങാം വിനോദയാത്രയ്ക്ക്
സുരക്ഷയുടെ പാഠങ്ങൾ

*ടെലിവിഷനോ കംപ്യൂട്ടറോ, എന്തിന്, വൈദ്യുതി പോലും ഇല്ലാതിരുന്ന ഒരു ബാല്യത്തിൽ ഞങ്ങളെ ചുറ്റും ഇരുത്തി പുരാണത്തിലെയും ഐതിഹ്യ മാലയിലെയും തമിഴ് സിനിമകളിലെയും കഥകൾ പറഞ്ഞു ഞങ്ങളെ രസിപ്പിയ്ക്കുകയും എന്റെ ഭാവനയുടെ ചക്രവാളങ്ങൾ വികസിപ്പിക്കുകയും ചെയ്ത എന്റെ അച്ഛന്റെ ഓർമ്മയ്ക്ക്.....*

# പുതിയൊരിനം മധുരവിഭവം

മധ്യകേരളത്തിൽ പെരുമ്പാവൂരിനടുത്തുള്ള വെങ്ങോല ഗ്രാമത്തിലെ ഒരു നായർ തറവാടാണ് തുമ്മാരുകുടി. ആ വീട്ടിൽ പിറന്ന സമർത്ഥനായ ഒരു കുട്ടി പഠിച്ചുവളർന്ന് എൻവയോൺമെന്റ് എൻജിനിയറിംഗിൽ പ്രാമാണി കനായിത്തീർന്നു. ലോകത്തെവിടെ പ്രകൃതിക്ഷോഭദുരന്തങ്ങൾ ഉണ്ടായാലും അവിടെ ഓടിയെത്തി ആവശ്യമായ സഹായങ്ങൾ നൽകുവാനും പരിഹാരമാർഗങ്ങൾ കണ്ടെത്തുവാനും ഐക്യരാഷ്ട്ര സംഘടനയിൽ ജോലി ചെയ്യുന്ന എൻവയോൺമെന്റ് സ്പെഷ്യലിസ്റ്റാണ് ഇന്ന് അദ്ദേഹം. ഔദ്യോ ഗിക ജീവിതത്തിന്റെ തത്രപ്പാടുകളുമായി ഇപ്പോൾ ജനീവയിലാണ് താമസം.
നേരിട്ടു ഞാൻ മുരളിയെ കണ്ടിട്ടില്ല. അദ്ദേഹത്തിന്റെ കുടുംബബന്ധുവും കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിൻെറ താത്വികാചാര്യനുമായ പി ഗോവിന്ദപി ള്ളയുടെ പുത്രി പാർവതി, തുമ്മാരുകുടി കഥകളുടെ കൈയെഴുത്തു പ്രതി യുമായി കൊച്ചിയിൽ പടമുകളിലുള്ള എന്റെ വീട്ടിൽ വരുന്നതുവരെ ഞാൻ മുരളിയെക്കുറിച്ച് കേട്ടിട്ടുണ്ടുപോലുമില്ലായിരുന്നു. പക്ഷേ, തുമ്മാരുകുടിക്കു ചെമ്മനം ചാക്കോയെ നഖശിഖാന്തം അറിയാമെന്നും നർമ്മസ്പർശമുള്ള സ്വന്തം രചനകൾക്കു ഞാൻ തന്നെ അവതാരിക എഴുതണമെന്നത് അദ്ദേഹത്തിന്റെ നിർവ്യാജമായ ആഗ്രഹമാണെന്നും പാർവതി എന്നെ ധരിപ്പിച്ചു. പ്രഥമപരിശോധനയ്ക്കായി രചനകൾ ഞാൻ വാങ്ങിവച്ചു.
വായനയിൽ നിന്ന് ഒന്നെനിക്കു ബോധ്യമായി. പ്രകൃതിക്ഷോഭങ്ങൾക്കും ദുരന്തസംഭവങ്ങൾക്കും യുദ്ധക്കെടുതികൾക്കും അതാതിടങ്ങളിൽ ഐക്യരാഷ്ട്ര സംഘടനയുടെ പ്രതിനിധിയായി ഓടിയെത്തുന്ന ഈ മനു ഷ്യൻ പോയിട്ടുള്ളയിട ത്തോളം വിദേശരാജ്യങ്ങളിൽ കാലുകുത്തിയിട്ടുള്ള മറ്റൊരു കേരളീയൻ കാണുകയില്ല. ഭൂഖണ്ഡത്തിന്റെ വിവിധ ഭാഗങ്ങളിലുള്ള അൻപതിൽ പരം രാജ്യങ്ങളിൽ ഇദ്ദേഹം സേവനമനുഷ്ഠിച്ചിട്ടുണ്ട്. അവിടെ യെല്ലാം സാധാരണ വിനോദസഞ്ചാരികൾ പോകാനിടയില്ലാത്ത ഉൾപ്ര ദേശങ്ങളിൽ പോവുകയും ദുരന്തഭൂമികളിലെ ജനങ്ങളോടൊപ്പം അവ രുടെ ക്ലേശനാശങ്ങൾക്കും നൈരാശ്യവിലാപങ്ങൾക്കും സാക്ഷിയായി ജീവിക്കുകയും ചെയ്ത അപൂർവ്വാനു ഭവങ്ങളുടെ അവകാശിയാണ് ഇന്ന് ഈ വെങ്ങോലക്കാരൻ! കേട്ടിട്ടില്ലാത്ത എത്രയെത്ര സ്ഥലനാമങ്ങളും വംശനാ മങ്ങളുമാണ് നമുക്കറിയാൻ കഴിയുക? യാമസുക്രോ, കിഗാലി, ഹുട്ടു – ടുട്സി വംശീയർ, ബന്ധാർസേരിബാഗ്വാനിലെ വാട്ടർ വില്ലേജ് എന്നിങ്ങനെ അവയെല്ലാം എണ്ണിപ്പെറുക്കി പറയാൻ തോന്നുണ്ടെങ്കിലും ഔചിത്യദോഷം

ഭയന്നു നിയന്ത്രിക്കുന്നു.
ദുരന്തഭൂമിയിലെ ദുരിതക്കാഴ്ചകൾ വിവരിച്ച് അനുവാചകരുടെ സ്വാസ്ഥ്യം നശിപ്പിക്കുവാനല്ല മുരളി തന്റെ രചനകളിൽ മുതിർന്നിരിക്കുന്നത്. സഞ്ചാരികളുടെ കണ്ണെത്താത്ത പല കാര്യങ്ങളിലൂടെയുമാണ് ആ ഹൃദയം സഞ്ചരിക്കുന്നത്. അത് വിവിധ ദേശങ്ങളിൽ നിലവിലുള്ള മർദനമുറകളുടെ തത്വശാസ്ത്രമാകാം; ജപ്പാനിലെ സാങ്കേതിക പുരോഗതിയോടൊപ്പം അവർ സൂക്ഷിക്കുന്ന സാംസ്കാരികപൈതൃകത്തനിമകളാകാം; ശാസ്ത്രജ്ഞന്മാരുടെ ഇടയിലെ അശാസ്ത്രീയതയാവാം; മദ്യപാനത്തിന്റെ സാമൂഹികസാമ്പത്തികവശങ്ങളാകാം; വിദേശരാജ്യങ്ങളിലെ സാംസ്കാരികവൈജാത്യത്തിനിടയ്ക്കു നുഴഞ്ഞു നീങ്ങുന്ന കേരളീയ ജീവിതമാകാം; മലയാള ഭാഷയുടെ ക്ലാസിക് പദവിയാകാം; എന്തിന്, വിവിധ കാലഘട്ടങ്ങളിലെ മലവിസർജ്ജന വിഷയമാകാം–നൂതനമായ അറിവുകളുടെ അകമ്പടിയോടെയാണ് ഓരോ ചെറിയ കാര്യവും ഗ്രന്ഥകാരൻ നിരത്തി വലിയ കാര്യമാക്കുന്നത്. അതോ സാധാരണ കഥയല്ല, നേരെമറിച്ച് കൗതുകകരമായ ഒട്ടേറെ അറിവുകളുടെ വിപുല ശേഖരം തന്നെയാകുന്നു 'തുമ്മാരുകുടി കഥകൾ'
ചിന്തനീയമായ ഒട്ടേറെ വസ്തുതകൾ ഉണക്കക്കപ്പപോലെ വായനക്കാരുടെ മുന്നിൽ അവതരിപ്പിക്കുവാനല്ല മുരളി ശ്രമിച്ചിട്ടുള്ളത്. കഥയില്ലായ്മയാണെന്നു തോന്നുമാറ് കാതലുള്ള കാര്യങ്ങൾ അവതരിപ്പിക്കുന്ന ആവിഷ്കാരസാമർത്ഥ്യമാണ് തുമ്മാരുകുടികഥാകാരൻ പ്രകടിപ്പിക്കുന്നത്.
പോള വിരിഞ്ഞുനിൽക്കുന്ന വാഴക്കുടപ്പനിൽ നിന്നും അല്ലികളെടുത്ത് മധുരിക്കുന്ന തേൻ കുടിയ്ക്കുന്നതുപോലെ നിരീക്ഷണ മാധുര്യമുള്ള ഈ കഥകൾ ഓരോന്നും നാം ആസ്വദിച്ചുപോകും. മറ്റൊരു തരത്തിൽ പറഞ്ഞാൽ പഞ്ചസാരയിൽ പൊതിഞ്ഞ ഔഷധ ഗുളികയാണ് ഓരോന്നും.
അഭിജാതമായ നർമ്മത്തിൽ ചാലിച്ച് കണ്ണെത്താദൂരത്തെ കഥകൾ പലതും അനുവാചകർക്കു വിളമ്പാൻ കഴിയുന്നതാണ് തുമ്മാരുകുടി കഥകളുടെ ഏറ്റവും വലിയ സവിശേഷത. സഹജമായ ഹാസ്യബോധം ഗ്രന്ഥകാരന്റെ ഹൃദയത്തെ ഭരിക്കുന്നുണ്ട് എന്നതിന് ഗ്രന്ഥത്തിൽ ഉടനീളം തെളിവുകളുണ്ട്. ഭയാനക ദുരന്തങ്ങളുടെ നിത്യ സമ്പർക്കവുമായി കഴിയുന്ന ഈ കേരളീയന്റെ മനസ്സു മടുത്തു വിറങ്ങലിച്ചു പോകാതെ അതിന്റെ സമനില കാത്തു സൂക്ഷിക്കുന്നതു നവരസങ്ങളിലെ ജനകീയ പ്രതിനിധിയായ ഹാസ്യമാകുന്നു എന്നു പറയാൻ പോലും  എനിക്കു തോന്നിപ്പോകുന്നു. സ്വന്തം അനുവാചകർക്കും ഈ ചിരി ചികിത്സ അദ്ദേഹം യഥാവസരം നടപ്പാക്കുന്നു ക്ലേശഭൂയിഷ്ടമായ ജോലിക്കിടയിൽ സാധിക്കുന്ന സാഹിത്യസംരംഭങ്ങളിലൂടെ.

മാവേലിയെപ്പോലെ ഇടയ്ക്കെങ്ങാനും നാട്ടിൽ വരുന്ന ഈ പ്രവാസിക്ക്, കേരളത്തിൽ നിത്യജീവിതം നയിക്കുന്ന ആരെക്കാളും ഇവിടെത്തെ കാര്യങ്ങളെ ക്കുറിച്ചറിവുണ്ട് എന്ന് ഈ കഥകളിലൂടെ തെളിയുന്നതാണ് എന്നെ അത്ഭുതപ്പെടുത്തുന്ന മറ്റൊരു വസ്തുത. ശരത്ചന്ദ്രനെപ്പോലൊരു ചലച്ചിത്ര പ്രതിഭാധനനെ ഓടുന്ന തീവണ്ടിയിൽ നിന്നും പുറത്തേയ്ക്ക് വീഴാൻ അനുവദിക്കുകയോ, ഗോവിന്ദച്ചാമിയെപ്പോലൊരു ഭീകരക്രിമിനലിനെ ട്രെയിനിനകത്തേക്കു കയറാൻ സമ്മതിക്കുകയോ ചെയ്യുന്നില്ല അദ്ദേഹത്തിന്റെ ശാസ്ത്രബോധം. മലയാള സിനിമയുമായി മുരളിക്കുള്ള അടുപ്പത്തിന്, 'നാടോടിക്കാറ്റി'ലെ ശങ്കരാടിയുടെ "ഇത്തിരിപരുത്തിക്കുരുവും ഒത്തിരി തേങ്ങാപ്പിണ്ണാക്കും" പോലെ അനവധി തെളിവുകളുണ്ട്. സർപ്പക്കാവുകൾ അപ്രത്യക്ഷമാകുന്നതും ജോലിയ്ക്ക് ആളെ കിട്ടായ്കയാൽ വെങ്ങോലയിലെ കാപ്പിശാപ്പാടു ഹോട്ടൽ പൂട്ടിയതും നിങ്ങൾ അറിഞ്ഞോ? ആധുനിക സാങ്കേതിക വിദ്യയുടെ അനുഗ്രഹത്താൽ ഇതും ഇതിലപ്പുറവുമുള്ള ചെറു തും വലുതുമായ കേരളക്കാര്യങ്ങൾ മുരളി അറിയുന്നുണ്ട്. അതിനു ള്ള അദ്ദേഹത്തിന്റെ ആവേശത്തിനും അതിനുവേണ്ടി അദ്ദേഹം നടത്തുന്ന യത്നത്തിനുമാണ് നാം വിലയിടേണ്ടത്. പോരാ, ഇതിനിടയിൽ പലതും വിമർശന ബുദ്ധിയോടെയാണു മുരളി നോക്കിക്കാണുന്നതും. ശബ രിമലയിലെ പ്രസാദവിതരണത്തിന് വയർലെസ് ഗാഡ്ജെറ്റ് സമ്പ്രദായം ഉപ യോഗിച്ചാൽ കാര്യം എത്രലഘൂകരിക്കാം എന്ന ഈ വെങ്ങോലക്കാരന്റെ ചോദ്യം ഇവിടെത്തെ ഭരണാധികാരികൾ ഗൗരവത്തോടെ നേരിടേണ്ടതാണ്. മുഖ്യമന്ത്രിയുടെ ഓഫീസിൽ ഈയിടെ സ്ഥാപിച്ച വെബ് കാമിന്റെ കണ്ണിൽ നിന്നും മുറിയിലെ മേശപ്പുറത്തു കുന്നുകൂടി കിടക്കുന്ന ചുവപ്പുനാ ടക്കൂമ്പാരം കാണാമറയത്താക്കി അവിടെ വല്ല ഐപാഡോ, ലാപ്ടോപ്പോ ഫിറ്റു ചെയ്യണമെന്നു നിർദ്ദേശിക്കുന്നത് ജനീവയിലിരിക്കുന്ന കേരളീയനാ ണ്. ഇങ്ങനെ മുരളി തുമ്മാരുകുടിയുടെ കണ്ണിൽ തെളിയുന്ന കേരളീയ വിവരങ്ങൾക്കു വായനക്കാരേ, നിങ്ങൾ കണക്കെടുക്കുക.

ഹാസ്യരസോദ്ദീപകമായ ഭാഷയും ശില്പഭംഗിയും തുമ്മാരുകുടി കഥകളിൽ കാണാം. 'കുനിച്ചു നിർത്തി ഇടിക്കുന്നവർ', 'ശാസ്ത്രം തോറ്റു ബോണ്ട ജയിച്ചു', 'രാജാക്കൻമാർ എങ്ങനെ കാര്യം സാധിച്ചു'? തുടങ്ങിയ തലക്കെട്ടുകൾ തന്നെ യക്ഷി കന്യകയുടെ ചുണ്ണാമ്പു ചോദ്യം പോലെ വായനക്കാരുടെ മനസ്സിനെ കുടുക്കുന്നവയാണ്. "ഈ മോതിരം കല്യാണമോതിരമല്ല എന്നത് ജോയി ആലുക്കാസ് ഇനിയും മലയാളികളെ അറിയിച്ചിട്ടില്ല. അക്ഷയതൃതീയയുടെ മഹത്വം മനസ്സിലാക്കിത്തന്നതുപോലെ അതും വരും" എന്നതു വായിക്കുമ്പോൾ നമ്മുടെ ചുണ്ടിൽ വിരിയുന്ന മന്ദഹാസം വിഡ്ഢിച്ചിരിയല്ല,

നേരെമറിച്ച് ആഢംബര ഭ്രമത്തിനും അന്ധവിശ്വാസത്തിനും എതിരെയുള്ള പരിഹാസച്ചിരിയാണ്. ചരിത്ര വസ്തുതകളും പാരമ്പര്യമഹത്വങ്ങളും എല്ലാം വിരിയുന്നു ഈ മാതൃഭാഷാ പ്രണയിയുടെ ചിരിപ്പൂത്തിരിയിൽ.
രാജ്യങ്ങൾക്കു മുകളിലൂടെ പറന്നു നടക്കുന്ന ഈ സഞ്ചാര കുതുകിയിൽ വിശാലമായ ഒരു ഹൃദയം വികസിച്ചിരിക്കുന്നു. സങ്കുചിതബുദ്ധികളിൽ കൊച്ചു കൊച്ചു കാര്യങ്ങളിലൂടെ വലിയ കാര്യങ്ങൾ അവരറിയാതെ നിവേശിപ്പിച്ചു വിപുലീകരിക്കാനുള്ള മാന്ത്രിക വിദ്യയാണ് ഒരർത്ഥത്തിൽ തുമ്മാരുകുടികഥകൾ. ലിവർപൂളിലെ അടിമമ്യൂസിയം കണ്ടിറങ്ങിയ മുരളി, ഇന്ത്യൻ സമൂഹത്തിൽ കാലാകാലമായി നിലനിൽക്കുന്ന ജാതി വ്യവസ്ഥയെപ്പറ്റി, അതിൽ കീഴാളർ അനുഭവിച്ച മേലാള പീഡനങ്ങളെപ്പറ്റി, ഒരു മ്യൂസിയം ഇല്ലാത്തതിൽ പരിതപിക്കുന്നു.
ഹാസ്യരസസംസ്ഥാപനത്തിനുവേണ്ടി സ്വയം കുരിശിൽ തൂങ്ങുന്ന ഒരു ക്രിസ്തുവായി പ്രത്യക്ഷപ്പെടുന്നുണ്ട് ഈ മലയാളിമാന്യൻ. “നാല്പതു കഴിയുകയും മുടി കൊഴിയുകയും ചെയ്തതിനു ശേഷം എന്നെ ‘ചേട്ടാ’ എന്നു വിളിക്കുന്ന ആരും എന്റെ സുഹൃത്താണ്” എന്നത്രേ ഇപ്പോഴത്തെ മുരളീരവം. “റിസ്ക് എടുക്കുന്ന കാര്യത്തിൽ ഞാൻ പണ്ടേ സ്വർണ മെഡൽ ജേതാവാണ്. കിട്ടുന്ന അവസരം കളഞ്ഞു കുളിക്കാതെ അപ്പോൾ തന്നെ ഉപയോഗിക്കുക എന്നതാണ് എന്റെ പോളിസി” എന്നു മുരളി തുറന്നു സമ്മതിക്കുന്നു. “വെളിച്ചെണ്ണ കൂടി ഉപയോഗിക്കാതിരുന്നെങ്കിൽ എന്തായേനേ മുരളിയുടെ സ്ഥിതി?” സ്നേഹിതന്റെ ചോദ്യത്തിനു മുന്നിൽ ചമ്മി പാളീസായി സ്ഥലം വിടുന്ന മുരളിയെ അവതരിപ്പിക്കുവാൻ അദ്ദേഹത്തിന് ഒരു മടിയുമില്ല.
ഇടയ്ക്കിടെ അമ്പിളിയുമൊത്തുള്ള ജീവിതം പങ്കിടുന്നകാര്യം അയവിറക്കുന്നതിൽ നിന്നും “അമ്പിളികുന്നത്താണ് മുരളിയുടെ പെമ്പിള വീട്” എന്നു വിചാരിക്കേണ്ടിയിരിക്കുന്നു. അതുപോലെ വില്യം രാജകുമാരനും രാജകുമാരിക്കും സുദീർഘമായ ദാമ്പത്യജീവിതം ആശംസിക്കുന്ന തുമ്മാരുകുടിക്കാരൻ തന്റെ ആശംസയുടെ ആത്മാർത്ഥത സ്ഥാപിക്കാൻ “ചൂടുവെള്ളത്തിൽ ചാടിയ പൂച്ചയ്ക്കേ ചൂടറിയൂ” എന്നു സ്ഥാപിക്കുന്നത് ആത്മകഥാപരമായ തുറന്നുപറച്ചിലാണോ എന്നു ചോദിക്കാൻ എനിക്കു തോന്നിപ്പോകുന്നു.
“തുമ്മാരുകുടി കഥകൾ’ വായിക്കുമ്പോൾ നിങ്ങൾക്ക് ലോകത്തിലെ പല രാജ്യങ്ങളെക്കുറിച്ചും അറിയുവാനും ചിന്തിക്കുവാനും ഇട ലഭിക്കുന്നു. ഓരോയിടത്തെയും സംസ്കാരം, സാഹചര്യങ്ങൾ, ജീവിതരീതി, അന്ധവിശ്വാസങ്ങൾ തുടങ്ങിയ പലതും ഉള്ളിൽ തട്ടുന്നു. അതോടൊപ്പം കഥയിൽ പലയിടത്തും, തുമ്മാരുകുടിയുടെ രക്തത്തിൽ അലിഞ്ഞു ചേർന്നിട്ടുള്ള കേരള

നാടിന്റെ പൈതൃകവും സാംസ്കാരികവുമായ പല തനിമകളും ഒരു സമാന്തര രേഖപോലെ വായനക്കാർക്കു കാണാനാകുന്നു. ഗൗരവതരമാണ് പറയാനുള്ള കാര്യങ്ങൾ. പക്ഷെ അവ നർമ്മത്തിൽ ചാലിച്ചു തേൻകുഴമ്പാക്കി സാധാരണ ക്കാരനും ആസ്വദിക്കത്തക്കവിധം നാടൻമട്ടിൽ അവതരിപ്പിക്കുന്നതിലാണു മുരളിയുടെ മിടുക്ക്. നാടകീയമായ തുടക്കവും സാറ്റിക്കൽ എൻഡിങ്ങും പല കഥകൾക്കും പുതുമ നൽകുന്നു.
അതിസമർത്ഥനായ ഒരു പ്രവാസിമലയാളിയെ പ്രീണിപ്പിക്കാനാണ് അവതാരികയിൽ ചെമ്മനത്തിന്റെ ശ്രമമെന്നു പുസ്തകം ശ്രദ്ധിച്ചു വായിച്ചു തീർത്ത ഒരു സന്മതിയും ചിന്തിക്കുകയില്ലെന്ന് എനിക്കുറപ്പുണ്ട്. ഏതെങ്കിലും ദുർമ്മതി അങ്ങനെ വിചാരിക്കുന്ന പക്ഷം അയാൾ ബോർണിയയിലെ ബുജാംഗ് സെനാംഗ് എന്ന മുതലമുത്തച്ഛനു ഭക്ഷണമായി തീരട്ടെ എന്നു ശപിക്കുന്നു.
കാണാമറയത്തുള്ള ഒട്ടേറെ അറിവുകൾ പകർന്നുതന്നതിൽ മനസ്സിൽ വിരിയുന്ന കൃതജ്ഞതയോടും വിജയാശംസകളോടും കൂടി, 'തുമ്മാരുകുടി കഥകൾ' ഞാൻ സഹൃദയസമക്ഷം അവതരിപ്പിക്കുന്നു.

ചെമ്മനം ചാക്കോ
1/12/2011

# നന്ദി

പലർക്കും നന്ദി പറയാനുണ്ട്. ആദ്യമായി എം ജി രാധാകൃഷ്ണൻ. കേരളത്തിലേയ്ക്കുള്ള എന്റെ തിരിച്ചുവരവ് അർഥവത്താക്കിയത് എം ജി യുടെ ഇടപെടൽ കാരണമാണ്. രണ്ടാമത് എൻ പി രാജേന്ദ്രൻ. ഞാൻ എഴുതുന്ന എന്തും, പലപ്പോഴും മാതൃഭൂമിയുടെ കംഫർട്ട് സോണിനു പുറത്തായിട്ടും പ്രസിദ്ധീകരിക്കാൻ ധൈര്യം കാണിച്ചതിന്. പിന്നെ ഷാജി കുമാർ. ഞാൻ ഇംഗ്ലീഷിൽ എഴുതിയ ചില ബോറൻ ലേഖനങ്ങളുടെ അദ്ദേഹത്തിന്റെ മല യാള പരിഭാഷ എന്നെ അമ്പരപ്പിച്ചു. ഇനി ആളുകൾ അത് എന്റെ ഭാഷയാണോ എന്ന് തെറ്റിദ്ധരിച്ച് എനിക്ക് വല്ല അവാർഡും തന്നാലോ എന്ന പേടിയാണ് മുപ്പതു വർഷത്തിനു ശേഷം എന്തെങ്കിലും മലയാളത്തിൽ എഴുതാൻ എനിക്ക് പ്രചോദനം നൽകിയത്. ആർടിസ്റ്റ് മദനനോട് പ്രത്യേകം നന്ദിയുണ്ട്. എന്റെ കഥ അച്ചടിച്ചു വരുമ്പോൾ ഞാൻ ആദ്യം നോക്കുന്നതു അതിനു മദനൻ കൊ ടുത്ത ചിത്രം എന്താണെന്നാണ്. ഇനി, ഞാൻ അറിയാത്ത ചില വ്യക്തികൾ എന്റെ മോശമായ കയ്യക്ഷരം, അതും ട്രെയിനിലോ വിമാനത്തിലോ ഹോട്ടൽ ലോഞ്ചിലോ ഒക്കെ ഇരുന്നു എഴുതിയതിനാൽ തീരെ മോശം ആയത്, പ ത്രത്തിലേക്ക് കമ്പോസ് ചെയ്ത സുഹൃത്തുക്കൾക്ക്.

ഞാൻ എഴുതിയത് വായിച്ച് പത്രം വഴിയും നേരിട്ടും പ്രതികരണങ്ങൾ അറിയിച്ച എല്ലാവർക്കും നന്ദി. വാസ്തവത്തിൽ ഈ പ്രതികരണങ്ങൾ ഇല്ലായിരുന്നെങ്കിൽ ഞാൻ പണ്ടേ പണി നിർത്തിയേനേ.

പിന്നെ, ആർ പാർവതി ദേവിയും പി പി അബൂബക്കറും  എന്റെ ഒന്നാമത്തെ പുസ്തകം പ്രസിദ്ധീകരിക്കുവാൻ കാണിച്ച ധൈര്യം. എന്നിട്ടും പിന്നെയും ഒരു പുസ്തകം എടുക്കാൻ അവർ കാണിച്ച ഇഷ്ടം.

ഒരു തുടക്കക്കാരനായ എന്റെ പുസ്തകത്തിന് അവതാരിക എഴുതാൻ സമ്മതിക്കുകയും അതിൽ ലോഭമില്ലാതെ നല്ല വാക്കു പറയുകയും ചെയ്ത ശ്രീ ചെമ്മനം ചാക്കോക്ക് പ്രത്യേകം നന്ദി.

എന്റെ കുടുംബത്തിന്, അമ്പിളിക്ക് പ്രത്യേകിച്ചും, നന്ദി. അവർക്കും കൂടി അവകാശപ്പെട്ട സമയമാണല്ലോ കഥകൾ എഴുതാൻ ഞാൻ എടുത്തു ചെലവാക്കുന്നത്.

മുരളി തുമ്മാരുകുടി

# പ്രസാധക കുറിപ്പ്

വ്യൂ പോയിന്റിന്റെ ആറാമത്തെ പുസ്തകമാണിത്. ഇതുവരെ ഞങ്ങൾ പ്രസിദ്ധീകരിച്ച പുസ്തകങ്ങളിൽ നിന്നും തികച്ചും വ്യത്യസ്തമായ ഒന്നാണിതെന്ന് അഭിമാനത്തോടെ പറയട്ടെ. ഐക്യരാഷ്ട്ര സംഘടന യുടെ പരിസ്ഥിതി പരിപാടിയുടെ (UNEP) ദുരന്ത നിവാരണ ലഘൂകരണ വിഭാഗത്തിന്റെ ചുമതലക്കാരനായ ശ്രീ മുരളി തുമ്മാരുകുടിയുടെ ആദ്യ പുസ്തകമായ 'ഒരുങ്ങാം വിനോദയാത്രയ്ക്ക്' പ്രസിദ്ധീകരിച്ചതും വ്യൂ പോയിന്റാണ്. ഇത് മുരളിയുടെ മൂന്നാമത്തെ പുസ്തകമാണ്. മറ്റു രണ്ടു പു സ്തകങ്ങളും അദ്ദേഹത്തിന്റെ ജോലിയുമായി ബന്ധപ്പെട്ട വിഷയത്തെക്കുറിച്ചു തന്നെയായിരുന്നു. എന്നാൽ 'തുമ്മാരുകുടികഥകൾ' അദ്ദേഹം നടത്തിയ വിപുലവും വൈവിധ്യവുമാർന്ന യാത്രകൾക്കിടയിൽ കണ്ട കാഴ്ചകൾ ഹാസ്യത്തിന്റെ മേമ്പൊടി കലർത്തി അവതരിപ്പിച്ചിരിക്കുകയാണ്. മാതൃഭൂമി ഓൺലൈനിൽ 2011 –ൽ പ്രസിദ്ധീകരിച്ചു വന്ന 'കഥകൾ' ആണിവ. കഥകൾ, അല്ല സത്യങ്ങൾ ആണെങ്കിലും കഥ പോലെ ആസ്വദിച്ച് വായിക്കാനാകുന്ന ഈ കുറിപ്പുകൾ സാധാരണ സഞ്ചാരികൾ കാണാത്ത കാഴ്ചകൾ വായനക്കാർക്ക് പരിചയപ്പെടുത്തുന്നു. വിനോദസഞ്ചാര കേന്ദ്രങ്ങളിലേക്കല്ല മുരളി തുമ്മാരുകുടിയുടെ യാത്രകൾ. സംഘർഷങ്ങളും പ്രകൃതിദുരന്തങ്ങളും നാശം വിതച്ച ഭൂഭാഗങ്ങളിലേക്കാണ് തന്റെ തൊഴിലുമായി ബന്ധപ്പെട്ട് ശ്രീ തുമ്മാരുകുടിയ്ക്ക് സഞ്ചരിക്കേണ്ടിവരുന്നത്. എന്നാൽ അവിടെക്കണ്ട ദുരന്തദൃശ്യങ്ങൾ നിരത്തി വച്ച് നമ്മെ അസ്വസ്ഥരാക്കുന്നതിനു പകരം വ്യത്യസ്തതരം മനുഷ്യരുടെ വിഭിന്നമായ സംസ്കാരങ്ങളും ജീവിത രീതികളും തനതായ ശൈലിയിൽ നിരീക്ഷിക്കുകയും നർമ്മം കലർത്തി വായനക്കാർക്കു നൽകുകയും ചെയ്തിരിക്കുന്നു. സുന്ദരമായ വായനാനുഭവം പ്രദാനം ചെയ്യുന്നതും വിജ്ഞാനപ്രദവുമായ ഈ കുറിപ്പുകൾ പ്രസിദ്ധീകരിക്കുവാൻ കഴിഞ്ഞതിൽ ഞങ്ങൾ അഭിമാനിയ്ക്കുന്നു.

മാത്രമല്ല, ഈ പുസ്തകത്തിന്റെ പ്രാധാന്യം വർധിപ്പിക്കുന്നത് മലയാളത്തിലെ പ്രമുഖ സാഹിത്യകാരൻ ശ്രീ ചെമ്മനം ചാക്കോയുടെ അവതാരികയാണ്. വ്യൂ പോയിന്റുമായി സസന്തോഷം സഹകരിച്ച ശ്രീ ചെമ്മനം ചാക്കോയോടുള്ള ഹൃദയം നിറഞ്ഞ സ്നേഹവും നന്ദിയും ഇവിടെ രേഖപ്പെടുത്തുന്നു.

**ആർ പാർവതി ദേവി**

എഡിറ്റർ, വ്യൂപോയിന്റ്



# സോണയിൽ ഒരു രാത്രി

എത്ര മലയാളികൾ സോണ (sauna) എന്ന വാക്ക് കേട്ടിട്ടുണ്ട്? വളരുന്ന കാലത്ത് അതെന്റെ പദാവലിയുടെ ഭാഗമായിരുന്നില്ല. 40 വയസ്സിൽ യൂറോപ്പിൽ കാലൂന്നുന്നത് വരെ ഞാനത് കേട്ടിട്ടിട്ടേയില്ല.

അറിയാത്തവർക്കായി സോണയെ പരിചയപ്പെ ടുത്താം. നീരാവി നിറഞ്ഞ, പൂർണമായും അടച്ചിട്ട മുറിയാണത്. പ്രഷർകുക്കറിന്റെ ഉള്ളിലിരിക്കുന്ന അവസ്ഥ എന്ന് പറയാം. സാധാരണ സോണ മുറി മരത്തിന്റെ ബർത്തുകളോടെയുള്ള തീവണ്ടി കമ്പാർട്ട് മെന്റ് പോലിരിക്കും. അതിനുള്ളിൽ ഇരിക്കാനും കിടക്കാനും സൗകര്യമുണ്ടാകും. നീരാവി ഉണ്ടാക്കാൻ ചുടുകല്ലുകളും ശുദ്ധജലവും ഒരുക്കിയിട്ടുണ്ടാവും. ശുദ്ധമായ യൂക്കാലിപ്റ്റ്സ് എണ്ണ പോലുള്ള സുഗന്ധ പദാർത്ഥങ്ങളും വെള്ളത്തിൽ ചേർക്കും.

സോണയ്ക്ക് 2000 വർഷത്തിലേറെ പഴക്കമുണ്ട്. പ ല യൂറോപ്യൻ രാഷ്ട്രങ്ങൾക്കും സോണ സംസ് കാരത്തിന്റെ ഭാഗമാണ്. ഫിൻലാന്റ് സോണയ്ക്ക് പേര് കേട്ട സ്ഥലമാണ്. ഫിൻലാന്റുകാർ ആർമിയിൽ പോലും സോണ ഉപയോഗിക്കുന്നു. അഫ്ഗാനി സ്ഥാനിൽ ഫിൻലാന്റിൽ നിന്നുള്ള പട്ടാളക്കാർക്കായി അവർ സോണ നിർമ്മിച്ചിട്ടുണ്ടെന്ന് പറയുന്നു. നീരാവി ഇല്ലാതെ വിയർക്കാനുള്ള ഒരു പാട് സാഹചര്യങ്ങൾ അഫ്ഗാനിസ്ഥാനിൽ പട്ടാളക്കാർക്ക് ഉണ്ടെങ്കിലും സോണ അവർക്ക് നിർബന്ധമാണ്.

സാധാരണ സോണയുടെ കാര്യം ഇങ്ങനെയാണ്: ആദ്യം പൂർണനഗ്നനായി നിങ്ങൾ കുളിക്കുന്നു. പിന്നെ സോണയിലേക്ക് കയറുന്നു. മരബെഞ്ചിൽ പത്തുപതിനഞ്ച് മിനുട്ട് ഇരിക്കുക. ശരീരം വിയർത്ത് തുടങ്ങും. വിയർത്ത് വിയർത്ത് 'ഇനി വയ്യേ' എന്ന അവസ്ഥയിലേത്തുമ്പോൾ നിങ്ങൾ പുറത്തേക്ക് ഓ ടും, (ആരും പറയാതെ സ്വയം ഓടും). തണുത്ത വെള്ളത്തിൽ വിയർത്ത ശരീരം അല്പനേരം വെച്ച് കൊടുക്കണം. വീണ്ടും സോണയിലേക്ക് ഓടെടാ ഓട്ടം. ഈ വട്ടം ചുറ്റൽ മതിയോവോളം ചെയ്യാം. സമയമുണ്ടെങ്കിൽ എത്ര നേരം വേണമെങ്കിലും.

ഫിൻലാന്റിൽ തടാകങ്ങൾക്കരികിലായാണ്



സോണകൾ നിർമ്മിക്കുക. ശൈത്യകാലത്ത് വെള്ളം കട്ടിയാകും. സോണയിൽ പൊള്ളി നീ റുമ്പോൾ മഞ്ഞുമുറിച്ചുണ്ടാക്കിയ ദ്വാരങ്ങളിലൂടെ തടാകത്തിലേക്ക് ചാടും. വീണ്ടും തണുപ്പിൽ കരുത്ത് തിരിച്ച് പിടിച്ച് സോണയിലേക്ക് തിരിച്ച് നടന്ന് ഇതാ ഞാൻ വേവാൻ തയ്യാറായിരിക്കുന്നു എന്ന് മസില് പി ടിക്കുകയും ചെയ്യാം.
യൂറോപ്പിൽ കുടുംബം ഒന്നിച്ചാണ് സോണയിലിരിക്കുക. പൊതുവായ സോണകളുമുണ്ട്. പരിചിതർക്കും അപ രിചിതർക്കും കുടുംബങ്ങൾക്കും ഒന്നിച്ചിരിക്കാം, ആവി പിടിക്കാം. 2004ലാണ് ഇത്രയും കാര്യങ്ങൾ ഞാനറിയുന്നത്. പക്ഷേ സോണയെ അറിഞ്ഞനു ഭവിക്കാനുള്ള ഭാഗ്യം എനിക്ക് കൈവന്നിരുന്നില്ല. വരാൻ പോകുന്നത് വഴിയിൽ തങ്ങില്ലല്ലോ..!
2005ൽ ഞാൻ മാനേജ്മെന്റ് ട്രെയിനിംഗിനായി സ്വിറ്റ് സർലന്റിലെ ഹിൽസ്റ്റേഷനായ സെർമാറ്റിൽ പോ യി. ലോകത്തിലെ പല ഭാഗങ്ങളിൽ നിന്നുള്ള മുപ്പതോളം ആളുകൾ അവിടെ വന്നിരുന്നു. മലമുകളി ലെ റിസോർട്ടിലായിരുന്നു താമസം. വൈകുന്നരം ബ്ലാബ്ലാ പറഞ്ഞു കൊണ്ടിരിക്കുമ്പോൾ കൂട്ടത്തിൽ നിന്ന് ഒരാൾ പറഞ്ഞു: ഇവിടെ ഒരു സോണയുണ്ട്. ഉടനെത്തനെ വേറൊരു ദേഹം ഒത്തുപിടിച്ച് മലയു യർത്തി: നമുക്കവിടെ പോകണം.
ഞാൻ പറഞ്ഞല്ലോ, ഞാനിത്വരെ സോണ കണ്ടിട്ടില്ല, ഒത്തിരിയൊത്തിരി കേട്ടറിവ് മാത്രമേ യുള്ളുവെന്ന്. ഞങ്ങൾ മുപ്പത് പേരിൽ പ കുതിയോളം സ്ത്രീകളായത് കൊണ്ട് പോ കണമെന്നുള്ള തീരുമാനം ഉയർന്നപ്പോൾ സോണയെ കുറിച്ച് അറിഞ്ഞ കാര്യങ്ങൾ എന്നിൽ താഴെ പറയുന്ന നാല് കനത്ത നെഞ്ചിടിപ്പുകൾ തീർത്തു:



1.ഞാൻ പൂർണനഗ്നനായല്ലേ പോകേണ്ടിവരിക?
2.സോണയ്ക്കകത്ത് വെളിച്ചമുണ്ടാകുമോ?
3.ഞാൻ പരിഹസിക്കപ്പെടുമോ?
4.എനിക്ക് ചുറ്റും നിരന്നും നിരങ്ങിയും നില്ക്കുന്ന പൂർണനഗ്നരായ സ്ത്രീശരീരങ്ങൾ കാണുംനേരം യോഗിയുടെ ലക്ഷണങ്ങൾ തീരെ യില്ലാത്ത എന്റെ ശരീരം എങ്ങനെയാവും പ്രതികരിക്കുക, എന്റെ ദൈവമേ?

റിസ്ക് എടുക്കുന്ന കാര്യത്തിൽ ഞാൻ പണ്ടേ സ്വർണമെഡൽ ജേതാവാണ്. ഷെയർ വാങ്ങുന്ന കാര്യമോ റോളർ കോസ്റ്ററിന്റെയുള്ളിൽ കയറുന്നതോ മുതലമാംസം തിന്നുന്നതോ എന്തുമായിക്കൊള്ളട്ടെ, കിട്ടുന്ന അവസരം കളഞ്ഞുകുളിക്കാതെ അപ്പോൾ തന്നെ ഉപയോഗിക്കുക എന്നതാണ് എന്റെ പോളിസി. സമയം പോകുന്തോറും നിങ്ങൾ മരണത്തിലേക്കുള്ള സമയം കുറയ്ക്കുകയാണെന്നുള്ളത് തത്വചിന്ത മാത്രമല്ല, സത്യം കൂടിയാണ്. ഞാൻ സോണയിൽ വേവാൻ തീരുമാനിക്കുന്നു. 25 പേർ റിസോർട്ടുടമയോട് കാര്യം ആവശ്യപ്പെടുന്നു, അയാൾ സമ്മതിക്കുന്നു.

സോണ പ്രവർത്തിച്ച് തുടങ്ങുന്ന രാത്രി 11 മണിക്ക് വരാൻ അയാൾ പറയുന്നു.
റിസോർട്ടിന് താഴെയായിരുന്നു സോണ. സോണയിലേക്കിറങ്ങാൻ ഒരു പിരിയൻ ഗോവണിയുണ്ടായിരുന്നു. മൂന്ന് പേർക്കിരിക്കാൻ കഴിയുന്ന നാല് ബെർത്തുകളിലായി പന്ത്രണ്ട് ആളുകളെ ഉൾക്കൊള്ളാനുള്ള സൗകര്യം സോണയ്ക്കുണ്ടായിരുന്നു. സോണയുടെ ഇരുവശങ്ങളിലുമായി രണ്ട് ബർത്തും അവയ്ക്ക് മുകളിലായി ഓരോന്നും എന്ന രീതിയിലായിരുന്നു സോണയുടെ കിടപ്പും മട്ടും. ഇതൊക്കെ ഞാൻ പിന്നീടറിഞ്ഞതാകുന്നു, ഇപ്പോൾ ഞാൻ സോണയിലേക്കിറങ്ങാനുള്ള പിരിയൻ ഗോവണിയ്ക്കരികെ നില്ക്കുകയാണ്.
എന്റെ നേർമുന്നിൽ ജർമനിയിൽ നിന്നുള്ള സ്വർണമുടിക്കാരിയും സുന്ദരിയും സുശീലയുമായ ക്ലൗഡിയ ആണ്. അവൾ ഒരു മാനേജ്മെന്റ് സ്ഥാപനത്തിലാണ് ജോലി നോക്കുന്നത്. പൊതുസ്വകാര്യയിടങ്ങളിലെ നേതൃത്വപാടവത്തെക്കുറിച്ച് വാതോരാതെ ഞങ്ങൾ സംസാരിച്ചിരുന്നു. എന്റെപിറകിൽ എന്റെയത്രപ്രായമുള്ള ലണ്ടൻകാരിയായ ജാക്കിയാണ്. അവൾ ഷിപ്പിംഗ് ഏജൻസിയിലാണ് ജോലി നോക്കുന്നത്. അതുകൊണ്ടു തന്നെ അന്ന് പകൽ ഞാൻ അവളോട് പുതിയ കപ്പലുകളെക്കുറിച്ചും അടിക്കടി മാറിക്കൊണ്ടിരിക്കുന്ന ജലസൗകര്യങ്ങളെക്കുറിച്ചും സംസാരിച്ചിരുന്നു. വാക്കുകൾക്കാണോ പഞ്ഞം...
ഉറുമ്പുകളുടെ ചലനം പോലെ വരി നീങ്ങുന്നു. ഇപ്പോൾ ഞാൻ സോണയുടെ പുറം വാതിൽ കാണുന്നു. അതിനപ്പുറത്ത് കുളിമുറിയുടെ വാതിലും കാണാം. ഇപ്പോൾ ഞങ്ങൾ വാതിലിന് മുന്നിലായിരിക്കുന്നു. ക്ലോഡിയക്ക് സംസാരിക്കാനുള്ള ഒരേയൊരു സാധ്യത ഞാൻ മാത്രമാകുന്നു...
‘നിങ്ങൾ പറയുന്നത് കമ്പനിയിലേക്ക് തെരഞ്ഞെടുക്കും മുമ്പേ ഷെൽ ആളുകളുടെ കഴിവും അഭിരുചിയും കൃത്യമായി തിരിച്ചറിഞ്ഞിരിക്കുമെന്നാണോ..?’ ഞങ്ങൾ നേരത്തെ സംസാരിച്ച വിഷയം അവൾ പൊടിതട്ടിയെടുക്കുകയാണ്.
ഉത്തരം പറയാനായി അവളിലേക്ക് കണ്ണുകൾ തുറക്കുമ്പോൾ ഞാൻ കാണുന്നു, അവൾ ടീഷർട്ട് ഊരിമാറ്റുന്നു, ബ്രായിൽ നിന്ന് മോചനം നേടുന്നു. പാൻസും പാന്റീസും ഊരിമാറ്റി സ്വാതന്ത്ര്യം പ്രഖ്യാപിക്കുന്നു. ഇതാ ഇപ്പോൾ പിറന്ന്

വന്നത് പോലെ പൂർണ നഗ്നയായി ഇടതുകൈയിൽ വസ്ത്രവുമായി ക്ലോഡിയ എന്റെ മുന്നിൽ നില്ക്കുകയാണ്.

അവൾ ചർച്ച തുടരാനായി കാതുകൂർപ്പിച്ച് കണ്ണ് മുഴുക്കെ തുറന്ന് എന്നെ നോക്കുകയാണ്. എവിടെ നോക്കി സംസാരിക്കണമെന്ന് എനിക്കൊരെത്തും പിടിയും കിട്ടിയില്ല. എങ്ങനെ ചർച്ച തുടരുമെന്നറിയാതെ എന്റെ തൊണ്ടയിൽ കുംഭമാസവെയിൽ വീണ് കിടന്നു.

എങ്ങനെ അവർ ആളുകളെ തെരഞ്ഞെടുക്കുന്നു..?

അവൾ വീണ്ടും ചോദിക്കുന്നു, നോട്ടം പിൻവലിക്കാൻ ഒരു സാധ്യതയും അവൾ കല്പിക്കുന്നില്ല.

രക്ഷപ്പെടാൻ ഒരു മാർഗവുമില്ലാതെ വലയിൽപെട്ട ഒരു മുയൽക്കുഞ്ഞായി ഞാൻ. എനിക്ക് മുന്നിൽ പത്തോളം ആളുകൾ പിരിയൻ ഗോവണിയുടെ ഓരോ പടിയിലും നില്പ്പുണ്ട്. തിരിഞ്ഞോടാൻ ഒരു രക്ഷയുമില്ല. രക്ഷയില്ല ശിവനേ, രക്ഷയില്ല...

സത്യത്തിന്റെ നിമിഷങ്ങൾ ഇതാ ഇവിടെ, ഇവിടെ. ധൈര്യമായി ഞാൻ അവളുടെ മുഖത്തേക്ക് നോട്ടമുറപ്പിച്ചു. താഴോട്ട് അണുകിട വ്യതി ചലിക്കില്ല എന്ന് ഭീഷ്മശപഥം പോലെ ഞാൻ മനസ്സിനെ ബലരാമനാക്കി.

'ഷെല്ലിന് പൊട്ടൻഷ്യൽ തിരിച്ചറിയാനുള്ള ഒരു പ്രത്യേക സെറ്റ്അപ്പ് ഉണ്ട്. അത് വെച്ച് അവർ ഇന്റർവ്യൂവിന് വരുന്ന ആളുകളെ മനസ്സിലാക്കും'. ഞാൻ പറഞ്ഞു.

ഹൊ, ഇതെങ്ങെനെയെങ്കിലും തീർന്ന് കിട്ടിയിരുന്നെങ്കിൽ എന്ന് പ്രാർത്ഥിക്കുമ്പോൾ അവളുടെ അടുത്ത ചോദ്യം: 'ആര് എങ്ങനെയാണാ പൊട്ടൻഷ്യൽ കണക്കുകൂട്ടുന്നത്'. ഞാൻ വെട്ടിലായി.

പരഗതിയില്ലാതെ അവളുടെ മുഖത്ത് നോട്ടം ശീതീകരിച്ച് ഞാൻ എടു സെഡ്സ്റ്റ് വിസ്തരിച്ചുപറയാൻ തുടങ്ങി. അഞ്ച് മിനുട്ടാവുമ്പോൾ ആരോ ഒരാൾ സോണയിൽ നിന്ന് പുറത്തേക്ക് വാലിന് തീ പിടിച്ച കുരങ്ങിനെപ്പൊലെ ഇറങ്ങിയോടി. ക്ലോഡിയ കുളിമുറിയിലേക്ക് കയറി. ഹൊ, ആശ്വാസം എന്ന് നിമന്ത്രിക്കുമ്പോൾ അടുത്ത വെട്ട്, ഞാനാണ് ഇപ്പോൾ മുന്നിൽ... അമ്മേ...

ഞാൻ എന്റെ ടീ ഷർട്ട് ഊരുന്നു, പാന്റ്സ്, അടിവസ്ത്രം അഴിക്കുന്നു. ഞാനിപ്പോൾ തൂവലുകൾ കൊഴിഞ്ഞ ഒരു പക്ഷിയാകുന്നു...

ഞാൻ തറയിലേക്ക് കാഴ്ചയുറപ്പിച്ച് അങ്ങനെ നിന്നു.

ഇനിയെന്ത്...?

ഞാൻ നോക്കി, അവിടെ ജാക്കി...

ഷിപ്പ് ചർച്ച പൂർവാധികം ശക്തിയോടെ ഞങ്ങൾ പുനരാരംഭിക്കുന്നു...!!!

# എന്ത്, ലണ്ടനിലും തെണ്ടികളോ?

ബാലവേലയ്ക്കും ഭിക്ഷാടനത്തിനും കേരളത്തിലേക്ക് കുട്ടികളെ തട്ടികൊണ്ടുവരുന്നതാണല്ലോ ഈയിടെയായി വാർത്തകളിൽ. ലോകത്തിലെ ഭിക്ഷാടനത്തെക്കുറിച്ചാവട്ടെ ഈ കുറിപ്പ്.
എന്റെ ചെറുപ്പകാലത്ത് ഞങ്ങൾ ഒരിക്കലും തെണ്ടി എന്ന വാക്ക് ഭിക്ഷക്കാരെ വിളിക്കുന്നതിന് ഉപയോഗിച്ചിരുന്നില്ല. ഓരോ ആഴ്ചയിലും ഞങ്ങളുടെ വീട്ടിൽ ഭിക്ഷക്കാർ വരുന്നത് പതിവായിരുന്നു. അവരെ വിളിക്കാൻ അമ്മ ധർമ്മക്കാരി, ധർമ്മക്കാരൻ എന്നീ രണ്ട് പദങ്ങളാണ് ഉപയോഗിച്ചിരുന്നത്.
തീർച്ചയായും ഇത് വളരെ മര്യാദ നിറഞ്ഞ പദമാണ്. മറ്റുള്ളവർ



കൃഷിപ്പണിയെടുത്തും പഠിപ്പിച്ചും ജീവിക്കുക എന്നുള്ളത് ധർമ്മമായി കാണുന്നത് പോലെ ഭിക്ഷ യാചിച്ച് ജീവിക്കുക എന്നുള്ളത് ധർമ്മമാണെന്നായിരിക്കാം അതിന്റെ അർത്ഥം.

വെങ്ങോലയിലെ എന്റെ വീട് ബസ്സ്സ്റ്റോപ്പിൽ നിന്നും രണ്ട് കിലോമീറ്ററോളം അകലത്തായിരുന്നു. വീടുകളൊക്കെ അവിടെ വളരെ കുറവായിരുന്നു. അതുകൊണ്ട് തന്നെ വീട്ടിലേക്ക് ധർമ്മമെടുക്കാൻ ആളുകൾ വരുന്നത് വളരെ കുറവായിരുന്നു. ഞങ്ങൾക്കും അതറിയാമായിരുന്നു. വന്നാൽ അവർക്ക് ഞങ്ങൾ ഭക്ഷണം നല്കുമായിരുന്നു. (രാവിലെയാണെങ്കിൽ കഞ്ഞി, ഉച്ചക്കാണെങ്കിൽ ചോറ്, വൈകുന്നേരമാണെങ്കിൽ കപ്പ- ഇങ്ങനെയായിരുന്നു വിഭവങ്ങൾ). വീടിന് മുന്നിലായി ഞങ്ങൾ വലിയൊരു മരപ്പെട്ടി വെച്ചിരുന്നു. വിളവെടുപ്പിന് ശേഷം അമ്മാവൻ അത്യാവശ്യം നെല്ല് അതിലിടുമായിരുന്നു. ഞങ്ങൾ അതിനെ ധർമ്മപ്പെട്ടി എന്ന് വിളിച്ചുപോന്നു. പെട്ടിക്കുള്ളിൽ ഒരു തൊട്ടിയുണ്ടാകും. ധർമ്മക്കാരൻ വരികയാണെങ്കിൽ ധർമ്മപ്പെട്ടിയിൽ നിന്ന് ഒന്നോ രണ്ടാ തൊട്ടി നെല്ല് അയാൾക്ക് നല്കും. ധർമ്മം കൊടുക്കാൻ ഞങ്ങൾ കുട്ടികൾ പരസ്പരം മൽസരിക്കുമായിരുന്നു. ഞങ്ങളോട് സ്നേഹപൂർവം ചിരിക്കുകയും എന്തെങ്കിലും സംസാരിക്കുകയും ചെയ്യുന്നവർക്ക് ഞങ്ങൾ അധികം നെല്ല് നല്കുമായിരുന്നു. വന്നവരാരും വെറുംകൈയോടെ വീട്ടിൽ നിന്ന് തിരിച്ച് പോയിട്ടില്ല. ഈയിടെയായി ധർമ്മക്കാർ ഇത്രയും ദൂരത്തേക്ക് വരാറില്ലെന്ന് അമ്മ പറഞ്ഞു. നല്ല കാര്യമാണല്ലോ എന്നോർത്ത് ഞങ്ങൾക്ക് സന്തോഷ

മായി.

അമ്മായിയോടൊപ്പം കോതമംഗല ത്ത് താമസിച്ച അവസരത്തിൽ ഭിക്ഷാ ടനത്തിന് അവിടെ കൂടുതൽ നിയ ന്ത്രണം ഏർപ്പെടുത്തിയിട്ടുണ്ടെന്ന് മനസ്സിലായി. മുനിസിപ്പൽ ഏരിയ ആയത് കൊണ്ട് ചില പ്രത്യേക സമയങ്ങളിൽ ചില പ്രത്യേക സ്ഥല ങ്ങളിൽ മാത്രമേ ഭിക്ഷാടനം അനു വദിക്കപ്പെട്ടിട്ടുള്ളു. ഭിക്ഷക്കാർക്ക് വീട്ടിലേക്ക് വരാവുന്ന ദിവസം വ്യാഴാഴ്ചയാണെന്ന് തോന്നുന്നു. അമ്മായി അവർക്ക് സോപ്പുപെട്ടി യിൽ കുറച്ചരി നൽകും. ധർമ്മക്കാ രൻ എന്ന പദം ഇവിടെ ഉപയോഗി ക്കാറില്ല. പറഞ്ഞ ദിവസത്തിൽ നി ന്നും വ്യത്യസ്തമായി ഭിക്ഷക്കാരൻ വരികയാണെങ്കിൽ വെറുംകൈയോ ടെ മടങ്ങിപ്പോവേണ്ടി വരും.

പണ്ട് പെരുമ്പാവൂർ ബസ്സ്റ്റാന്റിൽ രണ്ട് തരം ഭിക്ഷക്കാർ ഉണ്ടായി രുന്നു. ഒന്നാമത്തെ വിഭാഗം താളമ ടിച്ച് പാട്ട് പാടിയും നൃത്തം ചെയ് തും തീപ്പെട്ടി കൊണ്ടുള്ള അഭ്യാസം കാട്ടിയും ഭിക്ഷ യാചിക്കുന്നവരാണ്. അത്തരക്കാർ ബസ്സിൽ കയറി ആ സമയം പോപ്പുലറായ ഒരു സിനി മാഗാനം പാടും, ഭിക്ഷ യാചിക്കും. രണ്ടാമത്തെ വിഭാഗം കണ്ണുകാണാ ത്തവരും അംഗവൈകല്യം ബാധിച്ച വരും മാരകമായ അസുഖം ബാധി ച്ചവരും ചെറിയകുട്ടികളുമാണ്. അവർ ഒരു പ്രിന്റ് ചെയ്ത കാർഡു



മായിട്ടായിരിക്കും ഭിക്ഷാടനം. തങ്ങളുടെ അവസ്ഥ കാർഡിലെഴുതിയിട്ടുണ്ടാവും. അത് ഓരോ സീറ്റിലേയും യാത്രക്കാരുടെ മടിയിലിടും, വായിക്കുവാനുള്ള സമയം കൊടുത്തതിന് ശേഷം വന്ന് കാർഡ് കളക്ട് ചെയ്ത് പൈസ ചോദിക്കും.

മുംബൈയിൽ സംഘടിതമായാണ് ഭിക്ഷാടനം. ട്രാഫിക് സിഗ്നൽ ഉള്ളയിടങ്ങളിലെല്ലാം നിങ്ങൾക്ക് കാണാം, ഒരു ചെറിയ പെൺകുട്ടി മൂന്ന് മാസം പോലും പ്രായമെത്താത്ത പെൺകുഞ്ഞിനെ തന്റെയൊക്കത്ത് വെച്ച് ട്രാഫിക് സിഗ്നൽ പച്ചയാവുംവരെ വാഹനങ്ങൾക്കുള്ളിലിരിക്കുന്ന ആളുകളോട് ഭിക്ഷ യാചിക്കുന്നത്. ആ കാഴ്ച നമ്മെ വല്ലാതെ വേദനിപ്പിക്കും. നമ്മൾ അറിയാതെ പൈസ കൊടുത്തുപോകും. പക്ഷേ ഇവർ എല്ലാം ഒരു മാഫിയയുടെ കീഴിൽ ആണെന്നും കൊച്ചുകുട്ടിയെ മണിക്കൂർ കണക്കിന് പലരും വാടകയ്ക്ക് എടുക്കുന്നതാണെന്നുമുള്ളതാണ് യാഥാർത്ഥ്യം. സ്ലംഡോഗ് മില്യണർ എന്ന ഓസ്കാർ സിനിമ ബോംബെയിലെ ഭിക്ഷാടനജീവിതം തുറന്നുകാട്ടുന്നതാണ്.

മുംബൈയിലെ ഭിക്ഷാടനവ്യവസ്ഥയെക്കുറിച്ചറിയാത്ത ഞാൻ ഒരിക്കൽ ഇതിന്റെ കെണിയിൽ പെട്ടുപോയി. ഗോരേഗാവ് സ്റ്റേഷനിൽ ടിക്കറ്റെടുത്ത് തിരിഞ്ഞ് നടക്കെ നേരത്തെ പറഞ്ഞപോലുള്ള ഒരു പെൺകുട്ടി എന്റെയടുത്ത് വരികയും പാവം തോന്നി ഞാൻ അഞ്ച് രൂപ കൊടുക്കുകയും ചെയ്ത് അടുത്ത പ്ലാറ്റ്ഫോമിലെത്തി. അവിടെയെത്തിയപ്പോൾ പെൺകുട്ടികളുടെ ഒരു പട എന്നെ വളഞ്ഞു. അങ്കിൾ അങ്കിൾ, ഞങ്ങൾക്കും അവൾക്ക് കൊടുത്ത പോലെ അഞ്ച് രൂപ തരൂ...ഞങ്ങൾക്കും വിശക്കുന്നൂ...ഒരു പട്ടാളം വളഞ്ഞ പോലെ വിയർത്തുപോയി ഞാൻ. ആ സമയം തന്നെ എനിക്ക് പോകേണ്ട ട്രെയിൻ വന്നത് ഭാഗ്യം. വൈകിട്ട് കളക്ഷൻ കുറഞ്ഞതിന്റെ പേരിൽ കുട്ടികളെ അടിക്കുന്നത് ചർച്ച് ഗേറ്റ് സ്റ്റേഷനിൽ ഞാൻ കണ്ടിട്ടുണ്ട്.

ബുദ്ധമതക്കാർ കൂടുതലുള്ള രാജ്യങ്ങളിൽ ബുദ്ധഭിക്ഷുക്കൾ സ്ഥിരം കാഴ്ചയാണ്. മ്യാൻമറിലാണ് ഏറ്റവുമധികം ഇങ്ങനെ യാചിക്കുന്നവരെ ഞാൻ കണ്ടിട്ടുള്ളത്. തായ്‌ലന്റിൽ ആകട്ടെ ആനകളെ കൊണ്ടുനടന്നു ഭിക്ഷ യാചിക്കുന്ന സങ്കടകരമായ ഒരു കാഴ്ച വേറെയും ഉണ്ട്.

നിങ്ങൾ വിചാരിക്കും വികസിത രാജ്യങ്ങളിൽ ഭിക്ഷാടനമൊന്നുമില്ലെന്ന്. എന്നാൽ അങ്ങനെയല്ല സ്ഥിതി.

ഭിക്ഷാടനം നിരോധിച്ചിരിക്കുന്ന മസ്കറ്റിൽ താഴെ പറയുന്ന രീതിയിലാണ് കാര്യങ്ങൾ നടക്കുന്നത്.

രാത്രിയടുക്കുന്ന നേരം ഒരു ആൺകുട്ടിയോ യുവാവോ നിങ്ങൾക്കടു



ത്ത് വരും. തങ്ങൾ ഒരു ഗ്രാമത്തിൽ നിന്ന് ഈ നഗരത്തിലേക്ക് ഇന്ന് വന്നതാണെന്നും ഇവിടെ വെച്ച് പോക്കറ്റടിക്കപ്പെടുകയുണ്ടായെന്നും നിങ്ങളോട് പറയും. അടുത്തുള്ള കെട്ടിടത്തിന് കീഴെ നില്ക്കുന്ന ആളുകളെ ചൂണ്ടി അവരും തങ്ങളോടൊപ്പമുണ്ടെന്നും നാട്ടിലേക്ക് പോവാൻ കഴിയാതെ വലഞ്ഞിരിക്കുകയാണെന്നും പറയും. തിരിച്ച് പോവാൻ 10 റിയാൽ ആവശ്യപ്പെടുമ്പോഴാണ് ചിത്രം പൂർത്തിയാവുക. ഇവിടെ ഭിക്ഷാടനത്തിന് കുറച്ച് കൂടി മാന്യതയുടെ മുഖംമൂടി വെച്ചതാണ് എന്ന് പറയാം. ഉദരനിമിത്തമുള്ള അഭ്യാസങ്ങൾ...

ലെബനനിൽ കാര്യങ്ങൾ കുറേക്കൂടി പ്രായോഗികമാണ്. നിങ്ങൾ അവിടുത്തെ ഒരു റെസ്റ്റോറന്റിൽ ആണെന്നിരിക്കട്ടെ. ഒരു പുരുഷനും സ്ത്രീയും ലൈറ്റർ, കളിപ്പാട്ടം തുടങ്ങിയ കൈയിലൊതുങ്ങുന്ന ചൈനീസ് ഉൽപ്പന്നങ്ങളും കൊണ്ട് രംഗപ്രവേശം ചെയ്യും. അവയെല്ലാം റെസ്റ്റോറന്റിൽ ഇരിക്കുന്നവരുടെ മേശമേലിടും. പെരുമ്പാവൂരിൽ കാർഡിട്ട് ഭിക്ഷ യാചിക്കുന്നതിന്റെ വേറൊരു രൂപം തന്നെ. കുറച്ച് നേരം കഴിഞ്ഞ് അവർ തിരിച്ചുവരും. നിങ്ങൾക്ക് രണ്ടേ രണ്ട് വഴിയേയുള്ളൂ. ഒന്നുകിൽ അതിന്റെ വില കൊടുത്ത് അത് നിങ്ങൾക്ക് സ്വന്തമാക്കാം. അല്ലെങ്കിൽ അതിലും കുറച്ച് പൈസ മേശമേലിടാം. പൈസ

യും ഉൽപ്പന്നവും അവർക്ക് തിരികെ കൊണ്ടുപോവാം.

ഇറ്റലിയിൽ ഭിക്ഷയുടെ വൈവിധ്യപൂർണമായ വഴികൾ കാണാം. പോപ്പ്, ജൂലിയസ് സീസർ തുടങ്ങിയ ചരിത്രപുരുഷന്മാരുടെ വേഷം കെട്ടിയാണ് അവർ നിങ്ങളെ ആകർഷിക്കുക. പ്രത്യേക രീതിയിൽ വസ്ത്രങ്ങളണിഞ്ഞാവും അവരുണ്ടാവുക. ചിലപ്പോൾ മുഖത്ത് ചായം തേച്ചിരിക്കും. അവരനങ്ങാതെ നില്ക്കും. ഇതൊരു പ്രതിമയാണോ എന്നുവരെ നിങ്ങൾ സംശയിച്ചേക്കാം. എന്നിരുന്നാലും മുന്നിലെ തൊപ്പിയിൽ നിങ്ങൾ പൈസയിടുമ്പോൾ അവർ ചലിക്കും. നിങ്ങൾക്കടുത്ത് വന്ന് നന്ദിയും സ്നേഹവും അറിയിക്കും. നിങ്ങൾക്ക് അവരുടെ കൂടെ നിന്ന് പടമെടുക്കാൻ കൂടുതൽ കാശ് നല്കേണ്ടി വരും.



കഴിഞ്ഞ വേനൽക്കാലത്ത് ഞാനും അമ്പിളിയും പാരീസിലെ ലൂവ്റ് മ്യൂസിയത്തിൽ ഇരിക്കെ ഒരു ചെറുപ്പക്കാരി ഒരു പത്രികയും കൊണ്ട് ഞങ്ങൾക്കടുത്ത് വന്നു. ദി അസോസിയേഷൻ ഓഫ് ഡെഫ് ആൻഡ് ഡമ്പ് എന്ന് അതിലെഴുതിയിട്ടുണ്ടായിരുന്നു. തനിക്ക് സംസാരിക്കാൻ കഴിയില്ലെന്ന് അവൾ കൈകൾ കൊണ്ട് ആംഗ്യം കാട്ടി. പത്രികയിൽ പണം തന്ന് സഹായിച്ചവരുടെ പേരും രാജ്യവും 5 യൂറോ, 10 യൂറോ എന്നിങ്ങനെ ലഭിച്ച തുകയും എഴുതിയിട്ടുണ്ടായിരുന്നു. അങ്ങനെയുള്ള ഒരുപാടാളുകൾ പത്രികയും കൊണ്ട് നടക്കുന്നത് കാണാൻ കഴിയും. പടിഞ്ഞാറൻ രാഷ്ട്രങ്ങളിൽ ഇത് സാധാരണമാണ്. വളണ്ടിയർമാർ തിരക്ക് പിടിച്ച സ്ഥലങ്ങളിൽ പോവുകയും സംഭാവന പിരിക്കുകയും ചെയ്യും. എന്നിരുന്നാലും പലതും തട്ടിപ്പായിരിക്കും. അതുകൊണ്ട് ഞാൻ ഒന്നും കൊടുത്തില്ല.

കുറച്ച് കഴിഞ്ഞ് ഞങ്ങൾ ഭക്ഷണം കഴിക്കുന്നതിന് പുറത്ത് പോയ നേരം ഒരു വലിയ കൂട്ടം കണ്ടു. ഞങ്ങൾ ആ കാഴ്ച കണ്ട് അതിശയിച്ചു പോയി. നേരത്തെ കണ്ട ബധിരരും മൂകരുമായ ആളുകൾ അവിടെക്കൂടിയിരുന്ന് സംസാരിക്കുകയാണ്. അവരുടെ നേതാവ് പൈസ കുറഞ്ഞതിൽ മറ്റുള്ളവരെ ചീത്ത പറയുകയാണ്. യൂറോപ്പിൽ പറ്റിക്കൽ ഇല്ല എന്ന് കരുതിയ അമ്പിളിയാണ് കുടുങ്ങിപ്പോയത്.

സൂര്യനസ്തമിക്കാത്ത ബ്രിട്ടീഷ്

സാമ്രാജ്യത്തിന്റെ തലസ്ഥാനമായ ലണ്ടനിൽ ഒരു തെണ്ടിയുമില്ല എന്ന് നിങ്ങൾ കരുതുകയാണെങ്കിൽ തെറ്റി. യൂറോപ്പിലും അമേരിക്കയിലും ഉള്ളത് പോലെ ലണ്ടനിലും ഒരാൾ റെയിൽവേസ്റ്റേഷനരികിൽ സംഗീതോപകരണം വായിച്ചു നില്ക്കുകയാണെങ്കിൽ അയാൾക്കടുത്തായി ഒരു തൊപ്പി നിലത്ത് വെച്ചിട്ടുണ്ടെങ്കിൽ, ഉറപ്പിക്കാം അത് ഭിക്ഷാടനമാണ്. പെരുമ്പാവൂരിലെ തീപ്പെട്ടിപ്പാട്ടിന്റെ ലണ്ടൻപതിപ്പ്. ലണ്ടനിലെ തെണ്ടികളെപ്പറ്റി പഠിക്കാൻ പോയ ഒരു പത്രപ്രവർത്തകന്റെ കഥ ഷെർലോക് ഹോംസ് സീരിസിൽ ഉണ്ട്. തെണ്ടികൾക്ക് തന്നേക്കാൾ വരുമാനം ഉണ്ടെന്ന് കണ്ട അയാൾ പത്രപ്രവർത്തനം നിർത്തി ഭിക്ഷാടനം തുടങ്ങിയത്രേ. ഇപ്പോഴത്തെ മാർക്കറ്റ് സ്ഥിതി എന്താണാവോ...?





# അപ്പനെ കുപ്പിയിലാക്കുന്നവർ

ഇതിലെ ലേഖനങ്ങൾ തുടരൻ സ്വഭാവമുള്ളതല്ല എന്ന് വ്യക്തമാക്കട്ടെ. അതുകൊണ്ട് തന്നെ സോണയിൽ എന്ത് നടന്നുവെന്ന് ആകാംക്ഷപ്പെടുന്നവരോട് ഞാൻ ക്ഷമ ചോദിക്കുന്നു. നിങ്ങളുടെ ഭാവനയ്ക്ക് ഞാൻ അത് വിട്ടുതരുന്നു.

ഇത് വെറും ഭാവനാത്മകസൃഷ്ടിയാണെന്ന് വിചാരിക്കുന്നവരുണ്ട്. അതിന് തക്കതായ കാരണങ്ങളുമുണ്ടെന്ന് എനിക്കറിയാം. വളരെ വിദൂരമായ, തീർത്തും വ്യത്യസ്തവും അപരിചിതവുമായ ഒരു സംസ്കാരത്തിൽ ജീവിക്കുന്ന ഒരാൾക്ക് ഇതൊക്കെ വെറും പുളുവായി തോന്നുക തന്നെ ചെയ്യും. ഞാൻ ഒരു പുളുവു



മടിച്ചിട്ടില്ല. ഈ പരമ്പരയിലെ ലേഖനങ്ങൾ ഒക്കെത്തന്നെ എന്റെ കാഴ്ചപ്പാടും അനുഭവങ്ങളും ഇടകലർന്നവയാണ്. സന്ദർഭവശാൽ ചില വ്യക്തികളുടെയും സ്ഥലങ്ങളുടെയും പേരുകൾ മാറ്റിയിട്ടുണ്ടാവുമെന്നല്ലാതെ ബാക്കിയെല്ലാം ചോര പോലെ സത്യം.

സോണയിൽ നിന്ന് തീർത്തും വ്യത്യസ്തമായ ഒരു കാര്യത്തെക്കുറിച്ചാണ് ഞാൻ ഇവിടെ എഴുതുന്നത്. ഒരു പ്രവാസിയുടെ ഏറ്റവും വലിയ ദുരന്തം പ്രിയപ്പെട്ടവരുടെ അവസാന നിമിഷങ്ങളിൽ അടുത്തുണ്ടാവാൻ കഴിയാത്തതാണെന്ന് ഞാൻ വിചാരിക്കുന്നു. ഉറ്റവർ ഒരിക്കലും ഉണരാത്ത ഉറക്കത്തിലേക്ക് നീങ്ങുമ്പോൾ നിങ്ങൾ കൂടെയുണ്ടാവില്ലല്ലോ എന്ന് വീട് വിട്ടിറങ്ങുമ്പോൾ മനസ്സ് നിശബ്ദമായി പറയും. അപ്രതീക്ഷിതമായി ഒരു ഫോൺ കോൾ മരണവാർത്തയാവുമ്പോൾ നിശ്ചലതയുടെ ഗുഹാമുഖത്ത് നമ്മൾ ഒറ്റയ്ക്കാവും.

1996–ലെ ജൂലൈയിൽ അത്തരം ഒരു നിമിഷം എന്നെ തേടിവന്നു. ഞാൻ ഇന്ത്യയിൽ നിന്ന് മടങ്ങിവന്നതേയുണ്ടായിരുന്നുള്ളൂ. നാട്ടിൽ ഒരു മാസത്തോളം ഉണ്ടായിരുന്നു. അച്ഛന് അസുഖം മൂർച്ഛിച്ചിരുന്നു. മിക്ക സമയവും ഞാൻ അച്ഛനൊപ്പം ആശുപത്രിയിലായിരുന്നു. അതുകൊണ്ട് തന്നെ തിരിച്ച് വരുമ്പോൾ അച്ഛനെ തേടി അത് വരികയാണെന്നെനിക്ക്

മനസ്സിലായി. ഫോൺകോൾ വരുമ്പോൾ മനസ്സിനെ ധൈര്യപ്പെടുത്തി. എത്ര നിയന്ത്രിച്ചാലും താങ്ങാൻ പറ്റാത്ത ഒന്നാണ് സ്വന്തം പിതാവിന്റെ വേർപാട്. അവർ എന്നന്നേക്കുമായി വിട്ടൊഴിയുമ്പോൾ മാത്രമേ ആ ശൂന്യത മനസ്സിലാവുകയുള്ളൂ.

പുറത്ത് ജോലി ചെയ്യുന്ന ആരുടെയെങ്കിലും ഉറ്റവർ മരിക്കുകയാണെങ്കിൽ സ്ഥിരം ഉയരാറുള്ള ഒരു ചോദ്യം ഇതാണ്: അവർ വരുന്നത് വരെ കാത്തിരിക്കണമോ..?

തീർച്ചയായും ഇതൊരു വലിയ പ്രശ്നം തന്നെയാണ്. 1980 കളിൽ മരിച്ചവാർത്ത അറിയിക്കുവാനും വിദേശത്തുള്ളവർക്ക് പെട്ടെന്നിങ്ങോട്ട് വരുവാനും വലിയ ബുദ്ധിമുട്ടുകൾ ഉണ്ടായിരുന്നു. ഇന്നതല്ല സ്ഥിതി. ഒരുപാട് വിമാനസർവീസുകൾ ഉണ്ട്. മരണവാർത്ത പെട്ടെന്നറിയിക്കാനാകും. മൃതദേഹം സൂക്ഷിക്കുവാൻ സൗകര്യങ്ങളുള്ള ഫ്രീസറുകൾ ഉണ്ട്. ഇങ്ങനെ ഏറെ ദിവസത്തേക്ക് മൃതദേഹം സൂക്ഷിക്കുന്നതിൽ മതപരമായും സാമൂഹികപരവുമായ പ്രശ്നങ്ങളുണ്ടാകാം. എന്നാലും വിദേശത്തുള്ള ഉറ്റവർക്ക് അവസാനമായി ഒന്ന് കാണാനും വൈകാരികമായി സ്നേഹം പകരാനും സൗകര്യം കൊടുക്കണം എന്നാണ് എന്റെ അഭിപ്രായം.

എന്താണ് മരണാനന്തരച്ചടങ്ങുകളുടെ ആന്തരാർത്ഥം എന്നതിനെക്കുറിച്ച് കൃത്യമായ ഉത്തരം എവിടെയും പറയുന്നില്ല. എല്ലാ മതക്കാരും ആളുകളും നൂറ്റാണ്ടുകളായി അവരുടേതായ രീതിയിൽ മരണപ്പെട്ടയാളെ സംസ്കരിക്കുന്നു. ലോകത്തിലെ എല്ലാ ഭാഗങ്ങളിലും വ്യത്യസ്തമായ സംസ്കാരച്ചടങ്ങുകൾ ഞാൻ കണ്ടിട്ടുണ്ട്. ഞാൻ അതൊക്കെ ഏറെ ശ്രദ്ധയോടെ വീക്ഷിച്ചുപോരാറുണ്ട്. ശവമടക്കൽ രീതി എനിക്ക് വളരെയേറെ താൽപ്പര്യമുള്ള വിഷയമാ



ണ്. ഒരു പക്ഷേ ഫെയ്സ്ബുക്കിൽ ഇഷ്ടതാല്പര്യം ശവസംസ്കാരച്ചടങ്ങാണെന്നെഴുതിയ ഒരേയൊരാൾ ഞാനായിരിക്കും. ഇതിലെനിക്ക് താൽപര്യം വരുന്നത് ഒരു ആഫ്രിക്കൻ മന്ത്രി ഇന്ദിരാഗാന്ധിയുടെ സംസ്കാരച്ചടങ്ങിൽ പങ്കെടുത്ത വാർത്ത വായിച്ചത് മുതലാണ്. അദ്ദേഹം ഹൈന്ദവസംസ്കാരച്ചടങ്ങ് മുൻപ് കണ്ടിട്ടുണ്ടായിരുന്നില്ല. അതുകൊണ്ടദ്ദേഹം വിശിഷ്ടാതിഥികളുടെ സീറ്റിൽ ഏറ്റവും മുന്നിലിരുന്ന് ചടങ്ങ് ശ്രദ്ധിച്ചു. ചന്ദനച്ചിതയിൽ മൃതദേഹം വെക്കുന്നതും മകൻ ചി

തയ്ക്ക് തീ കൊളുത്തുന്നതും കണ്ട് അദ്ദേഹം സ്തബ്ധനായിപ്പോയത്രേ...!
സ്വന്തം അമ്മയെ എങ്ങനെയാണ് കത്തിക്കുക..? അദ്ദേഹം സ്വയം ചോദിച്ചു.
നമ്മൾ ഇന്ത്യക്കാരെ സംബന്ധിച്ചിടത്തോളം സംസ്കാരച്ചടങ്ങ് സ്വാഭാവികവും നമ്മുടെ സംസ്കാരത്തിന്റെ ഭാഗവുമാണ്. പക്ഷേ പുറത്ത് നിന്ന് നോക്കുന്ന ഒരുവനെ സംബന്ധിച്ചിടത്തോളം ഇത് വ്യത്യസ്തമാണ്. നിങ്ങളുടെ സ്വന്തം അമ്മ.. നിങ്ങളെ വളർത്തുകയും പാലൂട്ടുകയും താരാട്ട് പാടിത്തരികയും കഥകൾ പറഞ്ഞുതരികയും നിങ്ങൾ പരാജയപ്പെടുമ്പോൾ കരയുകയും കൂടെ നില്ക്കുകയും ചെയ്യുന്ന നിങ്ങളുടെ അമ്മ മരിച്ച് കഴിഞ്ഞാൽ അഗ്നിയിലേക്കെറിയാൻ, എരിഞ്ഞടങ്ങും വരെ കണ്ടു നില്ക്കാൻ നിങ്ങൾക്കെങ്ങനെ മനസ്സ് വരുന്നു...?
പുറത്തൊക്കെ യാത്ര ചെയ്യുകയാണെങ്കിൽ നമ്മുടെ വീക്ഷണത്തിലുള്ള പരിമിതി നമുക്ക് കൂടുതൽ ബോധ്യമാവും. മറ്റുള്ളവരുടെ കണ്ണിലൂടെ കാര്യങ്ങൾ നോക്കിക്കാണാൻ നാം ശീലിക്കും.
വളരെ കൃത്യവും സാധാരണവുമായ ശവസംസ്കാരച്ചടങ്ങാണ് കേരളത്തിലേത്. ഹിന്ദുക്കൾ (മിക്ക ഹിന്ദുക്കളും) ദഹിപ്പിക്കുയാണെങ്കിൽ ക്രിസ്ത്യാനികൾ സെമിത്തേരിയിലടക്കുന്നു. മുസ്ലീങ്ങൾ കബറടക്കുന്നു. ഇതിലും വ്യത്യാസങ്ങളുണ്ട്. കൃത്യമായി പറയുകയാണെങ്കിൽ ജക്കോബിയേറ്റ് പള്ളികളിലെ സീനിയർ പുരോഹിതന്മാർ മരിച്ചുകഴിഞ്ഞാൽ സെമിത്തേരിയിൽ കിടത്തുന്നതിന് പകരം കസേരയിൽ നിവർത്തിയിരുത്തിയാണ് അടക്കം



ചെയ്യുക. ഹിന്ദുക്കളിൽ സ്വാമിമാർ സമാധിയായാൽ അടക്കം ചെയ്യുന്നതു ഇതേ രീതിയിലാണെന്ന് ഞാൻ വിചാരിക്കുന്നു. മരിച്ച സ്വാമിയെ ആസനസ്ഥനാക്കി ശിരസ്സിലൂടെ ശൂലം കയറ്റിയാണ് അടക്കം ചെയ്യുക. ശവദഹനത്തേക്കാളും ക്രൂരമാണത്. എന്റെ അച്ഛനെ അങ്ങനെ ചെയ്യണമെന്ന് പറഞ്ഞാൽ ഞാൻ ഒരിക്കലും ചെയ്യില്ല. ശവത്തിനോടാണെങ്കിലും അക്രമത്തിന് അതിരുണ്ട്...!!

സിംഗപ്പൂരിലൂടെ ഡ്രൈവ് ചെയ്യുമ്പോൾ ശവമടക്കിനുള്ള സ്ഥലങ്ങൾ കുറയുന്നതിനെക്കുറിച്ച് റേഡിയോയിൽ ചർച്ച ചെയ്യുന്നത് ഞാൻ കേൾക്കുകയുണ്ടായി. നീണ്ട ക്രിസ്ത്യൻ പാരമ്പര്യമുള്ള രാഷ്ട്രങ്ങളിൽ ശവമടക്കാൻ സ്ഥലങ്ങൾ തേടിയുള്ള പരക്കം പാച്ചിലിലാണ് ആളുകൾ. നഗരങ്ങളിൽ സെമിത്തേരിയുള്ള സ്ഥലത്തിന് 500 ഡോളർ തൊട്ട് 1000 ഡോളർ വരെ വിലയാണിടുന്നത്. പൈസയുണ്ടായിട്ട് മാത്രം കാര്യമില്ല. പല ക്രിസ്ത്യൻ പള്ളികളും മരിച്ചവരെ അടക്കാൻ തയ്യാറാകാറില്ല. ബുക്ക് ചെയ്തിട്ടുണ്ടെങ്കിൽ മാത്രമേ സ്ഥലം കിട്ടൂ എന്ന നിലപാടിൽ ഉറച്ചുനിന്ന് അവർ അന്ത്യകൂദാശ ചെയ്യുന്നു. കാശില്ലെങ്കിൽ ചത്ത് കളയാം എന്ന് വിചാരിക്കരുത് എന്ന മാതിരിയായി കാര്യങ്ങളുടെ പോക്ക്.

രാജ്യങ്ങൾ വ്യത്യസ്തമായ പല മാർഗങ്ങൾ ഈയൊരു പ്രശ്നം പരിഹരിക്കാൻ സ്വീകരിക്കാറുണ്ട്. ബ്രിട്ടനിലെ ചില സെമിത്തേരികൾ ലംബാത്മകമായി ശവസംസ്കാരം നടത്തുന്നതിനെക്കുറിച്ച് ചർച്ചകൾ നടത്തുകയുണ്ടായി. അതുകൊണ്ട് നിങ്ങൾക്ക് തല ചായ്ക്കാൻ ആറടി മണ്ണ് വേണ്ടാതെ വരും. വേണ്ടതോ വെറും രണ്ട് സ്ക്വയർ ഫീറ്റും. മരിച്ച് മണ്ണുപിടിക്കാനായത് കൊണ്ട് കാല് വേദനിക്കും എന്ന് പേടിക്കേണ്ടല്ലോ. എങ്ങനെയുണ്ട് ബുദ്ധി..?

മിക്ക രാജ്യങ്ങളും ശവസംസ്കാരത്തിന് വളരെയേറെ പ്രാധാന്യം നല്കിവരുന്നുണ്ട്. വിസ്തൃതി കൊണ്ട് ചെറുതായ സിംഗപ്പൂർ കുറച്ച് കൂടി പ്രൊഫഷണൽ ആയ സമീപനമാണ് ഇക്കാര്യത്തിൽ പിന്തുടരുന്നത്. അവിടെ ഒരു സെമിത്തേരി കോംപ്ലക്സേ ഉണ്ടാവുകയുള്ളൂ. ഓരോ മതക്കാർക്കുമായി അതിൽ പ്രത്യേകം പ്രത്യേകം വിഭാഗങ്ങളുണ്ടാകും. ശവസംസ്കാരച്ചെലവ് 1000 ഡോളർ വരെയാണ് (കിലുക്കത്തിൽ മോഹൻലാൽ പറയും പോലെ സിംഗപ്പൂർ ഡോളേഴ്സ്...). 15 വർഷം വരെ മാത്രമേ ചത്തവന് സെമിത്തേരിയിൽ സ്വസ്ഥമായി കിടക്കുവാനുള്ള സ്വാതന്ത്ര്യമുള്ളൂ. അതിന് ശേഷം അവിടെ ബാക്കി നില്ക്കുന്നത് എന്തൊക്കെയുണ്ടോ അതൊക്കെ കുഴിച്ചെടുക്കുകയും വളരെ ചെറിയയിടത്തായി കുഴിച്ചിടുകയും പുതിയ ശവക്കാർക്കായി മുൻസ്ഥലം ഒഴിഞ്ഞുവെയ്ക്കുകയും ചെയ്യും.

ഘാനയിലൊക്കെ ശവപ്പെട്ടികൾ വ്യത്യസ്തമായ രൂപത്തിൽ ഉണ്ടാക്കിവെയ്ക്കുന്ന രീതിയുണ്ട്. കൊക്കകോള ബോട്ടിൽ, ബിഎംഡബ്ല്യൂ കാർ, മൊബൈൽ ഫോൺ, ചീസ് ബർഗർ എന്നിവയൊക്കെ ആയി മാറും പരേതന് അന്ത്യവിശ്രമം കൊള്ളാനുള്ള ഒളിത്താവളങ്ങൾ! പരേതന്റെ ആത്മശാന്തിക്ക് വേണ്ടി പരേതന് ഏറ്റവും താല്പര്യമുള്ളതെന്താണോ അതിന്റെ രൂപത്തിൽ ശവപ്പെട്ടിയൊരുക്കുക എന്നുള്ളത് ഘാനക്കാരുടെ ജീവൻമരണ പ്രശ്നമാണ്. കുപ്പിയെ സ്നേഹിച്ച അച്ഛനെ അവസാനം കുപ്പിയിലടക്കിയെന്ന് അവർ നിരുദ്ധകണ്ഠരാവും.

മിക്കവർക്കുമറിയാം, പാഴ്സികൾ ശവം മറവ് ചെയ്യാറില്ല. അവർ മൃതദേഹം ഒരു വലിയ കുഴിയിലിടും. കഴുകൻ വന്ന് കൊത്താൻ വേണ്ടി. ആലോചിക്കുമ്പോൾ തന്നെ ഭീകരമാണെന്നതിനാൽ ഞാനതിന്റെ വിശദാംശങ്ങളിലേക്ക് കടക്കുന്നില്ല.

പുതിയകാല ശവസംസ്കാരരീതികളെക്കുറിച്ച് പറയാം. പുതിയ അടക്കൽ രീതികളെക്കുറിച്ച് കഴിഞ്ഞ മാസം ഇക്കണോമിസ്റ്റ് മാസികയിൽ ഒരു ലേഖനമുണ്ടായിരുന്നു.

പുതിയ ഒരുതരം സംസ്കാരരീതിയാണ് ജലദഹനം അഥവാ ആൽക്കലൈൻ ഹൈഡ്രോളിസിസ്. ജലവും പൊട്ടാസ്യം ഹൈഡ്രോക്സൈഡും കലർത്തി ചൂടാക്കിയ മിശ്രിതത്തിൽ മൃതശരീരം കൊണ്ടുവെയ്ക്കും. കുറച്ച് മണിക്കൂറുകൾ കൊണ്ട് തന്നെ മൃതദേഹം ലായനിയിൽ അലിഞ്ഞില്ലാതാകും. ഇത് വളമായോ ചാരമായോ ഉപയോഗിക്കാം. ഓസ്ട്രേലിയൻ കമ്പനിയായ അക്വാമേഷൻ ഇൻഡസ്ട്രീസ് ക്യൂൻസ്ലാന്റിൽ ഇത്തരമൊരു ജലദഹനസൗകര്യം കഴിഞ്ഞമാസം തുടങ്ങിക്കഴിഞ്ഞു. വീട്ടുമുറ്റത്തെ മനോഹരമായ പൂന്തോട്ടത്തിലിരുന്ന് മരിച്ചവരെക്കുറിച്ചാലോചിച്ചിരിക്കുക എന്നുള്ളത് നന്മയുള്ള കാര്യമാണ്. എന്നാൽ എരിശ്ശേരി രുചിയോടെ കഴിച്ച് കൊണ്ടിരിക്കവെ അതിൽ മാതംഗികൾ ചേർത്തിട്ടുണ്ടെന്നും അതിന്റെ വളമായത് സ്വന്തം അമ്മാവനുമാണെന്ന് ഓർമയിൽ വരുമ്പോൾ....

ഇതിലും വ്യത്യസ്തമായ വേറൊരു രീതിയുണ്ട്. ലിക്വി





ഡ് നൈട്രജനിലിട്ട് ശവശരീരത്തെ ഫ്രീസ് ചെയ്തുണക്കും. പിന്നെ ഇളക്കിയിളക്കി പൊടിച്ച് ഒരു പൗഡറിന്റെ രൂപത്തിലാക്കും. അവശിഷ്ടങ്ങളായ ലിക്വിഡ് നൈട്രജനും മെർക്കുറിയും ബാഷ്പീകരിച്ച് കളയും. ഒരു സ്വീഡിഷ് കമ്പനി ഇത് പ്രവർത്തികമാക്കിത്തുടങ്ങിയിട്ടുണ്ട്. ദക്ഷിണ കൊറിയയിലും ബ്രിട്ടനിലും അവർ ഫ്രാഞ്ചൈസി തുടങ്ങിയിട്ടുണ്ട്. ബിസിനസ്സിൽ താൽപര്യമുള്ളവരുടെ ശ്രദ്ധയ്ക്കായി പറയുകയാണ്, അവർ കേരളത്തിൽ ഫ്രാഞ്ചൈസി തുടങ്ങിയിട്ടില്ല. ആലോചിക്കാവുന്നതാണ്..

കാൺകൻ ഉച്ചകോടി നടന്നതോടെ കാർബൺ ഫൂട്ട്പ്രിന്റ് എന്നുള്ളത് ഇന്ന് ഒരു ഫാഷനബിൾ പദമായി മാറിയിരിക്കുകയാണല്ലോ! യാത്ര ചെയ്യുമ്പോഴും ഭക്ഷണം കഴിക്കുമ്പോഴും വെള്ളം കുടിക്കുമ്പോഴും ജനങ്ങൾ കാർബൺ ഫൂട്ട്പ്രിന്റ് സ്വയം പരിശോധിക്കുന്നത് സാർവത്രികമായി. പക്ഷേ ശവസംസ്കാരത്തിന്റെ കാർബൺഫൂട്ട് പ്രിന്റോ... തല പുകയ്ക്കേണ്ട, ഉത്തരം ഇവിടെത്തന്നെയുണ്ട്...

2007ൽ ഓസ്ട്രേലിയയിലെ സെന്റെന്യൽ പാർക്കിൽ നടന്ന ഒരു പഠനമനുസരിച്ച് ചിതാദഹനത്തിലൂടെ ഓരോ ശരീരവും 160 കിലോഗ്രാമോളം $CO_2$ പുറത്ത് വിടുന്നുണ്ട. ഒരു സെമിത്തേരിയിലടക്കുമ്പോൾ 39 കി.ഗ്രാം കാർബൺ മാത്രമേ പുറന്തള്ളുന്നുള്ളൂ. ചിതാദഹനത്തെ പിന്തുണയ്ക്കുന്നവർ പറയുന്നത്, സെമിത്തേരിയിലടക്കിയാൽ കൂടെക്കൂടെ നേരെയാക്കേണ്ടിവരുന്നത് കൊണ്ട് കാർബൺ ഫൂട്ട്പ്രിന്റ് കൂടുന്നുണ്ടെന്നാണ്. അതിലും കാര്യമില്ലാതില്ല. പൈറോളിസിന്റെ സൈദ്ധാന്തികർ പറയുന്നത് യാഥാസ്ഥിതികമായ ശവദഹനത്തെ അപേക്ഷിച്ച് നാലിലൊന്ന് ഭാഗം കാർബൺ മാത്രമേ തങ്ങളുടെ അടക്കൽരീതി കൊണ്ട് ഉണ്ടാവുന്നുള്ളൂ എന്നാണ്.

ഈശ്വരാ, ആകെ കൺഫ്യൂഷൻ ആയല്ലോ. ഒന്ന് സമാധാനമായി ചാവാൻ കൂടി സമ്മതിക്കില്ലേ..?



# പവർകട്ടിലെ പൂച്ച

2008ൽ ഞാൻ ഒരു വർഷത്തേക്ക് കേരളത്തിൽ നിന്നു. 1986ൽ ഐ ഐടിയിലേക്ക് പഠനത്തിന് പോയതിന് ശേഷം ആദ്യമായാണ് കേരളത്തിലേക്ക് സ്ഥിരമായി തിരിച്ചുവരുന്നത് കാലം മാറി, കഥ മാറി, കേരളവും.



സുഹൃത്തുക്കളെയും കുടുംബ ക്കാരെയും കാണുക, സ്നേഹം പങ്കിടുക എന്ന ഒരേയൊരു ദുരുദ്ദേശം മാത്രമേ യാത്രയുടെ പിറകിലുണ്ടാ യിരുന്നുള്ളൂ. ഒരാഴ്ച ആലുവയിലുണ്ടായിരുന്നപ്പോൾ കുറച്ചുകാര്യങ്ങൾ പ്രിന്റ് എടുക്കേണ്ട ആവശ്യം വന്നു.

അങ്ങനെ ഞാനൊരു ഇന്റർനെറ്റ് കഫെയിൽ പോയി. മൂന്ന് മിനുട്ടിനകം പവർകട്ട് തുടങ്ങുമെന്നും കാര്യങ്ങൾ വേഗം ചെയ്യണമെന്നും കഫെയുടമ പറഞ്ഞു. അത്ര ചുരുങ്ങിയ സമയം കൊണ്ട് എനിക്കൊന്നും ചെയ്യാൻ കഴിയില്ലായിരുന്നു. അതുകൊണ്ട് ഞാൻ നഗരത്തിൽ കറന്റുണ്ടാകാനിടയുള്ള എവിടെയെങ്കിലും പോകാമെന്ന് തീരുമാനിച്ചു. പക്ഷേ ഇറങ്ങുമ്പോഴേക്കും പവർകട്ട് വന്നു. വീട്ടിലേക്ക് വിളിച്ച് നഗരത്തിൽ എവിടെയെങ്കിലും സൗകര്യമുള്ള കഫെകളുണ്ടോ എന്നന്വേഷിച്ചു.

‘നീ എവിടെയാണോ ഉള്ളത് കറന്റ് വരുന്നത് വരെ അവിടെത്തന്നെ ഇരിക്കുക. പ്രിന്റ് എടുക്കുക. തിരിച്ചുവരിക. അതേ നടക്കൂ..’ ചേട്ടന്റെ മറുപടി. ഞാൻ അനുസരണശീലനായി. നീ നാട്ടിൽ പുതിയ വനല്ലേ.. പവർകട്ട് ഒരു തുടക്കം മാത്രമാണ്, വരും ദിവസങ്ങളിൽ എന്തൊക്കെ കാണാനും കേൾക്കാനുമിരിക്കുന്നു എന്ന് അന്ന് രാത്രി ചേട്ടൻ കൂട്ടിച്ചേർത്തപ്പോൾ എന്തോ മനസ്സിൽ ഒരു ഇടി മുഴങ്ങി. ആ പവർകട്ടും കറുകറുത്ത ഇരുട്ടും എന്നെ കുറേ വർഷങ്ങൾ പിറകിലേക്ക് ഒറ്റ ടത്തം നടത്തിച്ചു.

2000–ത്തിലാണെന്ന് തോന്നുന്നു. അവധിക്കാലത്ത് ഞാൻ ഇന്ത്യയിൽ വന്ന സമയം. എല്ലാ ദിവസവും യാത്രയോട് യാത്രയായിരുന്നു, സുഹൃത്തുക്കളെ കാണുന്നു, സംസാരിക്കുന്നു, ആഘോഷിക്കുന്നു, സങ്കടങ്ങൾ പങ്കുവെയ്ക്കുന്നു. ഉൽസവത്തിന് പറയെടുക്കുന്നത് പോലെ വീടുകളിൽ നിന്ന് വീടുകളിലേക്ക്.. അവസാനക്ഷണം കൊടുങ്ങല്ലൂരിൽ നിന്നായിരുന്നു. ടാക്സിയിലാണ് യാത്ര. രാത്രി 8 മണിയായിക്കാണും അപ്പോൾ.

എനിക്ക് മൂത്രമൊഴിക്കാൻ മുട്ടുന്നുണ്ടായിരുന്നു, കുറച്ചു കഴിയട്ടെ കുറച്ചുകഴിയട്ടെ എന്ന് മനസ്സിൽ പറഞ്ഞ് പിടിച്ച് നിർത്തുകയായിരുന്നു. പറവൂരെത്തിയതോടെ പിടിച്ചുനില്ക്കാൻ പറ്റില്ലെന്നായി. സ്വകാര്യമായ ഏതെങ്കിലും സ്ഥലത്ത് വണ്ടി നിർത്താൻ ഞാൻ ഡ്രൈവറോട് ആവശ്യപ്പെട്ടു. വണ്ടി നിർത്തിയ പാടെ ഞാൻ കാറിൽ നിന്നിറങ്ങി കുറച്ച് പിറകോട്ട് നടന്നു. കരിമ്പൂച്ച പോലെ കൂരാകൂരിരുട്ട്. ഏകാന്തമായ ഒരിടത്ത് നിന്ന് ഞാൻ സിപ്പഴിച്ചു. നിശബ്ദതയിൽ സംഗീതം മുഴങ്ങി. എന്തൊരാശ്വാസം..!

ഇരുട്ട് കൊണ്ട് മുടപ്പെട്ടിരുന്നു അവിടമാകെ, ഇരുട്ട്, ഇരുട്ട് മാത്രം. പൊടുന്നനെ നാടകത്തിന്റെ തിര ശ്ശീല പോലെ ഇരുട്ട് മാറി എല്ലായിടവും വെളിച്ചം പരന്നു. പവർകട്ട് കഴിഞ്ഞ് കറണ്ട് വന്നതായിരുന്നു. തെരുവുകളിലും കടകളിലും വീടുകളിലും വെളിച്ചം പൊട്ടിവിടർന്നു. അമ്പരപ്പോടെ, നിശബ്ദതയോടെ, ഭീതിയോടെ ഒരു പാട് കണ്ണുകൾ എന്നെ നോക്കുന്നു...!! ദൈവമേ, ഞാൻ നില്ക്കുന്നത് ഒരു വീട്ടിന് മുന്നിലാണ്. ശരിക്കും അവരുടെ ഗേറ്റിന് മുന്നിൽ വണ്ടി പോകുന്ന വഴിമധ്യത്തിൽ നിന്ന് ഞാൻ മൂത്രമൊഴിക്കുകയാണ്...!

മൂത്രമൊഴിച്ച് തുടങ്ങിയാൽ ദൈവം തമ്പുരാൻ വന്ന് വിളിച്ചാൽ പോലും പകുതിക്ക് വെച്ച് നിർത്തുക അസാധ്യമാണെന്ന് നിങ്ങളെപ്പോലെ എനിക്കും അറിയാം. പവർ കട്ട് ഉണ്ടായാലും ഇല്ലെങ്കിലും കാണികൾ വന്നാലും അല്ലേലും. ദി ഷോ മസ്റ്റ് ഗോ ഓൺ...

ആദ്യം അടി പിന്നെ ചോദ്യം എന്നതാണ് പറവൂരിനും കൊടു ങ്ങല്ലൂരിനുമിടയ്ക്കുള്ള ആളുകളുടെ പൊതുസ്വഭാവം എന്ന് നിങ്ങളിൽ ചിലർക്കെങ്കിലും അറിയാതിരിക്കില്ല.

ഇതൊന്നും എന്റെ ലക്ഷ്യത്തെ സ്വാധീനിച്ചില്ല. ഞാൻ എന്നിൽ അതീവശ്രദ്ധനായി, കുറച്ചു സെക്കന്റുകൾക്കകം ഷോ അവസാനിക്കുന്നതാണ്... രംഗം കാണാൻ കഴിയാതെ ചിലർ വീട്ടിനകത്തേക്ക് ഓടി. ബാക്കിയുള്ളവർ ഒന്നും പറയാനാവാതെ സ്തബ്ധരായി. കാര്യം തീർന്നതോടെ ഞാൻ ടാക്സിയിലേക്ക് മായാവിയായി. തിരിഞ്ഞു നോക്കിയില്ല. വേറൊരു വഴിക്കാണ് അന്ന് ഞങ്ങൾ മടങ്ങിപ്പോയത്.







# ആബ്സെന്റ് മൈന്റഡ് പ്രൊഫസേഴ്സ്

ഇത് വെറുമൊരു തമാശയല്ല, അങ്ങനെ തോന്നിയേക്കാമെങ്കിലും. ഞാൻ പഠിപ്പിച്ചിരുന്ന ഒരു കലാലയത്തിൽ യഥാർത്ഥത്തിൽ നടന്നതാണ്.

അതൊരു റെസിഡൻഷ്യൽ ക്യാമ്പസായിരുന്നു. മിക്കവരും എന്നെപ്പോലെ യുവാക്കളായിരുന്നു. ഓഫീസിന് തൊട്ടടുത്താണ് ഞങ്ങൾ താമസിച്ചിരുന്നത്. അതുകൊണ്ട് ഏത് നേരവും പോയി ജോലി ചെയ്യാൻ കഴിയുമായിരുന്നു.

ലിഫ്റ്റ് സൗകര്യമില്ലാത്ത നാല് നിലകളടങ്ങുന്ന കെട്ടിടമായിരുന്നു ഞങ്ങളുടെ താമസസ്ഥലം.

ഒരേ പ്രായമുള്ള (മുപ്പതിനടുത്ത്) രണ്ട് പേർ ഒരേ ബ്ലോക്കിൽ താമസിച്ചിരുന്നു. ഒന്നാമൻ ഭാര്യയുമൊന്നിച്ച് മൂന്നാംനിലയിലും രണ്ടാമത്തെയാൾ നാലാം നിലയിൽ സഹോദരിക്കൊപ്പവും. നാലാം നിലയിലെ ഡോ.മിശ്ര ഉത്തരേന്ത്യക്കാരനായിരുന്നെങ്കിൽ മൂന്നാം നിലയിലെ ഡോ.റാവു ദക്ഷിണേന്ത്യക്കാരനായിരുന്നു. ഡോ.മിശ്ര അവിവാഹിതൻ. കൂടെയുള്ള സഹോദരി സർപ്പസുന്ദരിയായിരുന്നു (കാമ്പസിൽ കാല്പനക വർത്തമാനങ്ങളിൽ അവൾ വരാറുണ്ടെന്ന് പറയേണ്ടതില്ലല്ലോ..)

ഇപ്പോൾ കഥാപാത്രപരിചയം പൂർത്തിയാകുന്നു, ഇനി കഥയിലേക്ക്...

ഒരു ദിവസം വൈകുന്നേരം 5 മണിയോടെ ഡോ.റാവു വീട്ടിലേക്ക് പോകുകയായിരുന്നു. എന്തൊക്കെയോ കാര്യങ്ങളോർത്ത് അദ്ദേഹം മുകൾ നിലയിലേക്ക് പതുക്കെ നടക്കുകയാണ്. വിചാരം മൂത്തുനരച്ചപ്പോൾ അദ്ദേഹം മൂന്നാംനില മറന്ന് നാലാം നിലയിലേക്ക് കയറിപ്പോയി.

അദ്ദേഹം കോളിംഗ് ബെൽ ഞെക്കി.

ഒരുത്തരവുമില്ല. അദ്ദേഹത്തിന്റെ ഭാര്യയും കുട്ടികളും ഉള്ളിലുണ്ട്, പുറത്തുപോകുന്ന കാര്യമൊന്നും സൂചിപ്പിച്ചിരുന്നുമില്ല, വീണ്ടും കോളിംഗ് ബെല്ലിൽ വിരലമർത്തി. ഒരു പ്രതികരണവുമില്ല. ഡോ.റാവുവിന് വിഷമവും ആധിയും ഒന്നിച്ച് വന്നു.

അദ്ദേഹം വാതിലിൽ ശക്തിയിലിടിച്ചു. ഇല്ല, ഉത്തരമില്ല...

ഈ സമയം ഡോ.മിശ്ര ഷവറിന് കീഴേയിരുന്ന് കുളിക്കുകയായിരുന്നതുകൊണ്ട് കോളിംഗ് ബെൽ റിംഗ് ചെയ്യുന്നത് കേട്ടെങ്കിലും മൈന്റ് ആക്കിയില്ല. ഈ സമയം ആരും തന്നെ കാണാൻ വരാനില്ലെന്ന് ഡോ.മിശ്രയ്ക്കുറപ്പായിരുന്നു. സഹോദരി രാത്രി വൈകിയേ വരൂ. ഫ്ളാറ്റുടമയോ അനാവശ്യക്കാരായ ആരെങ്കിലുമോ ആയിരിക്കുമെന്ന് വിചാരിച്ച് അദ്ദേഹം കുളിമുറിക്കാര്യത്തിൽ പൂർണനിമഗ്നനായി.

പക്ഷേ വാതിലിൽ മുട്ട് പൂർവ്വാധികം ശക്തമായി. ഇനി എന്തെങ്കിലും പ്രശ്നങ്ങൾ സംഭവിച്ചിരിക്കുമോ, വല്ല തീപ്പിടിത്തമോ മറ്റോ...! ഈശ്വരാ...

അദ്ദേഹം ബാത്ത് ടവ്വൽ കൊണ്ട് തോർത്തുചുറ്റി കുളിമുറിയിൽ നിന്ന് പുറത്തേക്കോടി.

വാതിൽ വലിച്ചു തുറന്നു.
കോപത്തിന്റെ ഉച്ചകോടിയിലെത്തിയിരുന്നു ഈ സമയം ഡോ.
റാവു.വാതിൽ തുറക്കപ്പെട്ടു. അർദ്ധനഗ്നനായി, നനഞ്ഞൊട്ടി
ഒരു ടവ്വൽ മാത്രമുടുത്ത് ഡോ.മിശ്ര അയാൾക്ക് മുന്നിൽ നി
ല്ക്കുന്നു.ദേഷ്യം കൊണ്ട് ചുവന്നുതുടുത്ത് തക്കാളിപ്പഴം പോ
ലെയായി ഡോ.റാവു. ഈ തെണ്ടിക്കെന്താണ് എന്റെ വീട്ടിൽ
കാര്യം, പാതി നനഞ്ഞ്, തോർത്ത് മാത്രമുടുത്ത്..? റാവുവിൽ
ബൾബ് കത്തി, കിടപ്പുമുറിയിലേക്ക് കൂടുതൽ തെളിവിനായി
അദ്ദേഹം കുതിച്ചുപാഞ്ഞു.
ഡോ.മിശ്രയിലും കലി തുള്ളിയുറഞ്ഞു. എന്ത് അധികാ
രത്തിലാണ് ഇവനെന്റെ വീട്ടിലേക്കതിക്രമിച്ച് കയറിയത്, എന്റെ
സഹോദരിയുടെ കിടപ്പുമുറിയിലേക്കേതിക്രമിച്ചുകയറാൻ ഇവ
നെന്തധികാരം...?
മിശ്ര ഉത്തരേന്ത്യൻ ചുവയിൽ ഒരു പച്ചത്തെറിയങ്ങ് ചാർത്തി
ക്കൊടുത്തൂ നമ്മുടെ റാവുവിന്.
പറയേണ്ടതില്ലല്ലോ, പിന്നെ എല്ലാം ചരിത്രമാണ്...





# സായിപ്പിന്റെ തക്കാളി

ആസ്ട്രേലിയയിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന വംശീയവാദം മാധ്യമങ്ങളിൽ നിറഞ്ഞു കൊണ്ടിരിക്കുകയാണല്ലോ.. നിങ്ങൾ എപ്പോഴെങ്കിലും ഇതിന്റെ പ്രശ്നം അനുഭവിച്ചിട്ടുണ്ടോ..? ആളുകൾ എന്നോട് ചോദിക്കാറുണ്ട്. എവിടെ, ഇന്ത്യയിലോ അതോ പുറത്തോ.. ഞാൻ തിരിച്ച് ചോദിക്കും. ചോദിച്ചവരുടെ അണ്ടവായിലമ്പഴങ്ങ വിഴുങ്ങും.

മിക്ക ഇന്ത്യക്കാരും കരുതുന്നത് വംശീയ പ്രശ്നം ഇന്ത്യക്കാരുടെ മേൽ മറ്റു രാജ്യക്കാർ

ഉണ്ടാക്കുന്നതാണ് എന്നാണ്.

നിർഭാഗ്യവശാൽ കാര്യങ്ങളുടെ കിടപ്പുവശം അങ്ങനെയല്ല. വംശീയപ്രശ്നം ലോകത്താകമാനമുള്ള വലിയ പ്രശ്നമാണ്. അമേരിക്ക, ആഫ്രിക്ക, പശ്ചിമേഷ്യ, ദക്ഷിണേഷ്യ തുടങ്ങിയയിടങ്ങളിലും ഇന്ത്യയിൽ പോലും വംശീയതയുടെ അഗ്നി വേരുകൾ പടർന്ന് കിടക്കുന്നുണ്ട്. വാസ്തവത്തിൽ ഇന്ത്യക്കാർ വംശീയതയുടെ ഇരകൾ മാത്രമല്ല വേട്ടക്കാർ കൂടിയാണെന്ന് അനുഭവത്തിൽ എനിക്ക് പറയുവാൻ കഴിയും.

പുറംരാജ്യങ്ങളിലെ കാര്യങ്ങൾ വിശദമാക്കുന്നതിനു മുമ്പ് ഇന്ത്യയിൽ നടക്കുന്നതെന്താണെന്നു പറയാം. ഇന്ത്യയിൽ വംശീയതയുടെ വേരുകൾ പല വഴിയിലായി കെട്ടുപിണഞ്ഞുകിടക്കുന്നു. ഒരു ഇന്ത്യക്കാരന്റെ പ്രഥമവും പ്രധാനപ്പെട്ടതുമായ സ്വഭാവ വിശേഷം മലയാളത്തിലുള്ള ഒറ്റപ്രയോഗത്തിൽ ഒതുക്കാം: സായിപ്പിനെ കാണുമ്പോൾ കവാത്ത് മറക്കുന്നവർ. ബ്രിട്ടീഷുകാർ വിട്ടുപോയിട്ട് 60 വർഷം കഴിഞ്ഞിട്ടും നമ്മൾ ഇപ്പോഴും അവർക്കുവേണ്ടി തല കുനിക്കുന്നു.

ഡൽഹി എയർപോർട്ടിൽ ഞാൻ ഇത് പതിവായി കാണുന്നതാണ്. ലഗേജ് പരിശോധനയ്ക്കായി ഞാൻ നീണ്ടക്യൂവിൽ നില്ക്കുകയാണ്. കുട്ടികളെയും കൊണ്ട് സ്ത്രീകളും കുട്ടികളില്ലാതെ വയസ്സായവരും ഒരേ ക്യൂവിലുണ്ട്. പെട്ടെന്ന് ഒരു കൂട്ടം യൂറോപ്യന്മാർ അവിടേക്ക് രംഗപ്രവേശം ചെയ്യുന്നു. അവരവരുടെ രാജ്യത്ത് ചെയ്യും പോലെ നിരയുടെ ഏറ്റവും അവസാനം വന്ന് നില്ക്കുന്നു. “സാബ്, ഇങ്ങോട്ട് വന്നാലും..” ലഗേജ് നോക്കുന്നവൻ അവരെ വിളിക്കുന്നു. അവരെ അയാൾ നിരയുടെ മുന്നിലേക്ക് ആനയിക്കുന്നു. അവർക്കതത്ര ഇഷ്ടമൊന്നു മല്ലെങ്കിലും 40 മിനു



ട്ടോളം നിരയിൽ നില്ക്കുന്നതിൽ നിന്നുള്ള ഭീകരമായ രക്ഷപ്പെടലിനെ ഇഷ്ടപ്പെടുന്ന എല്ലാവരേയും പോലെ അവരും മുന്നോട്ട് നീങ്ങുന്നു.

തീർച്ചയായും അതിഥി ദേവോ ഭവ: എന്ന സംസ്കൃതപ്രയോഗത്തെ ഓർമ്മയിൽ നിന്ന് മുന്നിലേക്ക് വിളിച്ച് നമുക്കിതിനെ അംഗീകരിക്കാം. കാല് വേദനിച്ചുകൊണ്ടുള്ള ക്യൂനിൽക്കലിൽ ആശ്വാസം കണ്ടെത്താം. പക്ഷേ ഞാനൊന്ന് ചോദിച്ചോട്ടെ: ആഫ്രിക്കനോ അറബിയോ അവരുടെ കുടുംബവുമായി വന്നാൽ ഇത്തരം സൗകര്യം അനുവദിക്കുമോ... ഇല്ല, എന്ന് തന്നെയാണ് ഉത്തരം.

ഒരിന്ത്യക്കാരന് പടിഞ്ഞാറ് നിന്ന് ഒരംഗീകാരം കിട്ടുമ്പോൾ (സിനിമയിൽ നിന്നോ പുസ്തകമെഴുതിയോ മറ്റെങ്ങനെയെങ്കിലും) ഇക്കാര്യം കുറച്ചുകൂടി വ്യക്തമാകും. അങ്ങനെ വല്ല അംഗീകാരവും കിട്ടുകയാണെങ്കിൽ പ്രശസ്തി കൊണ്ടും ബഹുമാനം കൊണ്ടും അവനെ/അവളെ കൊന്നു കളയും നമ്മൾ. പടിഞ്ഞാറൻ യൂണിവേഴ്സിറ്റിയിൽ എന്തെങ്കിലും പഠിച്ച് ഇന്ത്യയിലേക്ക് വന്നുനോക്കൂ, നിങ്ങൾക്ക് കിട്ടാവുന്ന ജോലി നിങ്ങളെത്തന്നെ അമ്പരപ്പിക്കും. അമേരിക്കക്കാർ സംസാരിക്കുന്ന പോലെ സംസാരിക്കാൻ ആക്സന്റ് ന്യൂട്രലൈസേഷൻ കോഴ്സ് നടത്തുന്ന ലോകത്തിലെ ഒരേയൊരു രാജ്യം ഇന്ത്യയാണ്.

ആഫ്രിക്കക്കാരോട് ഇന്ത്യക്കാർ കാണിക്കുന്ന സമീപനം രാത്രിയും പകലും പോലെയാണ്. ആഫ്രിക്കക്കാരായ എന്റെ സുഹൃത്തുക്കൾ ഇന്ത്യയിൽ വന്നപ്പോഴുണ്ടായ അനുഭവം വിവരിച്ചപ്പോൾ ഞാൻ ഞെട്ടിപ്പോയി. ഞാൻ അത് ഇവിടെ വിവരിക്കാനാഗ്രഹിക്കുന്നില്ല.

ഇത്ര നേരം നമ്മുടെ വംശീയവികാരപ്രകടനമായിരുന്നു എഴുതിയത്. ഇനി മറ്റുള്ളവരുടെ വംശീയപ്രകടനത്തെക്കുറിച്ച് പറയാം. പശ്ചിമേഷ്യയിൽ ജോലി ചെയ്തവർക്കറിയാം ഒരേ ജോലിയായാലും നന്നായി ജോലിയെടുത്താലും ഇന്ത്യക്കാർക്ക് പടിഞ്ഞാറുകാരെക്കാളും അവിടുത്തുകാരെക്കാളും ശമ്പളം കുറവാണ്.

ഇന്ത്യക്കാർക്ക് ഒരു ഗ്ലാസ് സീലിംഗ് ഉണ്ടെന്നാണ് അവിടുത്തെ വ്യവസായ സ്ഥാപനങ്ങൾക്ക് കാലാകാലങ്ങളായുള്ള മുൻധാരണ. ഇന്ത്യക്കാർ സാങ്കേതികമായി മുന്നിലാണെങ്കിലും സംഘാടനശേഷി ഏറെക്കുറാവാണെന്നുള്ള യാഥാസ്ഥിതികലോകത്താണ് അവരിപ്പോഴും.

തീർച്ചയായും ഒരു പാട് ഇന്ത്യക്കാർ വിദേശങ്ങളിൽ വലിയ വലിയ സ്ഥാപനങ്ങളിൽ (പെപ്സികോ തൊട്ട് സിറ്റിബാങ്ക് വരെ) ഉയർന്ന ജോലിചെയ്യുന്നു, സ്ഥാപനങ്ങൾ നടത്തുന്നു. അത്തരം സീലിങ്ങുകൾ ഇപ്പോൾ ഒഴിവാക്കിക്കൊണ്ടിരിക്കുകയാണ്.

ഞാൻ പറയാൻ പോകുന്ന, എനിക്ക് പ്രിയപ്പെട്ട വംശീയകഥയിൽ മൂന്ന് പേരാണുള്ളത്, മൂന്നും ഇന്ത്യക്കാർ. ഞാൻ മസ്കറ്റിലെ ഒമാനിലെ പെട്രോളിയം കമ്പനിയിൽ ജോയിൻ ചെയ്തതേയുണ്ടായിരുന്നുള്ളൂ. മുമ്പൊക്കെ പശ്ചിമേഷ്യൻ രാഷ്ട്രങ്ങളിൽ സൂപ്പർമാർക്കറ്റുകൾ പരിമിതമായിരുന്നു. അതുകൊണ്ടു തന്നെ ഓയിൽകമ്പനികൾ അതിനോട് ചേർന്ന് സ്വന്തം നിലയിൽ സാധനങ്ങൾ വില്ക്കുന്നതിന്

കടകൾ തുറന്നിരുന്നു. പടിഞ്ഞാറൻ രാഷ്ട്രങ്ങളിൽ നിന്നുള്ള സാധനങ്ങളാണ് അവിടെ വിറ്റുകൊണ്ടിരുന്നത്. സ്വിറ്റ്സർലന്റിൽ നിന്നും വെണ്ണ, ന്യൂസിലന്റിൽ നിന്ന് പാൽ, ആസ്ട്രേലിയയിൽ നിന്ന് ബീഫ്, ഡെന്മാർക്കിൽ നിന്ന് നെയ്യ്, ഇറ്റലിയിൽ നിന്ന് പാസ്റ്റ–നിരയങ്ങനെ നീളുന്നു. ഓയിൽ കമ്പനി ജീവനക്കാർക്ക് മാത്രമേ ഇത്തരം ഷോപ്പുകളിൽ നിന്ന് സാധനങ്ങൾ വാങ്ങാൻ പറ്റുമായിരുന്നുള്ളൂ.

ഞാൻ മസ്കറ്റിലെത്തുന്ന സമയത്ത് ഒരുപാട് സൂപ്പർ മാർക്കറ്റുകളുണ്ടായിരുന്നു. എന്റെ ഓർമ്മ ശരിയാണെങ്കിൽ ഇത്തരം ഷോപ്പുകൾ എല്ലാവർക്കുമായി തുറക്കപ്പെട്ടിരുന്നു.

മസ്കറ്റിലെത്തി കുറച്ച് ദിവസം കഴിഞ്ഞ് ഞാനും എന്റെ സുഹൃത്തും കൂടി ഷോപ്പിംഗിന് അവിടെയെത്തി. പശ്ചിമേഷ്യയിലെ സൂപ്പർമാർക്കറ്റിലേത് പോലെ മിക്ക ജോലിക്കാരും മലയാളികളായിരുന്നു.

സാധനങ്ങൾ വാങ്ങുന്നതിന് സൂപ്പർ മാർക്കറ്റിലൂടെ നടന്നു പോകുമ്പോൾ ഫ്രീസറിൽ വെച്ചിരിക്കുന്ന ചെറിടൊമാറ്റോ (ചെറിയ തക്കാളി)കൾക്ക് മുന്നിൽ അല്പനേരം നിശ്ചലരായി. ഗ്രീൻഹൗസുകളിൽ വളരുന്നവയാണ് ചെറി ടൊമാറ്റോകൾ. ഒരേ വലുപ്പത്തിൽ കാണപ്പെടുന്ന ഇവ സലാഡുണ്ടാക്കാനാണ് പ്രധാനമായും ഉപയോഗിക്കുന്നത്. കാണാൻ നല്ല ഭംഗിയുമാണ്.

എന്റെ സുഹൃത്ത് ഒരു പാക്കറ്റ്



എടുത്തു. അഞ്ച് ഡോളറിനടുത്ത് വരും വില.

പൊടുന്നനെ വില്പനക്കാരിലൊരാൾ ഞങ്ങളുടെയടുത്തേക്ക് ഓടിവന്ന് പറഞ്ഞു.

ആ തക്കാളി അവിടെ വെച്ചേര്...അത് സായിപ്പന്മാർക്കുള്ളതാ..

കോപം വന്ന് എന്റെ സുഹൃത്തിന്റെ മുഖം നാടൻതക്കാളിയായി. അവൾ ഒരു പൊട്ടിത്തെറിയുടെ വക്കിലാണ്.

ഞാൻ അന്നേരം രണ്ട് മാനസികാവസ്ഥയിലായി. അയാളുടെ നിഷേധത്തിൽ ഞാൻ കോപക്രാന്തനായി എന്നത് ഒന്ന്. കടയിലെ എല്ലാ തക്കാളികളും ഒന്നിച്ച് വാങ്ങാനും എനിക്കുള്ളിലാന്തലുണ്ടായി.

മനസ്സിന്റെ രണ്ടാംഭാവം ഒരുതരം രസമായിരുന്നു. പാവം മനുഷ്യൻ, താൻ ഇവിടെ ഒരുപാട് കാലമായെന്നും താൻ ഇതൊക്കെ എത്ര കണ്ടിരിക്കുന്നെന്നുമുള്ള കുണ്ടുകിണറ്റിലെ തവളക്കുഞ്ഞിനെ പോലെയുള്ള അവന്റെ നാട്യം എന്നെ ചിരിപ്പിച്ചു.

അവസാനം ഞാൻ അവനെ തോല്പിച്ചു. നമ്മള് മലയാളികൾക്കുള്ള തക്കാളി എവിടെയാ.. ഞാൻ അവനോട് ചോദിച്ചു.



ഒരു മുൻവിധിയുമില്ലാതെ അവനെന്നെ ഒരു ബാസ്കറ്റിനടുത്തേക്ക് നയിച്ചു. അവിടെ മഞ്ഞയിലും പച്ചയിലും ചുവപ്പിലും നല്ലതും പൊട്ടയുമായി മലയാളികൾക്കുള്ള തക്കാളി കിടക്കുന്നു, ഇരിക്കുന്നു. അതിലേക്ക് വിരൽ ചൂണ്ടി ബഹുമാനപൂർവം അവൻ പറഞ്ഞു: ഇതാ സാറേ..

പിന്നിടൊരിക്കലും ഞാനും എന്റെ സുഹൃത്തും ആ ഷോപ്പിലേക്ക് തിരിഞ്ഞുനോ ക്കിയില്ല.

ആ കടയും ഇപ്പോൾ ഇല്ല.

# ആളെ പിടിക്കുന്ന മുതല

ഇനി ഈജിപ്തിൽ നിന്ന് തുടങ്ങാം. ഈജിപ്തിലെ പ്രധാന ടൂറിസ്റ്റ് റിസോർട്ടുകളിലൊന്നാണ് ഷാം അൽ ഷെയ് ഖ്. മധ്യേഷ്യയിലെ ആഭ്യന്തരസംഘർഷങ്ങൾ പരിഹരിക്കാനുള്ള സുപ്രധാന രാഷ്ട്രീയ ചർച്ചകളെല്ലാം നടക്കുന്നത് ഇവിടെ വെച്ചാണ്. എന്നാൽ അടുത്തിടെ ഷാം അൽ ഷെയ്ഖ് വാർത്തകളിൽ ഇടം പിടിച്ചത്



ഇക്കാരണം കൊണ്ടല്ല, സ്രാവു കളുടെ ആക്രമണം കൊണ്ടാണ്.

ഷാം അൽ ഷെയ്ഖിനരികി ലെ ചുവന്ന കടൽ ഏറെ വശ്യതയാർന്നതാണ്. അതുകൊണ്ട് തന്നെ ലോകത്തിലെ വിവിധ ഭാഗങ്ങളിൽ നിന്നുള്ള വിനോ ദസഞ്ചാരികൾ ഇവിടേക്ക് ഡൈവിംഗിനും സ്നോർക്കലിംഗിനുമായി വന്ന് ചേരാറുണ്ട്. ടൂറിസത്തിന്റെയും അനുബന്ധവിപണിയുടെയും പറുദീസയാണ് ഇവിടം.

ഒരു ദിവസം എല്ലാം നിശ്ചലമായി. 4 സ്രാവുകൾ ആക്രണത്തിലേക്ക് നീന്തിപ്പുളഞ്ഞ ദിവസമായിരുന്നു അത്. ഒരു ചെറുപ്പക്കാരന് കൈ നഷ്ടമായി, ഒരു പെൺകുട്ടിക്ക് കാലും. ജനങ്ങൾ സംഭ്രമത്തിന്റെ കടലിലായി. കടലുമായി ബന്ധപ്പെട്ട എല്ലാ വിനോദപരിപാടിയും നിർത്തിവെയ്ക്കാൻ ഗവൺമെന്റ് ഉത്തരവിട്ടു. ബീച്ചിൽ നീന്തുന്നത് പോലും നിരോധനത്തിന്റെ വെള്ളത്തിലായി. നിരോധനം ഷാം അൽ ഷെയ്ഖിനെ വല്ലാതെ ബാധിച്ചു. ആളുകൾ മടങ്ങിപ്പോയിത്തുടങ്ങി, ബുക്കിംഗുകൾ റദ്ദാക്കി.

ഒരാൾ ഒരു കാൽ പൊക്കി അടിവസ്ത്രം ധരിക്കുമ്പോൾ മറിഞ്ഞുവീഴാനുള്ള സാധ്യത തീരെക്കുറവാണ്. അത്രപോലുമില്ല സ്രാവ് മൂലമുള്ള അപകടമെന്ന് മറൈൻ സയൻസ് പ്രൊഫസറായ എന്റെ സുഹൃത്ത് ഒരിക്കൽ എന്നോട് പറയുകയുണ്ടായി. കൂടുകൾ ഉപയോഗിക്കാതെ ലോകത്തിന്റെ മിക്ക മറൈൻഭാഗങ്ങളിലും അദ്ദേഹം ഡൈവിംഗിലേർപ്പെട്ടിട്ടുണ്ട്. ഇപ്പോഴും ഒരു പോറലുമേൽക്കാതെ അദ്ദേഹം ജീവിച്ചിരിക്കുന്നു.



നിങ്ങൾ ഡൈവിംഗിലോ സ്നോർക്കലിംഗിലോ ഏർപ്പെട്ടുകൊണ്ടിരിക്കുമ്പോൾ സ്രാവുകൾ ആക്രമിക്കുന്നത് വലിയ ദുരന്തം തന്നെയാണ്. ഡൈവിംഗും സ്നോർക്കലിംഗും കൂടുതലായി ചെയ്യുന്നതെവിടെയാണോ അവിടെ സ്രാവിന്റെ ആക്രമണം ഉണ്ടാകാനു

ള്ള സാധ്യത കൂടുതലാണ്. ഒരു പ്രത്യേകസ്ഥലത്ത് സ്രാവിന്റെ ആക്രമണം ഉണ്ടാകും എന്ന് ഭയന്ന് അവിടെ ഡൈവ് ചെയ്യാതിരിക്കുക എന്നത് കൃത്യമായ പരിഹാരം അല്ല. വേറൊരു സ്ഥലത്ത് പോയാലും ആക്രമണം ഉണ്ടാകില്ല



എന്ന് ഉറപ്പിക്കാനൊന്നും പറ്റില്ല. സ്രാവിന്റെ ആക്രമണത്തിന് ശേഷം ഷാം അൽ ഷെയ്ഖിൽ വിനോദസഞ്ചാരികൾ കുറഞ്ഞുവെങ്കിലും ഒരു മാസത്തിനുള്ളിൽ പൂർവസ്ഥിതിയിലായി.

പക്ഷേ ഈജിപ്തിലെ ഗവൺമെന്റ് ഇത് കൊണ്ടൊന്നും കാര്യങ്ങൾ നിർത്തിവെയ്ക്കാൻ തയ്യാറായില്ല. "കുറ്റവാളി"കളെ കണ്ടെത്താൻ അവർ ഉടനടി ഒരന്വേഷണക്കമ്മീഷനെ നിയോഗിച്ചു. 24 മണിക്കൂറിനുള്ളിൽ വെളുത്ത 4 മീറ്റർ നീളമുള്ള രണ്ട് സ്രാവുകൾ അറസ്റ്റിലായി. എങ്ങനെ മറ്റ് സ്രാവുകൾക്കിടയിൽ നിന്ന് കുറ്റക്കാരായ സ്രാവുകളെ കണ്ടെത്തി എന്നുള്ളത് റിപ്പോർട്ടിൽ എഴുതിക്കാണിക്കുന്നില്ല. പ്രതിയുടെ രേഖാചിത്രം അന്വേഷണ ഉദ്യോഗസ്ഥരുടെ കൈയിലുണ്ടായിരുന്നുവോ! എന്തുതന്നെയാവട്ടെ, കുറ്റക്കാരായ സ്രാവുകളുടെ വയറ്റിൽ മനു ഷ്യശരീരഭാഗങ്ങൾ ഉണ്ടോയെന്ന് കണ്ടുപിടിക്കാൻ അവയെ പ്രാദേശിക മറൈൻ ഗവേഷണകേന്ദ്രത്തിലേക്ക് കൊണ്ടുപോയിട്ടുണ്ടെന്നാണ് അവസാനമായി ഞാനറിഞ്ഞത്. ശരീരഭാഗങ്ങൾ അവയുടെയുള്ളിൽ ഇല്ലെങ്കിൽ എന്തുചെയ്യും? ശാന്തം പാപം.

ലോകത്തിന്റെ മിക്ക ഭാഗങ്ങളിലും മൃഗങ്ങളും മനുഷ്യരും മുഖാമുഖം വരിക പതിവുണ്ട്. പുള്ളിപ്പുലി നഗരത്തിൽ പ്രത്യക്ഷപ്പെടുന്നത് ഉദാഹരണം. ആനകളെത്തേടി കാട്ടിലേക്ക് ആളുകൾ പോകുന്നത് മറ്റൊന്ന്. വിജയികളെ പ്രവചിക്കുക സാധ്യമല്ല. ചിലപ്പോൾ പുള്ളിപ്പുലി കൊല്ലപ്പെട്ടേക്കാം, മറ്റ് ചിലപ്പോൾ മനുഷ്യരെ തേടിയാകാം മരണമെന്ന

ദുർഭാഗ്യം വരുന്നത്.

ദക്ഷിണേഷ്യൻ ദ്വീപായ ബോർണിയോവിൽ മനുഷ്യരും മുതലകളും തമ്മിലാണ് മുഖാമുഖം. ദ്വീപിന്റെ ഏറ്റവും വലിയ പ്രത്യേകത വെള്ളത്തിന് (മദ്യമല്ല!) മുകളിലാണ് ആളുകൾ താമസിക്കുന്നത് എന്നതാണ്.

സാധാരണയായി വീടുകൾ നിർമ്മിക്കുന്നത് വെള്ളത്തിനരികിലായാണ്. പാലത്തിന്റെ മുകളിൽ കയറി വേണം വീട്ടിലെത്താൻ. വീടിന്റെ നാല് വശവും വെള്ളത്താൽ ചുറ്റപ്പെട്ടിരിക്കുന്നു. ജലനിരപ്പിൽ നിന്ന് മുകളിലായാണ് വീട് ഉണ്ടാക്കിയിരിക്കുന്നത്.

ബ്രൂണൈയുടെ തലസ്ഥാനമായ ബന്ധാർ സേരി ബാഗവാനിൽ 100 ഹെക്ടറോളം വിസ്തൃതി യിൽ വെള്ളത്തിൽ വീട് കെട്ടിയിട്ടിരിക്കുന്നു. നിരത്തുകളെന്നപോലെ അവിടെ വെള്ളത്തിലൂടെ സാധാരണ വഴികളുണ്ട്. വെള്ളത്തിലൂടെ അരമണിക്കൂറോളം നടന്ന് നിങ്ങൾക്ക് വീട്ടിലെത്താം. കാമ്പോങ്ങ് എയർ എന്നാണ് ഇതിനിട്ടിരിക്കുന്ന പേര് (വാട്ടർ വില്ലേജ്). നാട്ടിലെന്നപോ



ലെ സ്കൂളുകളും കടകളും ആശുപത്രികളും ഇവിടെ വെള്ളത്തിന്റെ മുകളിൽ ഉണ്ടെന്ന് വിശ്വസിക്കാൻ പ്രയാസമാണെങ്കിലും സത്യമാണ്.
വെള്ളത്തിനടുത്ത് കഴിയുന്നയാളുടെ ജീവിതം വെള്ളവുമായി ആഴത്തിൽ ബന്ധപ്പെട്ട് കിടക്കും എന്നുള്ളത് തീർച്ചയാണ്. ദിനംപ്രതിയുള്ള ആവശ്യങ്ങളെല്ലാം നിവൃത്തിക്കാൻ വെള്ളം ഉപയോഗിക്കും. കുളിക്കാൻ, മീൻ പിടിക്കാൻ, ടോയ്‌ലറ്റ് തുടങ്ങിയ പ്രവർത്തനങ്ങൾക്ക് ഒക്കെ വെള്ളം തന്നെ നായകൻ.
ബോർണിയോയിലെ എസ്റ്റോറിൻ അഴിമുഖം മുതലകളുടെ ആവാസസ്ഥാനം കൂടിയാണ്. എസ്റ്റോറിൻ മുതലകൾ വലുതായി വളരും. മുതലകളുടെ വളർച്ച ഒരിക്കലും നിലയ്ക്കുകില്ല എന്ന് എന്റെ പ്രൊഫസർ സുഹൃത്ത് എന്നോട് പറഞ്ഞിട്ടുണ്ട്. മനുഷ്യരടക്കമുള്ള എല്ലാ മൃഗങ്ങളുടേയും വളർച്ച ഒരു പ്രത്യേക വയസ്സിൽ നിലയ്ക്കുമെങ്കിലും മുതലകൾ ആ നിയമത്തെ കാറ്റിൽ പറത്തിക്കൊണ്ട വളരെടാവളരൽ. 20 അടിയ്ക്കപ്പുറമുള്ള മുതലകൾ ഒരൽഭുതമല്ല.
വെള്ളവുമായി ബന്ധപ്പെട്ട ബോർണിയയിലെ ജീവിതത്തിൽ മുതലകൾ വലിയ പ്രശ്നം തന്നെയാണ്. പതിവായി ഒരു കുട്ടിയോ മനുഷ്യനോ



വെള്ളത്തിലേക്ക് താഴ്ത്ത പ്പെടുന്നു. കേരളത്തിൽ പാമ്പുകളും മനുഷ്യരും തമ്മിലുള്ള ബന്ധം പോലെയാണ് ബോർണിയോയിൽ മുതലകളും മനുഷ്യരുമായുള്ള ബന്ധം. നമ്മൾ കൊല്ലുന്നതിനായി അവയെ അന്വേഷിച്ച് പോകാറില്ല, അവർ നമ്മെയും. പക്ഷേ മുന്നിൽ പെട്ടാൽ രണ്ടിലൊന്ന് തീരുമാനിക്കാതെ രണ്ടും രംഗംവിട്ടുപോവില്ല. ബോർണിയോയിൽ താമസിക്കുമ്പോൾ മുതലയെ നേർക്കുനേർ കാണാൻ പല അവസരങ്ങളും ഉണ്ടായി.

ഞാനൊരിക്കൽ ഇവിടുത്തെ മുതലവേട്ടയെക്കുറിച്ചുള്ള സാഹസികമായ ഒരു കഥ കേൾക്കുകയുണ്ടായി. ബോർണിയയുടെ മലേഷ്യൻ ഭാഗത്താണ് സംഭവം നടന്നത്. അവിടെ വളരെ വലുതും പ്രായമേറിയതുമായ ഒരു മുതലയുണ്ടായിരുന്നു. അതിനെ നാട്ടുകാർ ബുജാംഗ് സെനാംഗ് (സന്തുഷ്ടനായ അവിവാഹിതൻ) എന്ന് പേരിട്ട് വിളിച്ചിരുന്നു. നൂറിലധികം വർഷങ്ങൾ അത് ജീവിച്ചിരുന്നു വെന്ന് പറയപ്പെടുന്നു; നൂറോളം മനുഷ്യരെ കൊന്നൊടുക്കിയിട്ടുണ്ടെന്നും.

ഇബാൻസ് എന്ന് വിളിക്കപ്പെടുന്ന അവിടുത്തെ തദ്ദേശിയർ മുതലവേട്ടയ്ക്കും പണ്ട് മനുഷ്യവേട്ടയ്ക്കും പേര് കേട്ടവരാണ്. അവരും ഗവൺമെന്റും ഒത്തുപിടിച്ചിട്ടും ബുജാംഗ് സെനാംഗ് എന്ന മല പോലെയുള്ള മുതലയെ കെണിയിൽപെടുത്താൻ കഴിഞ്ഞില്ല. വർഷങ്ങൾ കഴിയവെ മുതലയെക്കുറിച്ച് ഐതിഹ്യങ്ങൾ രൂപപ്പെടാൻ തുടങ്ങി. ഒരു ഐതിഹ്യം ഇങ്ങനെയാണ് മുൻജന്മത്തിൽ ബുജാംഗ് സെനാംഗ് ധീരനായ യോദ്ധാവായിരുന്നു. അവനെ പരാജയപ്പെടുത്താൻ ആർക്കും കഴിയുമായിരുന്നില്ല. ഒരാക്രമണവേളയിൽ ഭാര്യ അവനെ ശത്രുവിന് ഒറ്റുകൊടുക്കുകയും അവർ അവനെ ചതിച്ചു കൊല്ലുകയുമായിരുന്നു. പിന്നീട് അവന്റെ ആത്മാവ് മുതലയായി. ലൂപാർ നദിയിൽ രോഷത്തിന്റെ കനലായി അത് നീണ്ടുകിടക്കാനും തുടങ്ങി എന്നാണ് കഥ.

1962ലാണ് ബുജാംഗ് സെനാംഗ് ആദ്യകൊലനടത്തിയതെന്ന് പറയപ്പെടുന്നു. പിന്നീട് കൊലകളുടെ പരമ്പര തന്നെയായിരുന്നു. പക്ഷേ 1982ൽ ഗ്രാമത്തലവനേയും അദ്ദേഹത്തിന്റെ അനിയനേയും മീൻപിടിക്കുന്നതിനിടെ കൊലപ്പെടുത്തിയത് ബുജാംഗ് സെനാംഗിന്റെ ജീവിതത്തിന്റെ കണക്കുപുസ്തകം അടച്ചുവെയ്ക്കുന്നതിലേക്ക് കാര്യങ്ങൾ എത്തിച്ചു. ഗ്രാമത്തലവന്റെ മരണം സമൂഹത്തെയും ഗവൺമെന്റിനേയും ഒരു പോലെ പ്രകോപിപ്പിച്ചു. ഗവൺമെന്റ് രാജ്യത്തിലേയും അയൽരാജ്യമായ ആസ്ട്രേലിയയിലേയും വിദഗ്ധരായ വേട്ടക്കാരെ വിളിപ്പിച്ചു.

ലൂപാർ നദിക്കരയിലെത്തിയ ആസ്ട്രേലിയൻ വേട്ടക്കാരെ വരവേറ്റത് ബു

ജാംഗ് സെനാംഗുമായി ബന്ധപ്പെട്ട വലിയ വലിയ കഥകളായിരുന്നു. ബുജാംഗ് സെനാംഗിന് അതീന്ദ്രിയശക്തിയുണ്ടെന്നും ബുജാംഗ് സെനാംഗിനാൽ കൊല്ലപ്പെട്ടവരിൽ മിക്കവരും (പാപികൾ പാപികൾ..!!) അതിനർഹരാണെന്നും നാട്ടുകാർ അവരോട് പറഞ്ഞു. (ശരിയായ ആചാരമനുഷ്ഠിക്കാതെ വരുന്ന ആളുകളെ പുലി പിടിക്കുമെന്ന ശബരിമലയിലെ ഐതിഹ്യം പോലെ). നല്ലതിന്റെ പിശാചാണ് ബുജാംഗ് സെനാംഗ്, അതിന്റെ ശിരസ്സിന് ഒത്ത നടുവിൽ ഒരു വെളുത്ത കുറിയുണ്ട്. സാധാരണ മുതലകളെ പോലെയല്ല ബുജാംഗ് സെനാംഗ് എന്നതിന്റെ ഉറച്ച തെളിവാണത്. ഇതൊക്കെയാണ് നാട്ടുകാരുടെ വർത്തമാനത്തിൽ സജീവമായത്. ബുജാംഗ് സെനാംഗിനെ കൊല്ലാൻ മനുഷ്യർക്കാർക്കും കഴിയില്ലെന്ന് നാട്ടുകാർ ഉറച്ചുവിശ്വസിക്കുന്നു. കെട്ടുകഥകളേയും വാസ്തവത്തേയും തമ്മിൽ വേർതിരിച്ചെടുക്കാൻ കഴിയാതെ വേട്ടക്കാർ കുഴങ്ങിപ്പോയത് സ്വാഭാവികം.

അതിന്റെ സ്വഭാവവും രീതികളും പതുക്കെപ്പതുക്കെ അവർ പഠിച്ചെടുത്തു. അതിനെ വലയിലാക്കാൻ അവർ ശ്രമം തുടങ്ങി. സാധാരണ വേട്ടയാടൽ തന്ത്രങ്ങൾ കൊണ്ട് അവർ ഗണപതി ഹോമം തുടങ്ങി. അത് പോകുന്ന വഴിയിൽ കെണിയൊരുക്കി. ഫലിച്ചില്ല. ഇരയെ വലിയ മുനയിൽ കോർത്ത് നോക്കി. മുനയിൽ നിന്ന് കഴുതയെ തിന്ന് തീർത്ത് മുന വളച്ച് ബുജാംഗ് സെനാംഗ് തന്റെ വഴി തേടിയത് മിച്ചം.

മോശം രീതിയിലുള്ള തന്ത്രങ്ങളും വേട്ടക്കാർ പ്രയോഗിച്ചു. കുഞ്ഞു മുതലകളെ പിടിച്ച് അവയ്ക്ക് ആഴത്തിൽ മുറിവേല്പ്പിച്ചു, അത് ടേപ്പ് ചെയ്ത് ഉറക്കെ കേൾപ്പിച്ചു. അവയുടെ വലിയ നിലവിളി കേട്ട് രക്ഷിക്കാനായി സിനിമയിലെന്ന പോലെ ബുജാംഗ സെനാംഗ് വരുമെന്ന പ്രതീക്ഷയിൽ വേട്ടക്കാർ കാത്തുനിന്നു. എവിടെ... ഒരു വേട്ടക്കാരൻ എന്നോട് പറഞ്ഞത്, കുറേ മുതലകൾ കുഞ്ഞു



മുതലകളുടെ കരച്ചിൽ കേട്ട് വന്നുവെന്നാണ്. പക്ഷേ ബുജാംഗ് സെനാംഗ് മാത്രം വന്നില്ലത്രേ. ഒന്നും ഫലിച്ചില്ല. വർഷം പത്ത് ശരം പോലെ പാഞ്ഞുപോയി.

എന്നിരുന്നാലും വനാന്തരത്തിലെ വീരപ്പനെ പോലെ ബുജാംഗ് സെനാംഗിന്റെ വെള്ളത്തിലെ ഭീഷണി തുടർന്നു കൊണ്ടിരുന്നു. 1992ൽ ഒരു പരിപാടിക്ക് പോയി മടങ്ങിവരുന്ന ഒരു കുടുംബത്തെ ബുജാംഗ് സെനാംഗ് ആക്രമിച്ചു. മാതാപിതാക്കളുടെ മുന്നിൽ വെച്ച് അവരുടെ മകളെ ബുജാംഗ് സെനാംഗ് മരണത്തിലേക്ക് കടിച്ചുകീറി. അവരുടെ നിലവിളി കേട്ട് ഓടിയെത്തിയ ഗ്രാമീണരും പോലീസും തുരുത്തിന്റെ പുറംവഴികൾ അടച്ചു. ഗ്രാമീണർ കുന്തങ്ങൾ കൊണ്ടും പോലീസ് തോക്കുകൾ കൊണ്ടും ബുജാംഗ് സെനാംഗിനെ ആക്രമിച്ചു. യുദ്ധം നാല് മണിക്കൂറോളം നീണ്ടുനിന്നു. ആളുകളൊരുക്കിയ തടസ്സങ്ങൾ ബുജാംഗ് സെനാംഗ് ഭേദിച്ചുവെങ്കിലും പിറകിൽ നിന്നും കുന്തങ്ങളേറ്റ് അതിന്റെ ചലനം മന്ദഗതിയിലായി. ഒടുവിൽ വെടിയേറ്റ് ബുജാംഗ് സെനാംഗ് വെള്ളത്തിൽ മലർന്നു. ആ സമയം ഹോങ്കോങ്ങിലായിരുന്ന ആസ്ട്രേലിയൻ വേട്ടക്കാരുടെ തലവൻ ബുജാംഗ് സെനാംഗിനെ കാണാൻ ഝടാന്ന് വേഗതയിൽ മടങ്ങിയെത്തി. പെൺകുട്ടിയുടെ ബാക്കിയുള്ള ശരീരഭാഗങ്ങൾക്കായി ഒട്ടും വൈകാതെ ജനങ്ങൾ അതിനെ വെട്ടിമുറിച്ചു. അതിന്റെ നെറ്റിയിൽ വെളുത്ത കുറിയുണ്ടായിരുന്നെന്ന് അയാൾ പറഞ്ഞു. പ്രായാധിക്യം കാരണം അതിന്റെ തൊലിയുടെ നിറം മങ്ങിത്തുടങ്ങിയിരുന്നു. 19 അടി 3 ഇഞ്ച് നീളവും 1000 കിലോ ഭാരവുമുണ്ടായിരുന്നു അതിന്!

ഇതൊക്കെയാണെങ്കിലും യഥാർത്ഥ ബുജാംഗ് സെനാംഗ് മരിച്ചിട്ടില്ലെന്ന് തന്നെയാണ് ബോർണിയയിലെ ജനങ്ങൾ ഇപ്പോഴും വിശ്വസിക്കുന്നത്. 1995ൽ ജനങ്ങൾ അതിനെ വീണ്ടും കണ്ടത്രേ.

അതിന് ശേഷം അത്തരം സംഭവങ്ങളോ ആക്രമണങ്ങളോ റിപ്പോർട്ട് ചെയ്യപ്പെട്ടിട്ടില്ല. ബുജാംഗ് സെനാംഗ് മരിച്ചുവെന്ന് ഇപ്പോൾ ആളുകൾ ഏതാണ്ട് വിശ്വസിച്ചു തുടങ്ങിയമട്ടാണ്. കുച്ചിംഗിലെ ജോംഗ്സ് മുതലക്കുളത്തിൽ ബുജാംഗ് സെനാംഗിന്റെ ഒരു പ്രതിമ സ്ഥാപിച്ചിട്ടുണ്ട്. അതിന്റെ തലയോട്ടിയും അവിടെയുണ്ട്. എന്നെങ്കിലും നിങ്ങൾ അത് കാണുകയാണെങ്കിൽ ഭയം നിങ്ങളെ കൊളുത്തിവലിക്കും. നൂറിലധികം ആളുകളെ കടിച്ചുകീറിയതിന്റെ എല്ലാ വന്യതയും ആ വലിയ മുഖത്ത് തെളിഞ്ഞുകാണാം.



# ജോൺ ഗാരംഗും ഒരു പശുവും

ഐക്യരാഷ്ട്രസംഘടനയിൽ ജോലി ചെയ്യുന്നതിന്റെ ഒരു ഗുണം ചരിത്രം നേരിൽ കാണാമെന്നതാണ്. പല ചരിത്രസംഭവങ്ങൾക്കും നാം സാക്ഷിയാകും.

ജൂലൈ 2005ൽ ഞാൻ ദക്ഷിണസുഡാനിലായിരുന്നു. ജനുവരി 2005ൽ ദക്ഷിണസുഡാൻ ഗവൺമെന്റ് സുഡാൻ പീപ്പിൾസ് ലിബറേഷൻ മൂവ്മെന്റുമായി ദീർഘാടിസ്ഥാനത്തിലുള്ള ഒരു കരാറിൽ ഒപ്പുവെച്ചിരുന്നു. ജൂലൈ 2005ൽ അത് പ്രാബല്യത്തിൽ വന്നു. ഡോ.

ജോൺ ഗാരംഗ് സൗത്ത് സുഡാന്റെ പ്രസിഡണ്ടായും സുഡാന്റെ വൈസ്പ്രസിഡണ്ടായും സത്യപ്രതിജ്ഞ ചെയ്തു. 25 വർഷം വിപ്ലവപ്രസ്ഥാനത്തെ നയിച്ച മഹാനാണ് ഡോ.ഗാരംഗ്.

സുഡാനെ സംബന്ധിച്ച് പ്രധാനവും ദക്ഷിണസുഡാനെ സംബന്ധിച്ച് അതിപ്രധാനവുമായ നിമിഷമായിരുന്നു അത്. ആദ്യമായിട്ടായിരുന്നു സൗത്ത് സുഡാനിൽ നിന്ന് ഇങ്ങനെയൊരു സ്ഥാനത്തേക്ക് ഒരാൾ തെരഞ്ഞെടുക്കപ്പെടുന്നത്. കാർട്ടൂമിൽ വെച്ചായിരുന്നു സത്യപ്രതിജ്ഞ.

ദക്ഷിണസുഡാന്റെ താല്കാലികതലസ്ഥാനമായ റുംബെക്കിൽ ഞങ്ങളിറങ്ങി. പുതിയ സുഡാൻ പീപ്പിൾ ലിബറേഷൻ മൂവ്മെവന്റ് (SPLM) സർക്കാർ വരുന്നതിന് മുന്നേ ജൂബ വെടുപ്പാക്കുകയും പട്ടാളത്തെ ഒഴിവാക്കുകയും വേണ്ടിയിരുന്നത് കൊണ്ടാണ് താല് കാലിക തലസ്ഥാനം റുംബെക്ക് ആവുന്നത്.



യുദ്ധം മൂലം തകർന്നുതരിപ്പണമായിരുന്നു റുംബെക്ക്. നേരായ രീതീയിൽ പണി കഴിപ്പിക്കപ്പെട്ട ഒരു വീടും അവിടയുണ്ടായിരുന്നില്ല. നല്ലൊരു റോഡ് കണികാണാനുണ്ടായിരുന്നില്ല. വൈദ്യുതിയുംജലവിതരണവും ഇല്ലേയില്ല. കാറില്ല, ബസ്സില്ല, പെട്രോൾപമ്പുകളില്ല, കടയി

ല്ല, ഒന്നുമില്ല. ഒരു വലിയ വട്ടപ്പൂജ്യം പോലെ റുംബെക്ക് ലോകത്തിന് മുന്നിൽ തലയുയർത്താതെ നിന്നു.

എയർപോർട്ടിന്റെ അവസ്ഥ പറയാനില്ല. ഒരു വിമാനത്തിന് ഇറങ്ങാനും പോകാനുമുള്ള സൗക ര്യമേ ഉണ്ടായിരുന്നുള്ളൂ. ഇറങ്ങാൻ ലാഡറോ അറൈവൽ ടെർമിന ലോ ഇമിഗ്രേഷൻ ചെക്കിംഗോ എയർപോർട്ട് ടാക്സിയോ ഒന്നു മുണ്ടായിരുന്നില്ല. ശൂന്യം ശൂന്യ മയം.

ലോകഭക്ഷ്യപദ്ധതിയുടെ ഭാഗമായുള്ള വിമാനത്തിലാണ് ഞങ്ങൾ കെനിയയിലെ ലോകി ചൗക്കിയിൽ നിന്ന് റുംബെക്കിലേക്ക് വന്നത്. വിമാനത്തിലെ പകുതി യോളം സീറ്റുകൾ ഒഴിവാക്കി അവിടെ ഭക്ഷണം നിറച്ചിരുന്നു. ഞങ്ങൾക്കിരിക്കാനുള്ള ചെറി യ സ്ഥലമേ ബാക്കിയുണ്ടായിരു ന്നുള്ളൂ.

ഞങ്ങളെത്തിയപ്പോൾ ആരും ഞങ്ങളെ സ്വീകരിക്കാൻ വന്നില്ല. നേരത്തേ പറഞ്ഞത് പോലെ താമസിക്കാൻ ഒരു ഹോട്ടലുമുണ്ടാ യിരുന്നില്ല.

അവിടെത്തന്നെയുള്ള ഒരാൾ ഉണ്ടാക്കിത്തന്ന ടെന്റിൽ ഞങ്ങൾ വാസമാക്കി. ട്രെയിനിലൊക്കെ കിടക്കാവുന്ന രീതിയിലൊരുക്കപ്പെട്ട കിടക്കയും അയാൾ ഞങ്ങൾക്ക് തന്നു. അത്യാവശ്യം കുളിക്കാനും ടോയ്‌ലറ്റിനും ഉള്ള സൗകര്യം പൊ



തുവിൽ ഉണ്ട്.

പിറ്റേദിവസം രാവിലെത്തന്നെ ഒഫിഷ്യൽസിനെ കാണാൻ ഞങ്ങൾ പുറത്തിറങ്ങി.

ആ നഗരത്തിലെ ഏറ്റവും പ്ര ധാനിയായ വ്യക്തി ബ്രിട്ടീഷ് കോൺസുലേറ്റിന്റെ തലവൻ ആയി രുന്നു. അയാൾക്കാകട്ടെ ആകെ സമ്പാദ്യമായുണ്ടായിരുന്നത് ഒരു സൈക്കിളും.

ഇഷ്ടിക കൊണ്ട് പണിത ഒരൊ

റ്റ കെട്ടിടം മാത്രമേ എനിക്ക് ആ യാത്രയിൽ കാണാൻ കഴിഞ്ഞുള്ളൂ.

പിന്നീടെനിക്ക് മനസ്സിലായി, രണ്ട് തലമുറകളായുള്ള ആഭ്യന്തരയുദ്ധം മൂലം ആളുകൾ ഇഷ്ടികയുണ്ടാക്കാൻ പോലും മറന്നുപോയിരിക്കുന്നുവെന്ന്. ഇഷ്ടികയേക്കാളും വില കുറവാണ് ബുള്ളറ്റുകൾക്ക്. വെടി തീർന്ന ബുള്ളറ്റുകൾ കൊണ്ട് അവർ പുകവലിക്കുന്ന പൈപ്പുകൾ ഉണ്ടാക്കുമായിരുന്നു.

ഇനി കാര്യത്തിലേക്ക് കടക്കാം.

ഞങ്ങൾ വന്നയിടത്തേക്ക് തിരിച്ച് പോവാൻ തീരുമാനമെടുത്ത ദിവസം ഡോ.ജോൺ ഗാരംഗ്റും ബെക്കിലേക്ക് വരുന്നുണ്ടെന്ന് ഞങ്ങളറിഞ്ഞു.

പ്രസിഡണ്ടായുള്ള അദ്ദേഹത്തിന്റെ ആദ്യവരവാണ്. ശരിക്കും ചരിത്രപ്രധാനമായ നിമിഷം.

ജയിലിൽ നിന്ന് വിമോചിതനായുള്ള മണ്ടേലയുടെ മടങ്ങിവരവ് പോലെ, യാസർ അറാഫത്തിന്റെ പാലസ്തീനിലേക്കുള്ള മടങ്ങിവരവ് പോലെ ശരിക്കും ഒരു അനർഘ നിമിഷം.

രാവിലെ തൊട്ടേ എയർപോർട്ടിലേക്ക് ജനങ്ങൾ പ്രവഹിക്കുകയായി. നൂറല്ല, ആയിരമല്ല, പതിനായിരമല്ല, ലക്ഷം ലക്ഷം ആളുകൾ അവിടേക്കൊഴുകിയെത്തി. ജനസാഗരമായി.

ജനങ്ങൾ നൃത്തം ചെയ്യുന്നുണ്ടായിരുന്നു. ജനങ്ങൾ കരയുന്നുണ്ടായിരുന്നു. ജനങ്ങൾ ഉയരത്തിൽ തുള്ളുന്നുണ്ടായിരുന്നു.

ഞങ്ങൾ എയർപോർട്ട് റൺവേയ്ക്കടുത്ത് പ്രസിഡണ്ടിനേയും കാത്ത് നിന്നു. നൂറിലധികം പട്ടാളക്കാർ പ്രസിഡണ്ടിന് ഗാർഡ് ഓഫ് ഓണർ നല്കുന്നതിനായി നില്പുണ്ടായിരുന്നു.

കൃത്യം പത്ത് മണിക്ക് ആകാശത്ത് വിമാനം പ്രത്യക്ഷപ്പെട്ടു. കുറച്ച് മിനുട്ടുകൾക്ക് ശേഷം റൺവേയിലെക്കെത്തുന്നു, നില്ക്കുന്നു.

ആയിരക്കണക്കിനാളുകൾ മുന്നോട്ടേക്ക് കുതിച്ചു. ആയിരക്കണക്കിന് പട്ടാളക്കാർ അവരെ പൂർണമായും നിയന്ത്രിച്ചു.

പട്ടാളക്കാർ വിമാനത്തിന് ചുറ്റും ഒരു ആൾവേലി കെട്ടി. വിമാനത്തിൽ നിന്ന് ലാഡർ താഴേക്ക് വന്നു. സുഡാൻ പീപ്പിൾസ് ആർമിയിലെ മുതിർന്ന ഉദ്യോഗസ്ഥർ വിമാനത്തിലേക്ക് കയറി.

അഞ്ച് മിനുട്ടിന് ശേഷം വിമാനത്തിൽ കയറിയ പട്ടാളക്കാർ തിരിച്ചിറങ്ങി, ആ നേരം അവരുടെ ചുമലിൽ ഗോതമ്പും അരിയും നിറച്ച ചാക്കുകൾ ഉണ്ടായിരുന്നു.

യുദ്ധം അവസാനിച്ചെങ്കിലും എല്ലാം സുരക്ഷിതമായിരുന്നില്ല. വിമാനം ആക്രമിക്കപ്പെടാനും പ്രസിഡണ്ടിന് നേരെ വെടിയു

തിർക്ക പ്പെടാനും സാധ്യതകൾ ഏറെയായിരുന്നു. അതുകൊണ്ട് സുരക്ഷാഉദ്യോഗസ്ഥർ നടത്തിയ ഒരു റിഹേഴ്സൽ ആയിരുന്നു അത്.

ചരക്കുകൾ വിജയകരമായി താഴേക്കിറക്കിയതോടെ വിമാനം തിരിച്ചുപറന്നു.



രണ്ട് മണിക്കൂറിന് ശേഷം, അതേ ഫ്‌ളൈറ്റ് വീണ്ടും തിരിച്ച് വന്നു. ആൾക്കൂട്ടത്തിൽ നിന്ന് ഒരിരമ്പലയുർന്നു. പട്ടാളക്കാർ ആൾവലയം ഉണ്ടാക്കുന്നു, മുതിർന്ന ഉദ്യോഗസ്ഥർ വിമാനത്തിനകത്തേക്ക് കയറിപ്പോകുന്നു.

ഈ സമയത്ത് ഒരു മനുഷ്യൻ കുട്ടിയേയും പശുവിനേയും കൊണ്ട് വന്നു. അയാൾ വിമാനത്തിനരികിലേക്ക് നടന്നു. ലാഡറിറങ്ങി വരാൻ അയാൾ കാത്തുനിന്നു.

ഞങ്ങൾക്കൊന്നും മനസ്സിലായില്ല. അയാളും ഞങ്ങളും തമ്മിൽ പത്ത് മീറ്ററിന്റെ അകലമേ ഉണ്ടായിരുന്നുള്ളൂ.

കുറച്ച് മിനുട്ടുകൾക്ക് ശേഷം ജോൺ ഗാരംഗ് വിമാനമുഖത്ത് പ്രത്യക്ഷനായി. അദ്ദേഹം ജനങ്ങളിലേക്ക് കൈവിരലുകൾ കൊണ്ട് വിജയചിഹ്നം കാട്ടി. ജനങ്ങളുടെ ആവേശം പറഞ്ഞറിയിക്കാൻ പറ്റില്ല.

അദ്ദേഹം ഇറങ്ങിവരുമ്പോൾ ഞങ്ങൾ കണ്ടു, കുട്ടിയേയും പശുവിനേയും കൊണ്ട് വന്ന മനുഷ്യൻ പശുവിനെ അറുക്കാൻ തുടങ്ങിയിരിക്കുന്നു. വളരെ വേഗം അയാൾ കശാപ്പ് ചെയ്ത് കൊണ്ടിരുന്നു. ഗാരംഗ് സ്റ്റെയറിന്റെ അവസാനപടിയിലെത്തുമ്പോഴേക്കും പശു മരണപ്പെട്ടിരുന്നു. അത് സ്വരക്തത്തിൽ കുളിച്ച് കിടന്നു.

ഇതെന്താണിത്. എനിക്കൊന്നും മനസ്സിലായില്ല.

പിന്നീടാണെനിക്ക് മനസ്സിലായത്, ഇത് ഡിങ്ക വംശത്തിൽ പെട്ടവരുടെ സ്വാഗതരീതിയാണെന്ന്. പ്രസിഡണ്ട് പശുവിന് മുകളിലൂടെ നടന്നുപോയിരിക്കാം.

എനിക്ക് മനസ്സിലാകുന്നില്ല, എന്താണ് ഇത്തരം ചടങ്ങുകൾ അർത്ഥമാക്കുന്നതെന്ന്. നല്ല ഭാഗ്യം?

ഊഷ്മളമായ സ്വാഗതം? ഭൂമിയിൽ സമാധാനം?

എനിക്കറിയാം, ദശലക്ഷക്കണക്കിന് മൃഗങ്ങൾ ലോകത്തെമ്പാടും കശാപ്പ് ചെയ്യപ്പെടുന്നുണ്ട, ബലിയർപ്പിക്കപ്പെടുന്നുണ്ട്. ചെറുപ്പത്തിൽ പുളിയാമ്പുള്ളി അച്ചന് വേണ്ടിയെന്ന പേരിൽ ഞാൻ കോഴിയെ അറുത്തിട്ടുണ്ട്. ആചാരങ്ങൾ പല തരത്തിൽ ആണല്ലോ!

എന്ത് തന്നെയായാലും പാവം ആ പശുവിന് ഭാഗ്യമില്ല എന്നത് സത്യം. മറ്റുള്ളതെല്ലാം വിശ്വാസം.

ഏറ്റവും വൈരുദ്ധ്യാത്മകമായ കാര്യം, ഇതൊക്കെ ചെയ്തിട്ടും ഡോ.ഗാരംഗിനൊപ്പം ഭാഗ്യം നിന്നില്ല. സത്യപ്രതിജ്ഞ കഴിഞ്ഞ് മൂന്നാഴ്ചയ്ക്ക് ശേഷം ഉഗാണ്ടയിൽ നിന്ന് മടങ്ങിവരവെ അദ്ദേഹം ഒരു ഹെലികോപ്റ്റർ അപകടത്തിൽ കൊല്ലപ്പെട്ടു.





# അസമത്വത്തിന്റെ സ്മാരകങ്ങൾ

പലരാജ്യങ്ങളിൽ സഞ്ചരിക്കാൻ അവസരമുള്ള ജോലിയിലാണെങ്കിലും ജോലിയുടെ സ്വഭാവം കാരണം ഒരു സന്ദർശകനെപ്പോലെ പ്രകൃതിസൗന്ദര്യം ആസ്വദിക്കാനോ മറ്റു കാഴ്ചകൾ കാണാനോ സമയമോ സാഹചര്യമോ പലപ്പോഴും ഉണ്ടാകാറില്ല. അതുകൊണ്ട് ഉള്ള സമയത്ത് ആ നഗരത്തിൽ എങ്ങാനും ഒരു മ്യൂസിയം ഉണ്ടെങ്കിൽ തിരഞ്ഞുപിടിച്ചു കാണലാണ് എന്റെ മിനിമം പരിപാടി. മിക്കവാറും മ്യൂസിയങ്ങൾ മനുഷ്യസംസ്കാരത്തിന്റെ വളർച്ചയുടെ സ്മാരകങ്ങൾ ആണല്ലോ. പാരീസിലെ ഓർസി മ്യൂസിയമോ കെയ്റോയിലെ പുരാവസ്തു മ്യൂസിയമോ അമേരിക്കയിലെ ഏയ്റോസ്പേസ് മ്യൂസിയമോ

ആയിക്കൊള്ളട്ടെ, ഒരുതരത്തിൽ അല്ലെങ്കിൽ മറ്റൊരു തരത്തിൽ അവ മനുഷ്യ പുരോഗതിയുടെ കഥയാണ് പറയുന്നത്. മനുഷ്യന്റെ ചരിത്രം എന്നാൽ ഉത്തമവികാരങ്ങളുടെ മാത്രം ചരിത്രം അല്ലല്ലോ. നന്മയും തിന്മയും ഒരുപോലെ അല്ലെങ്കിലും ഇടകലർന്ന താണല്ലോ മനുഷ്യചരിത്രം. എന്നാൽ സ്വാഭാവികമായും സ്വന്തം ചരിത്രത്തിലെ തിന്മകളെ പ്രദർശിപ്പിക്കാൻ രാജ്യങ്ങൾ താല്പര്യം കാട്ടാറില്ല. അതുകൊണ്ട ചരിത്രത്തിൽ നിന്നും പഠിക്കാൻ നമുക്ക് കഴിയാറുമില്ല. ചരിത്രത്തിൽ നിന്നും പഠിക്കാത്തവർ ചരിത്രം ആവർത്തിക്കും എന്നൊരു ചൊല്ലുണ്ടല്ലോ.

എന്നാൽ മനുഷ്യചരിത്രത്തിലെ കറുത്ത അധ്യായം എന്ന് പറയാവുന്ന മൂന്ന് സ്മാരകങ്ങൾ സന്ദർശിക്കാൻ എനിക്ക് അവസരം കിട്ടിയിട്ടുണ്ട്. കിഗാലിയിലെ 'ജനോസൈഡ് മെമ്മോറിയൽ', ജറുസലേമിലെ 'ഹോളോകാസ്റ്റ് മ്യൂസിയം', ലിവർപൂളിലെ 'അടിമ മ്യൂസിയം' എന്നിവയാണവ. സാധാരണ ആരും പോകാത്തതും പോയാൽ തന്നെ വിവരിക്കാൻ ഇഷ്ടപ്പെടാത്തതും ആയ മനുഷ്യ അധമത്വത്തിന്റെ ഓർമ്മക്കുറിപ്പുകളെപ്പറ്റിയാവട്ടെ ഈ കഥ.

1994 ഏപ്രിൽ മുതൽ ജൂൺ വരെയാണ് മനുഷ്യമനഃസാക്ഷിയെ ഇന്നും നടുക്കുന്ന നരഹത്യ മധ്യആഫ്രിക്കൻ രാജ്യമായ റുവാണ്ടയിൽ നടന്നത്. ബെൽജിയത്തിന്റെ കോളനി ആയിരുന്നു റുവാണ്ട. അവിടെ ഹുട്ടു എന്നും ടുട്ട്സി എന്നും രണ്ടു വംശക്കാർ. ചരിത്രത്തിന്റെയും കൊളോണിയലിസത്തിന്റെയും ഭാഗമായി ഇവർ തമ്മിൽ ശത്രുത വളർന്നു, പലപ്പോഴും അത് ആളിക്കത്തി ആയിരക്കണക്കിന് ആളുകളുടെ മരണത്തിൽ കലാശിച്ചു.

1994 ൽ ഇവർ തമ്മിലുള്ള പ്രശ്നങ്ങൾ അവസാനിപ്പിക്കാൻ സന്ധി സംഭാഷണത്തിനു പോയ റുവാണ്ടൻ പ്രസിഡന്റിന്റെ വിമാനം ആരോ വെടിവെച്ചിട്ടു. ഇതുചെയ്തത് ഹുട്ടു തീവ്രവാദികൾ ആണെന്നും, അതല്ല ടുട്ട്സി തീവ്രവാദികൾ ആണെന്നും സംശയം ഇപ്പോഴും നിലനിൽക്കുന്നു. ഇതിനെ തുടർന്ന് രാജ്യമെമ്പാടും ഉള്ള ടുട്ട്സികളെ ഹുട്ടു വംശക്കാർ കൂട്ടമായി കൊന്നൊടുക്കാൻ തുടങ്ങി. ചരിത്രപരവും സമകാലീനവുമായ പല കാരണങ്ങളാൽ അന്താരാഷ്ട്ര സമൂഹം ഈ പ്രശ്നത്തിൽ സമയോചിതമായി ഇടപെട്ടില്ല. നൂറു ദിവസത്തിനുശേഷം ഉഗാണ്ടൻ വനാന്തരങ്ങളിൽ നിന്നും പോൾ കഗാമേയുടെ നേതൃത്വത്തിൽ സംഘടിക്കപ്പെട്ട ടുട്ട്സികളുടെ ഒരു സേന കിഗാലി പിടിച്ചടക്കുമ്പോഴേക്ക് 8 ലക്ഷത്തിലധികം ആളുകൾ, ഭൂരിഭാഗവും ടുട്ട്സികൾ,



കൊല്ലപ്പെട്ടിരുന്നു. കേരളത്തിന്റെ മൂന്നിലൊന്ന് മാത്രം ജന സംഖ്യയുള്ള ഒരു സ്ഥലത്താണ് ദിവസേന 8000–ത്തോളം ആളു കളെ വെട്ടിനുറുക്കിയ തെന്ന് ആലോചിക്കുമ്പോഴാണ് മനു ഷ്യാധമത്തിന് അന്തമില്ല എന്നു നാം അറിയുന്നത്.

റുവാണ്ടയിലെ കൂട്ടക്കൊലയുടെ ഒരു പ്രധാന വ്യത്യാസം സമൂഹത്തിലെ എല്ലാ വിഭാഗങ്ങളിലുമുള്ളവർ ഈ കൂട്ടക്കൊലയിൽ പങ്കെടുത്തു എന്നതാണ്. അധ്യാപകരും ആരോ ഗ്യ പ്രവർത്തകരും തുടങ്ങി പ ള്ളിയിലെ വികാരികൾ വരെ ടുട്ട്സികളെ കൊല്ലുന്നതിന്റെ ആസൂത്രണത്തിലും പ്രാവർ ത്തികമാക്കലിലും സജീവമായി പ ങ്കെടുത്തു.

ഈ കൂട്ടക്കൊലയുടെ ചരിത്രമാണ് ജനോസൈഡ് മ്യൂസിയം പറയുന്നത്. കിഗാലിയിൽ നൂറുകണക്കിനാളു കളെ കൊന്നുകുഴിച്ചിട്ട സ്ഥലത്താണ് ഇതു സ്ഥാപിച്ചിരിക്കുന്നത്. കണ്ടാൽ നടുങ്ങുന്നതും കരള ലിയിപ്പിക്കുന്നതുമായ കാ ഴ്ചകളാണ് ഇവിടെ പ്രദർശന വസ്തുക്കൾ. ഇവിടുത്തെ ഒരു ഭാഗം കൊല്ലപ്പെട്ട കുട്ടികൾക്കായി മാറ്റിവെച്ചിരിക്കുന്നു. മച്ചിൽ നി ന്നും നൂറുകണക്കിന് കുട്ടികളുടെ ചിത്രം തൂക്കിയിട്ടിരിക്കുന്നു. ഓരോ ന്നിന്റെയും അടിയിൽ കുട്ടിയുടെ പേര്, വിളിപ്പേര്, ഇഷ്ടപ്പെട്ട ഭക്ഷണം,

പ്രിയപ്പെട്ട കളിപ്പാവ എന്നിവ. ഏറ്റ വും അവസാനം കുട്ടിയെ എവിടെ വെച്ച് എങ്ങനെ കൊന്നു എന്നു വായിക്കുമ്പോഴാണ് നാം കരഞ്ഞു പോകുന്നത്. കഴുത്തറുത്ത്, വെള്ള ത്തിൽ മുക്കി, തല ഭിത്തിയിൽ ഇടിച്ച്... കേവലം പതിനഞ്ചു വർഷം മുമ്പ് 20ാം നൂറ്റാണ്ടിന്റെ അവസാന പതിറ്റാണ്ടിൽ ഇങ്ങനെയൊക്കെ ന ടന്നുവെന്ന് വിശ്വസിക്കാൻ പ്രയാസം തോന്നുന്നവർക്ക് വേണ്ടിയാണ് ഈ മ്യൂസിയം.

രണ്ടാം ലോകമഹായുദ്ധകാലത്ത് യൂറോപ്പിലെങ്ങും ജൂതൻമാരെ പീ ഡിപ്പിച്ചതിന്റെയും കൊന്നൊടുക്കി യതിന്റെയും ചരിത്രസ്മാരകമാണ് ജറുസലേമിലെ ഹോളോകാസ്റ്റ് മ്യൂ സിയം.

ഇടുങ്ങിയ തൃകോണാകൃതിയിലുള്ള രണ്ടു നീണ്ട ഇടനാഴികൾ ആയിട്ടാണ് ഇതുണ്ടാക്കിയിരിക്കുന്നത്. ജൂതർ അനുഭവിച്ച 'തീണ്ടലു'കളുടെ ഭാ വനാത്മകമായ ആവിഷ്കാരമാ ണിത്. 1940 കളിൽ ജൂതജനതയെ അവരുടെ സമ്പത്തുകളിൽ നിന്നും വാസസ്ഥലങ്ങളിൽ നിന്നും അകറ്റി ക്യാമ്പുകളിൽ താമസിപ്പിച്ച് കഠിനാ ധ്വാനം ചെയ്യിച്ചും അല്ലാതെയും കൊന്നൊടുക്കിയതിന്റെ കാഴ്ചകൾ. അതിന്റെ ഇടയിൽ ജീവനും സംസ് കാരവും നിലനിർത്താൻ നടത്തിയ സാഹസിക പരിശ്രമങ്ങളുടെ ചരി ത്രങ്ങൾ.

മുകളിൽ പറഞ്ഞ രണ്ട് മ്യൂസി യവും ഒരുക്കിയിരിക്കുന്നത് പീ ഡനം അനുഭവിച്ചവർ ആണെങ്കിൽ ലിവർപൂളിലെ 'അടിമ' മ്യൂസി യം ഉണ്ടാക്കിയിരിക്കുന്നത് ആ ക്രൂരകൃത്യം നടത്തിയവരുടെ പിൻ തലമുറക്കാർ ആണെന്നതാണ് ഈ മ്യൂസിയത്തെ വ്യത്യസ്ത മാക്കുന്നത്. 18ാം നൂറ്റാ≠ിൽ യൂ റോപ്യൻമാർ അമേരിക്കയിൽ കു ടിയേറ്റം നടത്തുന്നു. അവിടുത്തെ താമസക്കാരെ കൂട്ടമായി കൊന്നൊ ടുക്കുന്നു. പിന്നെ അവിടുത്തെ കൃഷിയിടങ്ങളിൽ കരിമ്പും പ രുത്തിയും കൃഷിചെയ്യാൻ ആഫ്രി ക്കയിൽ നിന്ന് വൻതോതിൽ അടിമകളെ പിടിച്ചുകൊണ്ടു പോകുന്നു. ഈ പ്രസ്ഥാനങ്ങളുടെ എല്ലാം കേന്ദ്രസ്ഥാനം ആയിരുന്നു ഇംഗ്ലണ്ടിലെ ലിവർപൂൾ. ലിവർ പൂളിൽ നിന്ന് തുണിയും മറ്റു കച്ചവടച്ചരക്കുകളുമായി കപ്പൽ ആഫ്രിക്കൻ തീരത്തേക്ക്. അവിടു ത്തെ യൂറോപ്യൻമാരും നാട്ടു രാജാക്കൻമാരും ആ നാട്ടുകാരെ ബ ലമായി പി ടിച്ചുകെട്ടി (കൂട്ടമായും കു ടുംബമായും) അവിടെ റെഡിയായിട്ടു ണ്ടാവും. കച്ചവടച്ചരക്കുകൾ വച്ചുമാറി അടിമകളെ കയറ്റി കപ്പൽ അമേരിക്കയിലേക്കും ബ്ര സീലിലേക്കും. അവിടെയുള്ള അടിമ ച്ചന്ത കളിൽ അടിമകളെ വിറ്റ് പകരം പരുത്തിയും പുകയി ലയും മറ്റു കാ ർഷിക വിളകളും കയറ്റി വീണ്ടും ലിവർപൂളിലേക്ക്. 1750 മുതൽ 1800



വരെ ആഴ്ചയിൽ ഒരു കപ്പൽ വീതം ഇങ്ങനെ ത്രികോണ സഞ്ചാരം നടത്തിയിരുന്നുവെന്നും ഇന്നു കാണുന്ന ലിവർപൂളിന്റെ സമ്പത്തിന്റെയും പ്രൗഢിയുടെയും അടിത്തറ ഈ അടിമക്കച്ചവടത്തിലെ ലാഭമാണെന്നതും ചരിത്രമാണ്. ഈ ചരിത്രമാണ് ലിവർപൂൾ മ്യൂസിയം പറയുന്നത്.

സ്വന്തം വീട്ടിലും നാട്ടിലും നടന്നവരെ എങ്ങനെ പിടിച്ചുകെട്ടി മെരുക്കി അടിമകളാക്കിയെന്ന് നമുക്കിവിടെ കാണാം. അവരെ കൊണ്ടുപോയിരുന്ന കപ്പലുകളുടെ മാതൃക, അവരെ ബന്ധിച്ചിരുന്ന ചങ്ങലകൾ, അവരെ അടിക്കാൻ ഉപയോഗിച്ചിരുന്ന ആയുധങ്ങൾ എല്ലാം. മനുഷ്യൻ മനുഷ്യനോടു കാണിച്ച ക്രൂരതയുടെ മറ്റൊരു മുഖം. ലിവർപൂളിലെ അടിമ മ്യൂസിയം കണ്ടിറങ്ങിയപ്പോൾ എന്റെ മനസ്സിൽ ഒരു ചിന്തയുണ്ടായി. ഇന്ത്യൻ സമൂഹത്തിൽ കാലാകാലമായു ണ്ടായിരുന്ന ജാതിവ്യവസ്ഥയെപ്പറ്റി, അതിൽ കീഴാളർ അനുഭവിച്ച പീഡനങ്ങളെപ്പറ്റി ഒരു മ്യൂസിയം ഉണ്ടാക്കാനുള്ള മാനസിക വളർച്ച നമ്മുടെ സമൂഹത്തിന് ഉണ്ടാകുമോ?



# ഇടുക്കിപ്പട്ടി

“നിന്റെ പുളുവടി കുറച്ച് കൂടുന്നുണ്ട്...” അവസാനപ്രാവശ്യം അമ്മാവൻ എന്നെ കണ്ടപാടെ പറഞ്ഞത് ഇതാണ്. കാര്യം എന്റെ വെബ്സൈറ്റിനെക്കുറിച്ചാണ്.

എനിക്കമ്മാവനെ കുറ്റം പറയാൻ പറ്റില്ല. എന്റെ അമ്മയുടെ ബന്ധുക്കൾ വളരെ ഗൗരവക്കാരായ ആളുകളാണ്. എനിക്ക് പുളുവടിക്കാനുള്ള കഴിവ് കിട്ടാൻ പ്രേരണയാകുന്നത് അച്ഛനാണ്.

എന്റെയച്ഛൻ വളരെ നല്ലൊരു കഥ പറച്ചിലുകാരനായിരുന്നു. എന്റെ കുട്ടിക്കാലത്ത് ടെലിവിഷനോ കമ്പ്യൂട്ടറോ റേഡിേ

യായോ എന്തിന് കഥാപുസ്തകങ്ങളോ ഉണ്ടായിരുന്നില്ല. അക്കാലത്ത് നേരംകളയാനുള്ള തുരുപ്പ്ചീട്ടുകളായിരുന്നു അച്ഛൻ പറഞ്ഞ് തന്ന കഥകൾ.

അണക്കെട്ടിൽ നിന്ന് വെള്ളം തുറന്ന് വിടുന്നത് പോലെ വെറുതേ കഥ പറഞ്ഞുപോകുമായിരുന്നില്ല അച്ഛൻ. അദ്ദേഹം വീട്ടിലെത്തുമ്പോൾ എന്റെ കസിൻസും അയൽവീട്ടിലെ കുട്ടികളും കഥകൾ കേൾക്കാൻ അച്ഛനെ പൊതിയും.

അച്ഛൻ ശരിക്കുമൊരു പുളുവടി വീരനൊന്നുമായിരുന്നില്ല കേട്ടോ. രാമായണത്തിലേയും മഹാഭാരതത്തിലേയും ഐതീഹ്യ മാലയിലേയും തമിഴ്സിനിമകളുടെയും കഥകളാണ് അച്ഛൻ ഞങ്ങൾക്ക് പറഞ്ഞുതന്നത്. അച്ഛന്റെ അച്ഛൻ പറഞ്ഞ് കൊടുത്ത കഥകളുടെ അടങ്ങാത്ത ശേഖരവുമുണ്ടായിരുന്നു അച്ഛന്റെ മനസ്സിൽ. വളരെ ദരിദ്രരായ പാപ്പിയമ്മയുടെയും കൃഷ്ണൻ നായരുടേയും കഥ അത്തരത്തിലുള്ള ഒന്നാണ്. അവർക്ക് ഒരു മുണ്ട് മാത്രമേ ഉണ്ടായിരുന്നുള്ളൂ. വളരെ ബുദ്ധിമാനായ ചുക്കുവെള്ളക്കുട്ടിയുടെ ഒരു കഥയുണ്ട്. കഠിനപരിശ്രമത്താലും ബുദ്ധിസാമർത്ഥ്യം കൊണ്ടും ഉന്നത നിലയിലെത്തിയ ചുക്കുവെള്ളക്കുട്ടിയുടെ കഥ പോലുള്ള ഒരുപാട് കഥകൾ അച്ഛന് സ്വന്തമായുണ്ടായിരുന്നു. ഇതൊന്നും ഒരിടത്തും രേഖപ്പെടുത്തിയതാണെന്ന് കരുതുന്നില്ല. ഒരു ദിവസം എനിക്ക് ഇതൊക്കെ എഴുതിവെയ്ക്കണം.

അച്ഛൻ കഥകൾ പറയുമെങ്കിലും എന്റെറോൾ മോഡൽ അച്ഛന്റെ ബന്ധുവായ ഗോപാലൻ ചേട്ടനായിരുന്നു. പുളുവടിയുടെ അപ്പോസ്തലൻ ആയിരുന്ന അദ്ദേഹം ജീവിതം മുന്നോട്ട് നയിച്ചത് തന്നെ നാവ് കൊണ്ടായിരുന്നു. ആളുകളെ നാവിലെടുത്ത മ്മാനമാടാൻ ഗോപാലേട്ടന് കഴിയുമായിരുന്നു. അദ്ദേഹത്തിന്റെ മകൻ വിക്രമൻ ചേട്ടൻ എന്റെ വീട്ടിൽ താമസിച്ചിരുന്നു.

വർഷത്തിലൊരിക്കലേ അദ്ദേഹം വീട്ടിലേക്ക് വരാറുള്ളൂ. കാലത്ത് ഉദ്ദേശം 11 മണിയോടെയാണ് അദ്ദേഹം വീട്ടിലെത്താറ്. ചിലപ്പോൾ അദ്ദേഹം അമ്മാവനുമായി സംസാരിച്ചിരിക്കും. അത് കഴിഞ്ഞാൽ ഞങ്ങൾക്കൊപ്പം ഉച്ചയൂണ് ശാപ്പിടും. അപ്പോഴാണ് അദ്ദേഹം അദ്ദേഹത്തിന്റെ ഭാണ്ഡത്തിന്റെ കയറഴിച്ച് വിടുക. (അദ്ദേഹത്തിന്റെ സന്തതസഹചാരിയായി ശരിക്കും ഒരു ഭാണ്ഡം എപ്പോഴുമുണ്ടാവും.) അതിൽ എന്തെങ്കിലും വ്യത്യസ്തമായ ഗോപാലൻ ചേട്ടൻ ടച്ച് ഉണ്ടാവുമെന്ന് ഉറപ്പാണ്. അച്ഛന് ചില സമ്മാനങ്ങൾ തരാമെന്ന് വാഗ്ദാനം ചെയ്യും. അച്ഛനത് നിരസിക്കും. വൈകുന്നേരമാവുമ്പോൾ

കെട്ടുംകെട്ടി അദ്ദേഹം തിരിച്ച് പോകും. അച്ഛൻ വഴിച്ചെലവ് വകയിൽ കുറച്ച് കാശ് കൊടുക്കും. അദ്ദേഹം പോകുമ്പോൾ എനിക്ക് വല്ലാതെ വിഷമം തോന്നും. കുറച്ച് നേരം കൂടി ഉണ്ടായിരുന്നെങ്കിൽ എന്ന് ഞാനാഗ്രഹിച്ച് പോകും.

1970കളിലെ ഒരു പതിനൊന്നിന് അദ്ദേഹം വന്നത് വലിയ സുന്ദരക്കുട്ടപ്പനായ ഒരു പട്ടിയേയും കൊണ്ടായിരുന്നു. അതിനെ അദ്ദേഹം വീട്ടിലെ തളത്തിൽ കെട്ടിയിട്ടു. (തളം എന്ന വാക്ക് നമ്മുടെ ഭാഷയിൽ ഇപ്പോൾ കാണാറില്ല).

ഞങ്ങളെയൊന്ന് നോക്കുക പോലും ചെയ്യാതെ അദ്ദേഹം നേരെ അമ്മാവന്റെ മുറിയിലേക്ക് നടന്നു. പട്ടിയെക്കുറിച്ചറിയാനുള്ള ജിജ്ഞാസ കൊണ്ട് ഞങ്ങളും അങ്ങോട്ടേക്ക് നടന്നു. അച്ഛനും ഞങ്ങൾക്കൊപ്പം നടന്നു.

രാമാ, ഞാൻ വല്ല്യൊരു കുഴപ്പത്തിൽ പെട്ടിട്ടുണ്ട്... ഗോപാലേട്ടൻ തുടങ്ങുന്നു.

എന്ത് പറ്റി ചേട്ടാ... അച്ഛൻ ചോദിച്ചു.

നിങ്ങൾക്കെല്ലാമറിയില്ലേ, കഴിഞ്ഞ ഒരു വർഷമായിട്ട് ഇടുക്കിയിൽ ഈ സായിപ്പിന്റെ കുക്കാണ് ഞാനെന്ന്. (ഇടുക്കി ഡാമിന്റെ പണി നടക്കുന്ന സമയമാണന്ന്. കാനഡയിൽ നിന്ന് ഒരു പാട് എഞ്ചിനി യർമാർ അവിടെവന്ന് ജോലി ചെയ്യുന്നുണ്ടായിരുന്നു. എല്ലാ വെളുത്ത വിദേശവാസികളും സായിപ്പന്മാരാണല്ലോ, അന്നും ഇന്നും മലയാളികൾക്ക്! )

ഇതാ സായിപ്പിന്റെ പട്ടിയാണ് ... ഗോപാലേട്ടൻ തുടരുന്നു. സായിപ്പ് സ്വന്തം മകനേക്കാൾ സ്നേഹത്തിൽ ഈ നായിന്റമോനെ സ്നേഹിച്ചിരുന്നു. സായിപ്പ് തിന്നുന്നതേ ഇതും തിന്നൂ. ഇംഗ്ലീഷേ മനസ്സിലവാത്തുമുള്ളൂ... പ്രൊജക്ട് തീർന്നു. സായിപ്പിന് തിരിച്ച് പോവേണ്ടതുമുണ്ട്. സായിപ്പിന് പട്ടിയെ കൂടെക്കൂട്ടണമെന്ന് കൊണ്ടു പിടിച്ച ആഗ്രഹം...



അതിന് പട്ടിയെ ആരെങ്കിലും വിമാനത്തിൽ കയറ്റുമോ...? ഞാൻ ചോദിച്ചു.

അതല്ലേ മോനേ കുഴപ്പം.. അദ്ദേഹം തുടർക്കഥ തുടരുന്നു. അത് കൊണ്ട് സായിപ്പ് തോക്കെടുത്ത് ഇതിനെയങ്ങ് കൊല്ലാൻ തീരുമാനിച്ചു.

രാജാ വിനെപ്പോലെ ഇത്രയും കാലം ജീവിച്ച അത് നമ്മെപ്പോലുള്ള കൺട്രിമനുഷ്യർക്കും കൺട്രിനായകൾക്കും ഒപ്പം ദരിദ്രജീവിതം നയിക്കേണ്ടിവരുമല്ലോയെന്നുള്ള സങ്കടത്തിലാണ് ഇങ്ങനെയൊരു തീരുമാനം അദ്ദേഹം കൈക്കൊണ്ടത്.

എന്റെ രാമാ, കാര്യം പട്ടി സായിപ്പിന്റെയാണെങ്കിലും ഇതിന് തീറ്റ കൊടുത്തതും കുളിപ്പിച്ചതും ഒക്കെ ഞാനാണ്. അതിനെ വെടിവെക്കാൻ പോയപ്പോ തോക്ക് എന്റെ ചങ്കിന് വെയ്ക്കുന്നത് പോലെയാ തോന്നിയത്.

ഗോപാലേട്ടൻ പറഞ്ഞത് കറക്റ്റ്. ആർക്കാണെങ്കിലും വിഷമമുണ്ടാകും. എന്റെ സഹോദരി മൊഴിയുന്നു. അപ്പോൾ രാമാ, ഞാൻ ഒരു വാക്ക് പറഞ്ഞുപോയി. ഗോപാലേട്ടൻ ഒന്ന് ശ്വാസമെടുത്തു. ഇതിനെ എനിക്ക് തന്നേര്, ഞാൻ പൊന്നുപോലെ നോക്കാമെന്ന് പറഞ്ഞു.

സായിപ്പിനറിയാം എനിക്കിതിനെ പോറ്റാനുള്ള പാങ്ങില്ല എന്ന്. അതുകൊണ്ട് അദ്ദേഹം എന്നോട് ചോദിച്ചു. നീ ഇതിനെ എന്ത് ചെയ്യും...

കുറേ ദൂരെ എറണാകുളത്ത് എന്റെ ഒരനിയൻ ഉണ്ട്. അവൻ നല്ല നിലയിൽ ആണ്. ഞാൻ അവന് കൊണ്ടോയിക്കൊടുക്കും.. ഞാൻ പറഞ്ഞു.

അതിനവിടെ ഇംഗ്ലീഷ് പറയുന്ന ആളുകൾ ഇല്ലല്ലോ എന്ന് സായിപ്പ് സംശയമുണർത്തി.

അപ്പോ ഞാൻ പറഞ്ഞു. അവന്റെ പിള്ളേരൊക്ക നന്നായി പഠിക്കും. അവന്റെ മോൾ എംഎയ്ക്കാണ് പഠിക്കുന്നത്. (ആ സമയം ചേച്ചി ബി.എ പോലും എത്തിനോക്കിയിട്ടില്ല).

അത് കേട്ട് സായിപ്പിന് തൃപ്തിയായി. ശരി, നീ പറഞ്ഞത് കൊണ്ട് മാത്രം ഞാൻ ഇതിനെ തരാം. പക്ഷേ ഇതിനെ നന്നായി നോക്കണം. പറ്റിയില്ലെങ്കിൽ കൊന്ന് കളഞ്ഞേര്...

സായിപ്പ് 100 രൂപയും തന്ന് നായയെ എന്നെയേല്പിച്ചു. (ആറാം തമ്പുരാനിൽ ഒടുവിൽ പറയുന്ന പോലെ, അന്നത്തെ നൂറ് രൂപ എന്നാൽ....)

ഞങ്ങൾ അദ്ഭുതം കൂറി. അപ്പോൾ ഗോപാലേട്ടൻ ഞങ്ങൾക്കായി നായയെ കൊണ്ട് വന്നിരിക്കുകയാണ്. സഹോദരി, കം ഹിയർ..എന്ന് ആജ്ഞ കൊടുത്തപാടെ നായ ഒരു ചുവട് മുന്നോട്ട് വെച്ചു. അമ്മാവൻ പോലും ഉത്തേജിതനായിപ്പോയി.

ആ സമയമാണ് ഞങ്ങളുടെ സ്വപ്നങ്ങൾക്കും ഗോപാലേട്ടന്റെ നിർദ്ദേശത്തിനും മേലെ അച്ഛൻ തിരസ്കാരത്തിന്റെ തണുത്ത വെള്ളം കോരിയൊഴിച്ചത്.

ഇവിടെ ഒരു പട്ടിയുടേയും ആവശ്യം ഇല്ല ചേട്ടാ.. ഇംഗ്ലീഷ് അറിയാവുന്നവരുടെ വീട് വേറെയുമുണ്ടല്ലോ.. ചേട്ടൻ അവിടെ ആർക്കെങ്കിലും കൊടുത്ത് നോക്കൂ..



രാമാ, അത് മാത്രം പറയരുത്. ഞാൻ സായിപ്പിന് വാക്ക് കൊടുത്തതാണ്. നിനക്ക് പറ്റില്ലെങ്കിൽ പിന്നെ ഇതിനെ യങ്ങ് കൊന്നേക്കാം... ഗോപാലേട്ടൻ പറഞ്ഞു.
ഞങ്ങൾക്ക് അച്ഛനോട് വല്ലാത്ത ദേഷ്യം വന്നു. ഇത് ഞങ്ങൾ പ്രതീക്ഷിച്ചതല്ല.
എന്താണെങ്കിലും ചേട്ടൻ ഊണ് കഴിക്കൂ.. എന്റെയമ്മ പറഞ്ഞു.
അദ്ദേഹം ഭക്ഷണത്തിന് കയറി.
ഞങ്ങൾ ദയയോടെ നായയെ നോക്കിയിരുന്നു. അച്ഛന്റെ കാലിൽ വീണെങ്കിലും നോ രക്ഷ...നായയെ ഗോപാലേട്ടൻ കൊല്ലുമെന്നുറപ്പായി. എന്റെ നെഞ്ച് പട പട...

ഒടുവിൽ അതിന്റെ ദുരന്തവിധി കണ്ട് ദൈവം എന്റെ മറ്റമ്മ യുടെ (അമ്മയുടെ ചേച്ചി) രൂപത്തിലെത്തി. അവർ ഞങ്ങളുടെ തൊട്ടടുത്തായിരുന്നു താമസം. പട്ടിയുടെ കുര കേട്ടിങ്ങോട്ട് വന്ന തായിരുന്നു. കഥയെല്ലാം കേട്ടപ്പോൾ മറ്റമ്മ പറഞ്ഞു.
എടാ, ഈ പട്ടിയെ എനിക്ക് തന്നേര്.. ഞങ്ങൾ നോക്കിക്കൊള്ളാം.
അത് വേണ്ട ചേച്ചീ... അത് ശരിയാവി ല്ല. സായിപ്പെങ്ങാനും അറിഞ്ഞാൽ! ഹും, അത് വേണ്ട..
പൈസ വേണമെങ്കിൽ ഞാൻ തരാം... അവർ പറഞ്ഞു. ഏതാണെങ്കിലും നീ ഇവിടെ വരെ കൊണ്ടുവന്നതല്ലേ...
പൈസ അല്ല കാര്യം.. ചേച്ചീടെ വീട്ടിൽ ഇംഗ്ലീഷ് പറയുന്ന ആരെ ങ്കിലും ഉണ്ടോ...
ഗോപാലേട്ടൻ ചോദിച്ചു.
പിന്നെയില്ലാതെ..എന്റെ മക്കളും കോളേജിൽ പഠിക്കുന്നുണ്ട്..
എന്നാപ്പിന്നെ അങ്ങനെ ആവട്ടെ. ഈ മിണ്ടാപ്രാണിയെ കൊല്ലേണ്ടല്ലോ. പക്ഷേ മൂന്ന് മാസം കഴിയുമ്പോൾ ഞാൻ വരും. അപ്പോൾ കുഴപ്പം വല്ലതും ഉണ്ടെങ്കിൽ ഞാൻ അപ്പോൾ തന്നെ വിഷം കൊടുത്ത് കൊല്ലും. പറഞ്ഞേക്കാം...
അദ്ദേഹം വീണ്ടും തന്റെ ഭാണ്ഡം അഴിക്കാൻ തുടങ്ങി.
കാരാർ ഒപ്പ് വെയ്ക്കപ്പെട്ടു. എല്ലാം പ്രശ്നങ്ങളും പരിഹരിക്കപ്പെട്ടു.
നായയ്ക്ക് ജീവിതം തിരിച്ച് കിട്ടി.

ഞങ്ങൾക്ക് സമാധാനമായി.
നായയുടെ പേര് റെക്സ് എന്നായിരുന്നെങ്കിലും ഞങ്ങളതിനെ ഇടുക്കിപ്പട്ടി എന്ന് വിളിച്ച് പോന്നു.
ഒരാഴ്ചയ്ക്കുള്ളിൽ ഞങ്ങളതിനെ മലയാളം പഠിപ്പിച്ചു.
ഞങ്ങൾ അതിനോടൊപ്പം കളിക്കാൻ തുടങ്ങി. ഞങ്ങളതിന് നല്ല ഭക്ഷണം കൊടുത്തു.
ഒരു ദിവസം, നായ ആരോടും പറയാതെ അപ്രത്യക്ഷമായി.
ഞങ്ങൾ ദു:ഖാർത്തരായി. ചോറ് പോലും നേരെ ഇറങ്ങുന്നില്ല. മറ്റമ്മ ഗോപാലൻ ചേട്ടന്റെ വരവിനെയോർത്ത് ഉൽകണ്ഠാകുലയായി.
ദിവസങ്ങൾ കഴിഞ്ഞ് ഒരു ദിവസം എന്റെ കസിൻ അമ്മുച്ചേച്ചി വീട്ടിലേയ്ക്ക് വന്നു. വർത്തമാനം പറഞ്ഞ് കാണാതെയായ നായയും സംസാരത്തിൽ ചാടിവന്നു. മുഴുവൻ കഥ പറഞ്ഞില്ലെങ്കിലും പട്ടി ചാടിപ്പോയത് മാത്രം പറഞ്ഞു.
അത് പേടിക്കേണ്ട ചേച്ചീ...ഈ പട്ടി എന്ന് പറയുന്ന സാധനം എവിടെപ്പോയാലും തിരിച്ചുവരും... അവർ പറഞ്ഞു.
ഞങ്ങൾക്കും ഒരു പട്ടി ഉണ്ടായിരുന്നു. പിള്ളേർക്ക് വലിയ കാര്യമായിരുന്നു. പക്ഷ പിള്ളേർ സ്കൂളിൽ പോയാലുടനെ അടുത്തുള്ള ഇറച്ചിക്കടയുടെ വായിൽ നോക്കിയിരിക്കും അത്. അയാളുടെ കണ്ണൊന്ന് തെറ്റേണ്ട താമസം, ഇറച്ചിയും കട്ട് കൊണ്ട് സ്വാഹാ...!

പട്ടിയെ നോക്കിയില്ലെങ്കിൽ ഞാൻ വല്ല വിഷവും കൊടുക്കും... ഷോപ്പ് കീപ്പർ ഭീഷണിപ്പെടുത്തി.
പട്ടി ചത്താൽ പിള്ളേർക്കെല്ലാം വിഷമം വരും. വീട്ടിലിരു ന്നാലോ ഇറച്ചിക്കടക്കാരന്റെ ചീത്ത മുഴുവൻ കേൾക്കേണ്ടി വരും.
അപ്പോഴാണ് ആ ഗോപാലൻ ചേട്ടൻ ആ വഴി വന്നത്. പിള്ളേര് സ്കൂളിൽ പോയ സമയം. ഞാൻ ഒരു പത്ത് രൂപയും കൊടുത്ത് പറഞ്ഞു, ദൂരെയെങ്ങാനും കൊണ്ടുപോയിക്കള, ഇവിടെ സൗകര്യമില്ല..
ഒരു മാസം കഴിഞ്ഞില്ല.. ദേ, പട്ടി പിന്നേം തിരിച്ചെത്തി...
അതുകൊണ്ട് ചേച്ചി പേടിക്കേ≠, പട്ടി വരും....
കുത്തുകൾ മുഴുവനായി യോജിപ്പിക്കുവാൻ ഞങ്ങൾക്ക് കഴിഞ്ഞില്ല. അതുകൊണ്ട് മറ്റമ്മ ചോദിച്ചു. ഏത് ഗോപാലേട്ടൻ...?
ആ എടത്തലയിലെ ഗോപാലൻ ചേട്ടൻ ഇല്ലേ.. വിക്രമന്റെ അച്ഛൻ...........



# ചില ജപ്പാൻ കഥകൾ

ലോകത്തിന്റെ മുഴുവൻ ശ്രദ്ധയും ഇപ്പോൾ ജപ്പാനിലാണ്. ഏറെ വിഷമിപ്പിക്കുന്ന കാഴ്ചകളാണ് വന്നുകൊണ്ടിരിക്കുന്നത്. അവിടേക്ക് പോകുന്നില്ലെങ്കിലും കാര്യങ്ങൾ അപ്പോഴപ്പോൾ വിലയിരുത്തുന്നുണ്ട്. എല്ലാവരേയും പോലെ ജപ്പാന്റെ ദുരന്തത്തിൽ ഞാനും പങ്ക് ചേരുന്നു, പ്രാർത്ഥിക്കുന്നു. ആത്മാർത്ഥതയും ഏത് ദുരന്തത്തേയും നേരിടാനുള്ള മനോ ധൈര്യവും കൊണ്ട് ഈ ദുരന്തവും (ആണവനിലയത്തിന്റെ തകർച്ച) അവർ അതിജീവിക്കുമെന്ന് എനിക്ക് ഉറപ്പുണ്ട്.

1997ലാണ് ഞാൻ ജപ്പാനിൽ ആദ്യമായി പോകുന്നത്. പിന്നീട് പല തവണ



പോയിട്ടുണ്ട്. അപൂർവ്വമായ സ്വഭാവ വൈശിഷ്ട്യവും ശാന്തതയും കൊണ്ട് ജപ്പാനിലെ ജനങ്ങൾ നിങ്ങളെ അമ്പരപ്പിക്കുക തന്നെ ചെയ്യും. മറ്റ് രാജ്യങ്ങളുമായി പൂർണമായും കൊടുക്കൽ വാങ്ങലുകൾ നടത്തുന്ന ഈ രാജ്യം ഇപ്പോഴും അഗാധമായ സാംസ്കാരികത്തനിമ നിലനിർത്തുന്നു എന്ന അൽഭുതം എനിക്കുണ്ട്. ജപ്പാനിൽ ഇംഗ്ലീഷ് സംസാരിക്കുന്നവർ (പ്രധാന നഗരമായ ടോക്കിയോവിൽ പോലും) വളരെ കുറവാണ്. വഴി തെറ്റിപ്പോയാൽ നിങ്ങൾ നടുക്കടലിൽ ഒറ്റപ്പെട്ട തോണി പോലെയാവും....! ഭാഷയിലുള്ള പിടുത്തമില്ലായ്മ അവർ അപാരമായ സഹായസന്നദ്ധത കൊണ്ട് പരിഹരിക്കും. ആദ്യത്തെ പ്രവശ്യം ഞങ്ങൾ ജപ്പാനിലെത്തുമ്പോൾ രാത്രി പതിനൊന്ന് മണി കഴിഞ്ഞിരുന്നു. റെസ്റ്റോറന്റ് അടച്ചിരുന്നു. റിസപ്ഷനിൽ ചെന്ന് റെസ്റ്റോറന്റിലേക്കുള്ള വഴി ചോദിച്ചു. എവിടെയാണ് റെസ്റ്റോറെന്റെന്ന് റിസപ്ഷനിസ്റ്റിന് ഞങ്ങളോട് വിവരിച്ച് തരാൻ കഴിഞ്ഞില്ല. അവസാനം അയാൾ എന്നോടൊപ്പം വരികയും 200 മീറ്റർ അകലെയുള്ള റെസ്റ്റോറന്റ് കാട്ടിത്തരികയുമുണ്ടായി. ഒരിക്കലങ്ങനെ സംഭവിച്ചു എന്ന് വെച്ചിട്ട് എല്ലായ്പ്പോഴും അങ്ങനെ സംഭവിക്കുമോ എന്ന് സംശയിക്കുന്നവരോട് ഒരിക്കലല്ല, എല്ലായ്പ്പോഴും ജപ്പാൻകാർ അങ്ങനെയാണെന്ന് ഞാൻ പറയും. 2004 ൽ ക്യോട്ടോ അമ്പലം എവിടെയാണെന്ന് ഒരു സ്കൂൾ കുട്ടിയോട് ചോദിച്ചപ്പോൾ വീട്ടിൽപോക്ക് ഒഴിവാക്കി അമ്പലത്തിലേക്ക് കൊണ്ടുപോയി എല്ലാ ഭാഗങ്ങളും കാട്ടിത്തന്നു. അന്നവന് വീട്ടിലേക്കുള്ള ബസ് കിട്ടിയില്ല. വേറൊരു വഴിക്കാണവൻ വീട്ടിലെത്തിയത്.

ജപ്പാനുമായി ബന്ധപ്പെട്ട് ഒരു പാട് ഓർമ്മകൾ എനിക്കുണ്ട്. എന്നാലും രണ്ട് കാര്യങ്ങളാണ് ജപ്പാനെക്കുറിച്ചോർമ്മിക്കുമ്പോൾ എന്റെ മനസ്സിൽ ഇപ്പോഴും ആദ്യം കടന്നുവരുന്നത്.

അവരുടെ ദൈനംദിനജീവിതം ടെക്നോളജിയുമായി എങ്ങനെ ബന്ധപ്പെട്ടുകിടക്കുന്നു എന്ന് സൂചിപ്പിക്കുന്നതാണ് ആദ്യകഥയെങ്കിൽ സാങ്കേതിക പുരോഗതി ഏറെയുണ്ടായിട്ടും അവർ എത്രമാത്രം യാഥാസ്ഥിതികരാണെന്ന് രണ്ടാമത്തെ സംഭവം ചൂണ്ടിക്കാട്ടുന്നു.

1997ൽ ഒസാക്ക എയർപോർട്ടിൽ വിമാനം വരുന്നത് കാത്തിരിക്കുന്ന സമയം. ബ്രേയ്ക്ക് ഫാസ്റ്റ് കഴിക്കാൻ ഞങ്ങൾ ഒരു റെസ്റ്റോറന്റിൽ കയറി. ഒരു യുവതി വന്ന് ഓർഡർ എടുത്തു. അതിന് ശേഷം അവൾ അടുത്ത ടേബിളിൽ പോയി ഓർഡർ എടുത്തു, പിന്നെയടുത്ത

ടേബിൾ, അതിനടുത്തെ, അതിന ടുത്തടുത്തെ…അടുക്കളയിലേക്ക് പോകു ന്നേയില്ല.. ഫ്‌ളൈറ്റ് വരാൻ സമയമാകുന്നു. യുവതി ഇപ്പോഴും ടേബിളുകളോട് ടേബിളുകൾ. ഞാന വളെ വിളിച്ച് കാര്യം പറയാനൊ രുങ്ങവെ അതാ വരുന്നു മറ്റൊരു യുവതി. ഞാൻ പറഞ്ഞ എല്ലാ വിഭവങ്ങളും ടേബിളിൽ നിരന്നു. ആദ്യത്തെ യുവതി അടുക്കളയിൽ പോവുകയോ സ്ലിപ്പ് ആർക്കും കൈമാറുകയോ ചെയ്തിട്ടില്ല. പിന്നെ ഇതെങ്ങനെ സംഭവിച്ചു എന്ന അമ്പരപ്പിലായി ഞാൻ. പിന്നെയാണ് മനസ്സിലായത്, അവ ളുടെ കൈയിലെ വളരെ ചെറിയ ഒരു വയർലെസ്സ് ഗാഡ്ജറ്റ് കിച്ചണിലെ ഗാഡ്ജറ്റിലേക്ക് സന്ദേശം നല്കി യതാണ്.

2011ൽ വെയിറ്റർമാരും അടുക്കളയും തമ്മിലുള്ളവയർ ലെസ്സ് കമ്മ്യൂണി ക്കേഷൻ ഒരു വിഷയമേയല്ല. ഡൽഹിയിലെയടക്കമുള്ള മക് ഡൊണാൾഡ് ഷോപ്പുകളിൽ ഈ രീതി സാർവത്രികമായിട്ടുണ്ട്. നിങ്ങൾ കൗണ്ടറിലെത്തും മു മ്പേ വയർലെസ്സുള്ള ആരെ ങ്കിലും നിങ്ങളിൽ നിന്ന് ഓർഡർ സ്വീകരിച്ചിട്ടുണ്ടാവും. കൗണ്ടറി ലെത്തുമ്പോൾ നിങ്ങളുടെ ഓർഡർ റെഡിയായിട്ടുണ്ടാവും ഇതാണല്ലോ മക് ഡൊണാൾഡ് ഷോപ്പുകളിലെ രീതി. പക്ഷേ 1997ൽ ഇതൊക്കെ ഒരു നോവലിലെ കഥയാണെന്നേ



ആളുകൾ വിശ്വസിക്കൂ. ആളുകൾ മാനത്ത് കാണുന്നത് ജപ്പാനിലുള്ളവർ മുന്നിൽ കണ്ടു. ശബരിമല പ്രസാദം വിതരണം ഈയൊരു ടെക്നിക് പ്രകാരം ചെയ്യാത്തതെന്തേ എന്ന് ഞാൻ പലപ്പോഴം ആലോചിക്കാറുണ്ട്. വളണ്ടിയർ വന്ന് ഓർഡർ എടുക്കുന്നു, കൗണ്ടറിൽ എത്തുമ്പോൾ ഭക്തർക്ക് പ്രസാദം കിട്ടുന്നു. തിരക്ക് എത്രമാത്രം ഒഴിവാക്കാം.

ജപ്പാൻകാരുടെ നെൽകൃഷിയാണ് രണ്ടാമത്തേത്. നഗരമധ്യത്തിലും, രണ്ട് കെട്ടിടങ്ങളുടെ ഇടുങ്ങിയ സ്ഥലത്ത് പോലും നെല്ല് വിതച്ചിട്ടുണ്ടാകും. തീ പിടിച്ചവിലയുള്ള സ്ഥലങ്ങളിൽ ഇങ്ങനെ നെല്ല് വിതച്ച് കളയുന്ന തെന്താണെന്നോർത്ത് എനിക്കൽഭുതം തോന്നി. ജപ്പാനിലെ ജനങ്ങൾ എത്ര മാത്രം യാഥാസ്ഥിതികരും പ്രകൃതിജീവിതത്തോട് ഏറെയടുത്ത ബന്ധമുള്ളവരുമാണെന്ന് അപ്പോഴാണ് എനിക്ക് മനസ്സിലായത്. നെൽകൃഷി അവരുടെ പ്രാഥമികപരിഗണനയിൽ വന്നതങ്ങനെയാണ്. തായ്‌ലന്റിൽ നിന്ന് അവർ അരി ഇറക്കുമതി ചെയ്യുന്നുണ്ടെങ്കിലും ഏത് തരം നെൽവിത്താണ് തായ്‌ലന്റുകാർ വിതയ്ക്കേണ്ടതെന്നും ഏത് സമയത്ത് വെള്ളം നിറയ്ക്കണമെന്നും ഏത് സമയത്ത് കൊയ്യണമെന്നും ജപ്പാൻകാരാണ് തീരുമാനിക്കുക. അങ്ങനെയായാലേ അവർക്ക് തൃപ്തിയാവൂ.

സാങ്കേതികവിദ്യയിൽ ലോകത്തിന് ഒരു കിലോമീറ്ററോളം മുന്നിൽ നില്ക്കുന്ന ഒരു രാഷ്ട്രം യാഥാസ്ഥിതകതയുടെ കാര്യത്തിലും ഒരു കിലോമീറ്ററോളം മുന്നിൽ നില്ക്കുന്നു എന്നതാണ് വൈരുദ്ധ്യം.

അരിക്ക് മാത്രമല്ല, എല്ലാ ഭക്ഷണപദാർത്ഥങ്ങളെ സംബന്ധിച്ചും കൃത്യമായ മുൻധാരണ ജപ്പാൻകാർ വെച്ചുപുലർത്തുന്നുണ്ട്. മലേഷ്യയിൽ വളർത്തുന്ന ചെമ്മീനുകൾ വിളവെടുത്ത് എട്ടുമണിക്കൂറിനകം ജീവനോടെ ടോക്യോ മാർക്കറ്റിൽ എത്തിച്ച് ഇരട്ടിവിലക്ക് വിൽക്കുന്നവരുണ്ട്.

ജപ്പാനിലേക്കുള്ള എന്റെ അവസാനയാത്ര 2008ലായിരുന്നു. അന്നും ജപ്പാനിലെ ടെക്നോളജി വികാസത്തിന് അനുഭവസാക്ഷ്യമുണ്ടായി എനിക്ക്. ഒസാക്കയ്ക്കടുത്തുള്ള ഷിഗായിലെ ഒരു സാധാരണ റെസ്റ്റോറന്റിലായിരുന്നു ഞാൻ. റെസ്റ്റോറന്റിലെ ഭക്ഷണമേശകൾക്ക് ചുറ്റിലുമായി ഒരു കൺവെയർ ബെൽട്ട് കറങ്ങുന്നുണ്ടാവും. വിഭവങ്ങൾ അതിന് മുകളിലുണ്ടാവും. നിങ്ങൾക്ക് തന്നിരിക്കുന്ന മെനുവിൽ നോക്കി വേണ്ട വിഭവം കൺവെയർ ബെൽട്ടിൽ നിന്നെടുക്കാം. ജപ്പാനീസ് വിഭവങ്ങ

ളെക്കുറിച്ചറിയാവുന്നവർക്കറിയാം, അവ ചെറിയ അളവിൽ മാത്രമേ

വരികയുള്ളൂ. ലഭിക്കുന്ന ചോ റ് (സുഷി അഥവാ സാഷിമി എന്ന് ജപ്പാനിൽ) ഒരു ഉരുളയോ ളമേ ഉണ്ടാവൂ (ഒരു മുഴുവൻ ഊ ണിന്റെ വിലയുണ്ടാവുമെന്നത് വേറെക്കാര്യം). അത് കൊണ്ട് തന്നെ അരവയറെങ്കിലും നിറയണമെങ്കിൽ നിങ്ങൾ ഒരു ഡസനോളം വാങ്ങേണ്ടി വരും. (സാമാന്യം നല്ല പണക്കാരന് മാത്രമേ ജപ്പാനിൽ ഒരു ഫുൾ ഭക്ഷണം കഴിക്കാൻ പറ്റുകയുള്ളൂ എന്നത് പകൽ പോലെ സത്യം)

അങ്ങനെ ഞങ്ങൾ നാല് പേ ർ കൺവെയർ ബെൽട്ടിൽ നിന്ന് ഭക്ഷണം എടുത്ത് കഴിക്കാ നിരിക്കുകയാണ്. ഒരു മണി ക്കൂറെടുത്ത് ഞങ്ങൾ ഞങ്ങളു ടെ പ്രവൃത്തി പൂർത്തിയാക്കി. ചെറുപ്പക്കാരിയായ ഒരു യുവതി വന്ന് പാത്രങ്ങൾ എടുത്ത് വെച്ച് ഞങ്ങൾക്ക് നന്ദി അറിയിച്ചു. പിന്നെ ബില്ലിനാ യി കാത്തിരുന്നു, ആരും വന്നില്ല. ഞങ്ങൾ എന്താണ് കഴിച്ചതെന്ന് നോക്കാൻ ആരുമുണ്ടായിരുന്നില്ലെന്ന് പ റഞ്ഞല്ലോ, എനിക്കതിശയമായി, ഇവരെങ്ങനെ ബില്ലെഴുതും..? അവസാനം ഞങ്ങൾ വെയിറ്ററെ വിളിച്ച് ബില്ല് കൊണ്ടുവരാൻ ആവശ്യപ്പെട്ടു.

കൗണ്ടറിൽ നേരെ പോയി ബില്ല് പേ ചെയ്യാം സാർ... അവൾ പ റഞ്ഞു. (ടിപ്പ് സിസ്റ്റം ജപ്പാനിൽ ഇല്ല. ഒരിക്കൽ ഭക്ഷണം കഴിച്ച് ബില്ലിനൊ പ്പം ടിപ്പ് വെച്ച് പുറത്തിറങ്ങി. ഒരു അഞ്ച് മിനുട്ട് കഴിഞ്ഞ് കാണണം, റെസ്റ്റോറന്റിൽ നിന്ന് 200 മീറ്റർ ദൂരം പിന്നിട്ടിട്ടുണ്ടായിരുന്നു, റെ സ്റ്റോറന്റിൽ നിന്ന് ഒരാൾ പിറകെ ഓടിവന്ന് പൈസ മടക്കിത്തന്നു).

അങ്ങനെ ഞങ്ങൾ കൗണ്ടറിന ടുത്തെത്തി. അവിടെ ഞങ്ങൾ കഴിച്ച വിഭവങ്ങൾ കൃത്യമായി എഴുതി വെച്ച ബില്ലുണ്ടായിരുന്നു. ഞങ്ങൾ എന്തൊക്കെ കഴിച്ചു എന്ന് നിങ്ങൾ എങ്ങനെയാണ് അറിയുന്നത്? ഞാൻ കൗതുകത്തോടെ ചോദിച്ചു. അറിയാപ്പിള്ളകളായ ഞങ്ങൾക്ക് കൗണ്ടറിലെ യുവതി അത് വിശദീകരിച്ചു തന്നു.

കൺവെയർബെൽട്ടിൽ നിന്നെടു ക്കുന്ന ഭക്ഷണമടങ്ങിയ എല്ലാ പ്ലേറ്റിന്റേയും അടിവശത്തായി ഒരു ആർഎഫ്ഐഡി(ഞഎകഉ) ടാഗുണ്ടായിരിക്കും. ആർഎഫ് ഐഡി ടാഗിൽ ഐറ്റം നമ്പറും പൈസയും അടയാളപ്പെടുത്തി യിട്ടുണ്ടാവും. (ആർഎഫ്ഐഡി ടാഗിനെക്കുറിച്ച് അപരിചതരായവർ ഇതൊരു തരം ബാർ കോഡാണെന്ന് ക രു തു ക . ) പെ ൺ കു ട്ടി പാത്രം വൃത്തിയാക്കുന്നതിന് വന്ന നേരം, അവളുടെ അര യിൽ ഘടിപ്പിച്ചിരിക്കുന്ന ഒരു പോർട്ടബിൾ ആർഎഫ്ഐഡി ടാഗ് റീഡർ ഓട്ടോമാറ്റിക്കായി

പ്ലേറ്റിൽ നിന്ന് സിഗ്നലുകൾ പിടിച്ചെടുക്കും. അത് കാഷ്യരിലേക്ക് എത്തും. ദുബായിയിലേയും ബ്രിട്ടനിലേയും നിരത്തുകളിലെ ടോൾ പിരിക്കൽ രീതിക്ക് സമാനമാണിത്. ചായക്കടയിൽ പോലും ജപ്പാൻകാർ ഇത് ഉപയോഗപ്പെടുത്തിയിരിക്കുന്നു.

ജപ്പാനിൽ മാത്രമല്ല മിക്ക വികസിത രാജ്യങ്ങളിലും ഒരു റെസ്റ്റോറന്റ് നടത്തുമ്പോൾ ഏറ്റവും ചെലവ് സ്റ്റാഫിന്റെ കാര്യത്തിലാണ്. യുഎസിലും യൂറോപ്പിലും പുറംരാഷ്ട്രങ്ങളിലെ ആളുകളെയും പഠിക്കാനായി വന്ന കുട്ടികളെ പാർട്ട് ടൈം ആയും (നിയമങ്ങൾ അനുസരിച്ച് വന്നവരും അല്ലാത്തവരും അതിലുണ്ടാവും) ചെറിയ ശമ്പളത്തിൽ നിയമിച്ച് ഇയൊരു പ്രശ്നം പരിഹരിക്കുമ്പോൾ ജപ്പാന് അത് സാധ്യമല്ല. കുട്ടികളുടെ പാർട്ട് ടൈം ജോലി അനുവദനീയമല്ല. ദ്വീപായത് കൊണ്ട് ഇമിഗ്രേഷൻ നിയന്ത്രണങ്ങൾ അതീവകർശനമാണ്. അതുകൊണ്ട് പുറംനാടുകളിലെ ആളുകളെ നിയമിക്കാനുള്ള സാധ്യത തുലോംകുറവാണ്. അതുകൊണ്ട് ചെലവ് നിയന്ത്രിക്കാൻ അവർ യന്ത്രങ്ങളെ ആശ്രയിക്കുന്നു. ഒരു റെസ്റ്റോറന്റ് നിയന്ത്രിക്കാൻ പത്തിലധികം ആളുകൾ വേണ്ടയിടത്ത് ടെക്നോളജി വഴി മൂന്നോ നാലോ പേരെക്കൊണ്ട് അത് സാധ്യമാകുന്നു.

കേരളത്തിലും ആവശ്യത്തിന് ആളുകളെ കിട്ടാത്തത് വലിയ പ്രശ്നമാണെന്ന് എനിക്കറിയാം. വെങ്ങോലയിലെ രണ്ട് ചായക്കടകളിൽ പണിയെടുക്കാൻ ആളെ കിട്ടാത്തത് കൊണ്ട് ഒന്നുപൂട്ടി, രണ്ടാമത്തേത് പൂട്ടൽ വഴിക്കാണ്.

അന്ന് രാത്രി ഞാൻ ഒരു സ്വപ്നം കണ്ടു: ശങ്കരപ്പിള്ളയുടെ ചായക്കടയിൽ ഇരിക്കുന്ന എനിക്കടുത്തേക്ക് കൺവെയർ ബെൽട്ടിൽ ആർഎഫ്ഐഡി ബില്ലിംഗ് സംവിധാനത്തോടെ പരിപ്പുവടയും സുഖിയനും വരികയാണ്. എനിക്കറിയില്ല എന്നാണത് യാഥാർത്ഥ്യ മാകുന്നതെന്ന്. എന്നാൽ ശബരിമലയിൽ വയർലെസ്സ് ഓർഡർ പ്രസാദം വരുന്നതിന് മുൻപ് ശങ്കരപ്പിള്ളയുടെ കടയിൽ ആർഎഫ്ഐഡിവരുമെന്നാണെന്റെ വിശ്വാസം.



# രാജാക്കൻമാർ എങ്ങനെ കാര്യം സാധിച്ചു?

"മാമന് ഈ തറക്കഥ ഒക്കെ എഴുതാതെ ലോകത്തിലെ നല്ല വല്ല കാര്യങ്ങളും എഴുതിക്കൂടെ"– എന്റെ മരുമകന്റേതാണ് ചോദ്യം. എന്റെ സോണയും മറ്റു കഥകളും കണ്ടപ്പോൾ ഇതെവിടെ പോയി നിൽക്കുമെന്ന് അവൻ സംശയിച്ചു.

"മാമൻ തറ തന്നെയാണല്ലോ" എന്ന് ഞാൻ പറഞ്ഞില്ല. മരുമക്കൾക്ക് വിഷമം ഉണ്ടാക്കേണ്ട എന്നു കരുതി. പക്ഷേ ജാത്യാൽ ഉള്ളതു തൂത്താൽ പോവില്ലല്ലോ. അതുകൊണ്ട് ഈ തവണ ഒരു കക്കൂസ് കഥയാണ്. മരുമക്കൾ ക്ഷമിക്കുക.

ഐ.ഐ.ടി.യിൽ പഠിക്കുമ്പോൾ എന്റെ ഇരട്ടപ്പേര് വേസ്റ്റ് എന്നായിരുന്നു. ദുബായിൽ ഇപ്പോൾ ഉന്നത ഉദ്യോഗസ്ഥനായ സന്തോഷ് (അന്ന് 'താടി', 'പിള്ളേച്ചൻ') ആണ് ആ പേരിട്ടത്. അതിന് ഒരു കാരണം ഐ.ഐ.ടി.യിലെ കക്കൂസിന് പിന്നിലെ ഓടയിൽ ഇറങ്ങി 'അപ്പി'യുടെ ഒരു സാമ്പിൾ ഞാൻ എടുക്കുന്നത് പിള്ളേച്ചൻ കണ്ടു.

വാസ്തവത്തിൽ ഓടയിൽ ഇറങ്ങാനും അപ്പി വാരാനും ഒന്നും അല്ല ഞാൻ ഐ.ഐ.ടി.യിൽ പോയത്. 'എൻവയോൺമെന്റൽ എഞ്ചിനിയറിംഗി'ൽ ഇങ്ങനെ ഒരു ചതിക്കുഴി ഉണ്ടെന്നാരറിഞ്ഞു?

ഏതാണെങ്കിലും ആ പേര് അറംപറ്റി. പിന്നെ വീണത് വിദ്യയാക്കാം എന്നു കരുതി ഞാൻ കക്കൂസുകളെപ്പറ്റിയുള്ള പഠനം എന്റെ ഒരു 'speciality' ആക്കി.

സംഗതി നാറ്റക്കേസാണെങ്കിലും ലോകത്തിൽ എന്നും എവിടെയും ആവശ്യമുള്ള ഒരു കാര്യം ആണല്ലോ കക്കൂസ്. എന്റെ ചെറുപ്പകാലത്ത് വീട്ടിൽ കക്കൂസ് ഇല്ലായിരുന്നു. എന്റെ വീട്ടിലെന്നല്ല കേരളത്തിലെ ഭൂരിഭാഗം വീടുകളിലും 1960കളിൽ ഇന്നത്തെപ്പോലെയുള്ള കക്കൂസ് ഉണ്ടായിരുന്നില്ല. 'വെളിക്കിറങ്ങുക' എന്നാണല്ലോ മലയാളത്തിൽ മലവിസർജനത്തിനു പറഞ്ഞിരുന്നത് തന്നെ. പിന്നെങ്ങനെയാണ് ചെറുപ്പത്തിൽ കാര്യം സാധിച്ചിരുന്നതെന്ന് ചോദിക്കരുത്. ഞാൻ വിസ്തരിക്കും. പിള്ളേർക്ക് വിഷമം ആകും. ഒന്നുമാത്രം പറയാം. ദുരന്തമേഖലകളിലേക്ക് നിരന്തരം യാത്ര ചെയ്യുന്ന എനിക്ക് അന്നത്തെ പരിചയവും പരിശീലനവും ഒരു അനുഗ്രഹം തന്നെയാണ്.

അതുപോട്ടെ. ഒരു വിഷയത്തിൽ നമുക്ക് താല്പര്യം ഉണ്ടെങ്കിൽ നമ്മൾ അത് എവിടെ ചെന്നാലും അന്വേഷിക്കും. ഉദാഹരണത്തിന് ഏതു രാജ്യത്തെ ഏതു വീട്ടിൽ ചെന്നാലും ഞാൻ അവിടുത്തെ കക്കൂസിന്റെ വലിപ്പം, പൊസിഷൻ, ഉപകരണങ്ങൾ എല്ലാം ശ്രദ്ധിക്കും. വെള്ളം ഒഴിക്കുന്നതും ഒഴിക്കാത്തതും വെള്ളം തുള്ളിപോലും ഇല്ലാത്തതും ആയ എത്രയോ സിംഹാസനങ്ങൾ. ഇന്ത്യയ്ക്ക് പുറത്ത് രണ്ട് പതിറ്റാണ്ടോളം

ആയെങ്കിലും 'വെള്ളം തൊടാത്ത പരിപാടി' ഇന്നും എനിക്ക് അറപ്പാണ്.

എനിക്കേറ്റവും ഇഷ്ടം ജപ്പാൻകാരുടെ 'സിംഹാസനം' ആണ്. അവിടെ കാര്യം സാധിച്ചു കഴിഞ്ഞാൽ സൈഡിൽ ഉള്ള ഒരു ബട്ടൺ പ്രസ് ചെയ്യുക. ഒരു നേർത്ത സ്പ്രേ നമ്മുടെ പിൻഭാഗം മുഴുവൻ കഴുകി വൃത്തിയാക്കിത്തരും. കൈ നനക്കാതെ മീൻ പിടിക്കാൻ പറ്റിയില്ലെങ്കിലും ഈ കാര്യം സാധിക്കാം. സത്യം.

സിംഹാസനത്തെപ്പറ്റി പറഞ്ഞപ്പോഴാണ് രാജാക്കൻമാരുടെ കാര്യം ഓർത്തത്. യാത്രയുടെ ഭാഗമായും ജോലിയുടെ ഭാഗമായും രണ്ട് ഡസനിലധികം രാജകൊട്ടാരങ്ങൾ സന്ദർശിക്കാൻ എനിക്ക് സാധിച്ചിട്ടുണ്ട്. ഇതിൽ ഇപ്പോഴത്തെ ഏറ്റവും വലിയ കൊട്ടാരമായ ബ്രൂണൈ സുൽത്താന്റെ 'ഇസ്താന' മുതൽ ആളുകൾ രാജാവിനെ ഇറക്കിവിട്ട കാഠ്മണ്ഡുവിലെ നാരായൺ ഹിതി കൊട്ടാരം വരെ ഉണ്ട്. രാജാക്കൻമാർ പണ്ടുപയോഗിച്ചുകൊണ്ടിരുന്ന റെഡ്ഫോർട്ട് മുതൽ വെർസായിലെ കൊട്ടാരം വരെ വേറയും.

ഏത് കൊട്ടാരത്തിൽ എത്തിയാലും രാജാവിന്റെ മുറിയുടെ ഏറ്റവും അടുത്ത കക്കൂസ് ഞാൻ കണ്ടുപിടിക്കാൻ നോക്കും. അങ്ങനെയാണ് ഞാൻ ആ ഞെട്ടിക്കുന്ന സത്യം അറിഞ്ഞത്. മഹാനായ അക്ബർ ചക്രവർത്തി മുതൽ ലോകത്തെ വിറപ്പിച്ച നെപ്പോളിയൻ വരെയുള്ളവർക്ക് സ്വന്തമായി ഒരു കക്കൂസ് ഇല്ലായിരുന്നു. അവരുടെ കൊട്ടാരങ്ങളിൽ കക്കൂസ് എന്ന ഒരൈറ്റം ഇല്ല. സത്യം.

എ െ ന്ന



വിശ്വസിക്കൂ... പ്ലീസ്...

പക്ഷേ, പ്രകൃതി നിയമങ്ങൾക്ക് വലിപ്പച്ചെറുപ്പം ഇല്ലല്ലോ. കാര്യം അവർക്കും സാധിക്കണ്ടേ?

പക്ഷേ രാജാവിന് 'വെളിക്കിറങ്ങാൻ' പറ്റില്ലല്ലോ?

പിന്നെങ്ങനെ?

'തോറ്റോ'? എന്നാൽ ഞാൻ ഉത്തരം പറയാം.

ഇതിന്റെ ഉത്തരം ഞാൻ കണ്ടുപിടിച്ചത് അലിഗഢിൽ എന്റെ കൂട്ടുകാരന്റെ വീട്ടിൽ പോയപ്പോഴാണ്. അലിഗഢിനു സമീപമുള്ള ഗോമത് എന്ന ഗ്രാമത്തിന്റെ അധിപനാണ് അദ്ദേഹത്തിന്റെ അച്ഛൻ. സഹോദരൻമാരും ബന്ധുക്കളും ഒക്കെ ആയി 80 കുടുംബങ്ങൾ (500 ഓളം ആളുകൾ) അദ്ദേഹത്തിന്റെ ഒറ്റ 'ഹവേലി'യിൽ ആണ് താമസം. ചുറ്റും വലിയകോട്ട, കോട്ടവാതിൽ, ഉള്ളിൽ 80 കുടുംബങ്ങൾക്കും പ്രത്യേക വീട്, മുറ്റം, അമ്പലം എല്ലാം. കക്കൂസ് മാത്രം ഇല്ല.



ഹോളി ആഘോഷിക്കാൻ ചെന്ന ഞാൻ പിറ്റേന്നു രാവിലെ എന്തു ചെയ്യണം എന്നറിയാതെ വയറും തിരുമ്മി നിന്നു. അപ്പോൾ എന്റെ കൂട്ടുകാരൻ എന്നെ അവരുടെ കക്കൂസിനടുത്തേക്ക് കൊണ്ടുപോയി. അടുപ്പുകൂട്ടിവെച്ചിരിക്കുന്നതുപോലെ നിരനിരയായി കല്ലുകൾ. ഇടയിൽ അരഭിത്തി, നമ്മൾ അതി ന്റെ മുകളിൽ ഇരിക്കുക, കാര്യം സാധിക്കുക. കഴുകാനായി വേറെ ഒരു മൂല ഉണ്ട്. പക്ഷേ എല്ലാം വളരെ വൃത്തിയായിരിക്കുന്നു.

"ഈ 500 പേരും ഇവിടെയാണോ കാര്യം സാധിക്കുന്നത്" ഞാൻ ചോദിച്ചു.

"പിന്നല്ലാതെ"

"അപ്പോൾ ആര് ഈ സ്ഥലം വൃത്തിയാക്കും?"

അങ്ങനെയാണ് ഞാൻ വടക്കേ

ഇന്ത്യയിലെ 'ഭാംഗി'കളെപ്പറ്റി അറിയുന്നത്. എല്ലാ വീടുകളിലും (കൊട്ടാരങ്ങൾ ഉൾപ്പെടെ) ചെന്ന് അവരുടെ കക്കൂസ് വൃത്തിയാക്കി മലം കുട്ടയിലോ പാത്രത്തിലോ തലയിൽ ചുമന്ന് കൊണ്ടു പോയി കളയുന്ന ജോലി അവരുടെ തായിരുന്നു. രാജാക്കൻമാർ പോയിട്ടും കക്കൂസുകൾ വന്നിട്ടും വടക്കേ ഇന്ത്യയിൽ ഇപ്പോഴും ഇതു തുടരുന്നതിന് ഞാൻ ദൃക് സാക്ഷിയാണ്.

ഒരു കാലത്ത് കേരളത്തിലും 'തോട്ടികൾ' എന്നൊരു തൊഴിൽ ഉണ്ടായിരുന്നു. പക്ഷേ അതൊരു ജാതി അല്ലായിരുന്നു എന്നെനിക്കു തോന്നുന്നു. എറണാകുളത്ത് വീടുകളിൽ 'പാട്ട കക്കൂസുകൾ' ഉണ്ടായിരുന്നു. എന്നും എല്ലാ ദിവസവും തോട്ടികൾ വന്ന് അത് വൃത്തിയാക്കുമായിരുന്നുവെന്നും അച്ഛൻ പറഞ്ഞ് ഞാൻ കേട്ടിട്ടുണ്ട്.

നമ്മുടെ കുടിവെള്ളം പാടെ അശുദ്ധമാക്കിക്കൊണ്ടാണെങ്കിലും കക്കൂസുകളും സെപ്റ്റിക് ടാങ്കുകളും പൂർണമായും വന്നതോടെ തോട്ടിപ്പണി കേരളത്തിൽ ഇല്ലാതാ യി.

അതുകൊണ്ടാണ് നമ്മൾ മലയാളികൾ ഡോക്ടർ ബിന്ദേശ്വർ പാഠക്കിനെ പറ്റി കേൾക്കാത്തത്. ഉത്തരേന്ത്യയിലെ സാനിറ്റേഷൻ സംസ്കാരം മാറ്റാനും ഭാംഗികളുടെ ഉന്നമനത്തിനും വേണ്ടി അക്ഷീണം പരിശ്രമിക്കുന്ന അദ്ദേഹത്തിന് രാജ്യം 2003 ൽ പത്മഭൂഷൺ നൽകി ആദരിച്ചു.

ഉത്തരേന്ത്യയിൽ യാത്രചെയ്യുമ്പോൾ 'സുലഭ്' കക്കൂസുകൾ എവിടെയും കാണാം അതിദ്ദേഹത്തിന്റെ സംഘടന നടത്തുന്നതാണ്.

ഇനി നിങ്ങൾക്ക് ഈ വിഷയത്തിൽ താല്പര്യം ഉണ്ടെങ്കിൽ അദ്ദേഹം ഡൽഹിയിൽ കക്കൂസുകളുടെ ഒരു മ്യൂസിയവും തുട ങ്ങിയിട്ടുണ്ട്.

ചരിത്രാതീതകാലം മുതൽ ഇന്നുവരെ വിവിധ ദേശത്തും കാലത്തും കുടിൽ തൊട്ട് കൊട്ടാരം വരെ ഉള്ളവർ എങ്ങനെ കാര്യം സാധിച്ചുവെന്ന് അവിടെ നി ന്നറിയാം.



# ജനഹിതം അറിയുന്നതെങ്ങനെ

ലോകമാസകലം ഇതു ജനങ്ങളുടെ കാലം ആണെന്നു തോന്നുന്നു. ടുണീഷ്യയിലും ഈജിപ്തിലും ജനങ്ങൾ നിലവിലുള്ള ഭരണകൂടത്തെ മാറ്റിമറിച്ചു. പല അറബ് രാജ്യങ്ങളിലും സമരങ്ങളും സംഘർഷങ്ങളും നടന്നുകൊണ്ടിരിക്കുന്നു. ന്യൂഡൽഹിയിൽ അണ്ണാഹസാരെയുടെ സത്യഗ്രഹത്തിനു കിട്ടിയ അത്ഭുതകരമായ ജനപിന്തുണയെ മാനിച്ച് ഗവൺമെന്റ് പുതിയ നിയമം ഉണ്ടാക്കാൻ തയ്യാറാകുന്നു. അതുകൊണ്ട് ജനാധിപത്യത്തെപ്പറ്റിയാകട്ടെ ഈ കഥ.

ഞാൻ ജനിച്ചതും വളർന്നതും ജനാധിപത്യത്തിൽ ആണെങ്കിലും എല്ലാതരത്തിലുള്ള ഭരണം നിലനിൽക്കുന്ന സ്ഥലങ്ങളിലും പോകാൻ എനിക്കവസരം കിട്ടിയിട്ടുണ്ട്. പട്ടാളഭരണം ഉണ്ടായിരുന്ന ബർമ്മ(മ്യാൻമർ), രാജാവ് ഭരിക്കുന്ന ജോർഡാൻ, ഷേക്ക് ഭരിക്കുന്ന ദുബായ് എന്നിങ്ങനെ പലതും. സുൽത്താൻമാർ ഭരിക്കുന്ന ഒമാനിലും ബ്രൂണൈയിലും ഞാൻ ഏറെനാൾ ജീവിച്ചിട്ടും ഉണ്ട്.

വിവിധതരം ഭരണസംവിധാനങ്ങൾ കാണുകയും അറിയുകയും ചെയ്യുമ്പോൾ താരതമ്യം ചെയ്യാൻ തോന്നുക സ്വാഭാവികമാണ്. സുൽത്താന്മാരും ഷേക്കുമാരും ഭരിക്കുന്ന സ്ഥലങ്ങളിലെ ഭരണസ്ഥിരത, അച്ചടക്കം, കാര്യക്ഷമത

എന്നിവ കാണുമ്പോൾ തീവ്രജ നാധിപത്യവാദികൾക്ക് പോലും അസൂയയും പുനർവിചിന്തനവും ഉണ്ടായാൽ തെറ്റുപറയാൻ പറ്റില്ല. തിരുവിതാംകൂറിൽ ജനിച്ച് വഞ്ചീശ മംഗളം പാടിപഠിച്ച എന്റെ അച്ഛൻ ജനാധിപത്യത്തിൽ മൂന്നു പതിറ്റാണ്ട് ജീവിച്ചതിനുശേഷവും രാജഭരണകാലത്തെപ്പറ്റി നൊസ്റ്റാൾജിയയോടെ സംസാരിക്കാറുണ്ട്.

ലോകത്തെ പല ഭരണസംവിധാനങ്ങൾ കണ്ടിട്ടും പലതിലും ജീവിച്ചിട്ടും ഒരു രാജഭക്തന്റെ മകനായിട്ടും ഞാൻ അന്നും ഇന്നും കടുത്ത ജനാധിപത്യവാദിയാണ്. അതിനു പല കാരണങ്ങൾ ഉണ്ട്. പക്ഷേ സത്യം പറഞ്ഞാൽ പ്രധാനകാരണം എന്റെ അച്ഛൻ ഒരു കാന്റീൻ ജീവനക്കാരൻ ആയിരുന്നു എന്നതാണ്. എന്റെ അച്ഛൻ ഒരു രാജാവോ ഒരു ഷേക്കോ ആയിരുന്നെങ്കിൽ ഞാൻ ചിലപ്പോൾ രണ്ടാമതൊന്ന് ചിന്തിച്ചേനേ. അതുപോട്ടെ!

ജനാധിപത്യത്തെപ്പറ്റി പറയുമ്പോൾ ആദ്യം ഓർമ്മ വരിക എബ്രഹാം ലിങ്കന്റെ 'ജനങ്ങൾക്കുവേണ്ടി, ജനങ്ങളാൽ തെരഞ്ഞെടുക്കപ്പെട്ട ജനങ്ങളുടെ ഭരണം' എന്നതാണ്. കേൾക്കാൻ സുഖമുണ്ടെങ്കിലും ഈ നിർവചനം വെച്ച് മാത്രം ജനാധിപത്യത്തെ കണ്ടുപിടിക്കാൻ പറ്റില്ല. ഈജിപ്തിലെ ജനങ്ങൾ പുറത്താക്കി ഇപ്പോൾ വീട്ടുതടങ്കലിലിട്ടിരിക്കുന്ന മുബാറക്കിന് 2005 ൽ 88 ശതമാനം ആളുകൾ വോട്ടു ചെയ്തതാണ്. അതുതന്നെ കുറവായിരുന്നു. 1987, 1993, 1999 വർഷങ്ങളിൽ 90– ൽ കൂടുതൽ ശതമാനം ആളുകൾ അദ്ദേഹത്തെ പിന്തുണച്ചിരുന്നു. പണ്ടും ഇപ്പോഴും പല രാജാക്കൻമാരും പ്രജാക്ഷേമതൽപ്പരരും പ്രജകൾക്ക് വേണ്ടി ഭരിക്കുന്നവരും എന്നാണ് കൊട്ടിഘോഷിക്കാറ്. അതുകൊണ്ട് ജനാധിപത്യത്തിന്റെ ആണിക്കല്ല് എന്റെ അഭിപ്രായത്തിൽ സ്വതന്ത്രവും നീതിയുക്തവും ആയ തെരഞ്ഞെടുപ്പ് സംവിധാനമാണ്. അവിടെ സ്ഥാനാർത്ഥി ആകാനും വോട്ടുചെയ്യാനും ഉള്ള സ്വാതന്ത്ര്യമാണ് യഥാർത്ഥ ജനാധിപത്യത്തെ വളർത്തുന്നത്.

പറഞ്ഞപ്പോൾ എളുപ്പം കഴിഞ്ഞു. എന്നാൽ ഒന്നിലധികം പാർട്ടികളുള്ളതും സ്ഥിരമായി ഭരണമാറ്റങ്ങൾ സംഭവിക്കുന്നതുമായ രാജ്യങ്ങളിൽ പോലും ജനഹിതം അറിയുക എന്നുള്ളത് എളുപ്പമല്ല. ഇപ്പോൾ ലോകത്തു നിലനിൽക്കുന്ന ഒരു തെരഞ്ഞെടുപ്പ് രീതിയും പൂർണമായും ജനഹിതം കണ്ടുപിടിക്കാൻ പര്യാപ്തമല്ല.

ഉദാഹരണത്തിന് ഇന്ത്യയിലെ തെരഞ്ഞെടുപ്പു സംവിധാനം പരിശോധിക്കാം. ഇന്ത്യയിൽ ഭരിക്കുന്ന പാർട്ടിക്കോ മുന്നണിക്കോ ഭൂരിഭാഗം ഇന്ത്യക്കാരുടെ പിന്തുണ ഉണ്ടെന്നു പറയാൻ പറ്റുമോ? അവർക്കുള്ളത് ഇന്ത്യൻ പാർലമെന്റിലെ ഭൂരിഭാഗം എം.പി.മാരുടെ പിന്തുണയാണ്.

അതും ഭൂരിഭാഗം ഇന്ത്യക്കാരുടെ പിന്തുണയും തമ്മിൽ വലിയ വ്യത്യാസമുണ്ട്. താഴെ കാണുന്ന കാര്യങ്ങൾ നോക്കുക.

ഇന്ത്യയിലെ പാർലമെന്റ് മണ്ഡലങ്ങളിൽ ഒരു ലക്ഷത്തിൽ താഴെ വോട്ടർമാരുള്ള ലക്ഷദ്വീപ് മുതൽ പതിനഞ്ച് ലക്ഷത്തിൽ കൂടുതൽ വോട്ടർമാരുള്ള സൗത്ത് മുംബൈ വരെയുണ്ട്. പക്ഷേ, ഇവർ രണ്ടുപേരും പാർലമെന്റിൽ എത്തിയാൽ ഒരേ വോട്ട് ആണ്. ഒരാൾക്ക് ഒരു വോട്ട് എന്നാണെങ്കിലും എല്ലാ വോട്ടും ഒരുപോലല്ല എന്നു വ്യക്തമായല്ലോ.

ഇന്ത്യയിലെ തെരഞ്ഞെടുപ്പ് രീതി പ്രകാരം ഒരു നിയോജകമണ്ഡലത്തിൽ എത്ര പേർ (ശതമാനം) വോട്ടു ചെയ്തിരിക്കണം എന്ന് നിർബന്ധം ഇല്ല. മൊത്തം വോട്ടർമാരുടെ 25 ശതമാനത്തിൽ താഴെ വോട്ടു ചെയ്യപ്പെട്ട മണ്ഡലങ്ങളും തെരഞ്ഞെടുപ്പുകളും ഉണ്ട്. അവിടെ തെരഞ്ഞെടുക്കപ്പെട്ട ജനപ്രതിനിധിക്ക് അവിടുത്തെ വോട്ടർമാരിൽ ഭൂരിഭാഗത്തിന്റെയും പിന്തുണ ലഭിച്ചിട്ടില്ല എന്നതുറപ്പല്ലേ?

അതും പോട്ടെ. ഒരു മണ്ഡലത്തിലെ ഭൂരിഭാഗം വോട്ടർമാരും എതിർത്ത് വോട്ടു ചെയ്താലും ഇന്ത്യയിൽ ഒരു സ്ഥാനാർത്ഥി വിജയിക്കാം. ഉദാഹരണത്തിന് 100 വോട്ടർമാരുള്ള ഒരു സാങ്കല്പിക മണ്ഡലം എടുക്കുക. അവിടെ 4 സ്ഥാനാർത്ഥികൾ ഉണ്ടെന്നും 85 ശതമാനം പേർ വോട്ടുചെയ്തു എന്നും കരുതുക. മൂന്നു പേർക്ക് 21 വീതവും നാലാമന് 22 ഉം വോട്ടു കിട്ടിയാൽ 22 കിട്ടിയ ആൾ നമ്മുടെ രീതി അനുസരിച്ച് തെരഞ്ഞെടുക്കപ്പെടും. 63 പേരും അയാൾക്ക് വോട്ട് ചെയ്തില്ലെങ്കിലും, രണ്ട് മുന്നണികൾ ബലാബലത്തിൽ നിൽക്കുന്ന കേരളത്തിൽ ഇത് സാങ്കല്പികമായി തോന്നാമെങ്കിലും മൂന്നും നാലും മുന്നണികൾ ഉള്ള മറ്റ് ഇന്ത്യൻ സംസ്ഥാനങ്ങളിൽ ഇത് സ്ഥിരം കാഴ്ചയാണ്.

മുകളിൽ പറഞ്ഞിരിക്കുന്ന കുറ്റങ്ങളും കുറവുകളും ആരും കാണാത്തതല്ല. അതിനെതിരെ പല പ്രതിരോധ നടപടികളും ലോകത്തുണ്ട്.

ഉദാഹരണത്തിന് ഓസ്ട്രേലിയ ഉൾപ്പെടെ പത്തോളം ജനാധിപത്യ രാജ്യങ്ങളിൽ വോട്ടുചെയ്യൽ നിർബന്ധമാണ്. പല രാജ്യങ്ങളിലും നിർണായക തീരുമാനങ്ങളിൽ ഹിതപരിശോധന നടത്തുമ്പോൾ 50 ശതമാനത്തിനും മീതെ പോളിംഗ് ഇല്ലെങ്കിൽ അത് അസാധുവായി കണക്കാക്കും.

ഫ്രാൻസ് ഉൾപ്പെടെ പല രാജ്യങ്ങളുടെയും പ്രസിഡന്റ് തെരഞ്ഞെടുപ്പിൽ ജയിക്കുന്ന സ്ഥാനാർത്ഥിക്ക് 50 ശതമാനത്തിനു മുകളിൽ വോട്ടു കിട്ടിയിരിക്കണം. അല്ലെങ്കിൽ ഏറ്റവും കൂടുതൽ വോട്ടുകിട്ടിയ രണ്ടു സ്ഥാനാർത്ഥികൾ ഒന്നുകൂടി മത്സരിക്കും. അപ്പോൾ ഒരാൾക്ക് 50 ശതമാനത്തിലധികം ഗാരന്റി ആണല്ലോ.

ഇതുകൊണ്ടൊന്നും അവരുടെ തെരഞ്ഞെടുപ്പ് രീതി നമ്മളുടേതിനേക്കാൾ കുറ്റമറ്റതാണെന്ന് അർത്ഥമില്ല കേട്ടോ. 2000 ത്തിലെ അമേരിക്കൻ പ്രസിഡന്റ് തെരഞ്ഞെടുപ്പിൽ ഭൂരിഭാഗം അമേരിക്കക്കാരും അൽ ഗോറിനാണ് വോട്ട് രേഖപ്പെടുത്തിയത്. എന്നിട്ടും അവിടുത്തെ നിയമപ്രകാരം ബുഷ് ആണ് പ്രസിഡന്റായത്. ഇന്ത്യയിലാണെങ്കിൽ അതുമാത്രം നടക്കില്ല.

ഇന്ത്യ പോലെയുള്ള സംവിധാനത്തിലെ ഏറ്റവും വലിയ ബുദ്ധിമുട്ട് ചെറിയ പാർട്ടികൾക്ക് രക്ഷയില്ല എന്നതാണ്. മുന്നണി സംവിധാനത്തിൽ പെടാത്തതു കാരണം വർഷങ്ങളോളം 5 ശതമാനം വോട്ടു നേടിയിട്ടും ബിജെപിക്ക് കേരളനിയമസഭയിൽ ഒരു എം.എൽ.എ. പോലും ഇല്ല. ജനങ്ങളുടെ ഹിതം അനുസരിച്ചാണെങ്കിൽ അവർക്ക് ശരാശരി അഞ്ചിനും ഏഴിനും ഇടക്ക് സ്ഥാനത്തിന് അർഹതയുണ്ടല്ലോ. ഇങ്ങനെ മൊത്തം പാർട്ടിക്ക് കിട്ടുന്ന വോട്ടിന്റെ അനുപാതത്തിൽ സീറ്റ് വിഭജിക്കുന്ന രാജ്യങ്ങളും ഉണ്ട് (ഉദാഹരണം: ഇറ്റലി, ഇറാഖ്).

ഇതുകേട്ടിട്ട് 'ഓൻ ബിജെപിയുടെ ആളാ' എന്നുപറയാൻ വരട്ടെ. ആനുപാതിക പ്രാതിനിധ്യം ഉള്ള ഇറ്റലിയിൽ 1950ന് ശേഷം 40 ലധികം മന്ത്രിസഭകൾ വന്നുപോയി. ഇറാഖിലാവട്ടെ ഇലക്ഷൻ കഴിഞ്ഞ് ആറുമാസം കഴിഞ്ഞാലും മന്ത്രിസഭയുണ്ടാക്കാൻ പറ്റാറുമില്ല. ഇതുകൊണ്ടൊക്കെയാണ് ജനാധിപത്യത്തിന് ഒരേ മാതൃക ഇല്ല എന്നു പറയുന്നത്. ഓരോ രാജ്യവും അവരവർക്ക് ചേർന്നത് സ്വീകരിക്കുക.

ഇതൊക്കെ കണ്ടിട്ടും ഞാൻ ഇപ്പോഴും ജനാധിപത്യവാദി തന്നെ. കേരളത്തിൽ തെരഞ്ഞെടുപ്പ് ഒരുത്സവം ആണ്. 70 ശതമാനത്തിലധികം പേർ വോട്ടുചെയ്യുന്നു. ആയിരത്തോളം സ്ഥാനാർത്ഥികൾ. സാമ്പത്തികമായും സാമൂഹികമായും പിന്നോക്കം നിൽക്കുന്ന പലരും ജയിക്കുന്നു. ഭരണാധികാരികൾ ആകുന്നു. ഇതൊന്നും കേവലം നൂറുവർഷം മുമ്പുവരെ ചിന്തിക്കാൻ പോലും പറ്റാത്ത കാര്യമാണ്.
എനിക്ക് ഏറ്റവും ഇഷ്ടം ഭരണാധികാരികൾ ജനഹിതം മാനിച്ച് അധികാരം വിട്ടൊഴിയുന്നു എന്നതാണ്. ഇലക്ഷനിൽ തോറ്റിട്ടും കൊട്ടാരത്തിലെ പത്തായത്തിൽ ഒളിച്ചിരുന്ന് വിജയിയോട് തോക്കും പീരങ്കിയും കൊണ്ട് യുദ്ധം ചെയ്യുന്ന ഭരണാധികാരികൾ ഇപ്പോഴും ഉള്ള ലോകത്താണ് നാം ജീവിക്കുന്നത് എന്നോർക്കുമ്പോഴാണ് നമ്മുടെ ജനാധിപത്യ സംസ്കാരത്തിന്റെ വളർച്ച നാം അറിയുന്നത്.

# പിടിയില്ലാത്ത ഉറുമി

നാലഞ്ചുകൊല്ലം മുമ്പ് ടൊറിനോ (ഇറ്റലി) യിലെ യു.എൻ. സ്റ്റാഫ് കോളേജിൽ ഒരു ട്രെയിനിം ഗിൽ പങ്കെടുക്കുകയായിരുന്നു ഞാൻ. അമ്പതോളം രാജ്യങ്ങളിൽ നിന്നുള്ള യു.എൻ. പ്രവർത്തകർ അവിടെ ഉണ്ടായിരുന്നു.

സ്വയം പരിചയപ്പെടുത്തുന്നതിന്റെ ഭാഗമായി 'നിങ്ങളുടെ രാജ്യത്തെ ജീവിച്ചിരിക്കുന്ന ഒരു പ്ര



സിദ്ധനായ ആളുടെ പേര്' പറയാൻ ഞങ്ങളോട് ആവശ്യപ്പെട്ടു. ചുമ്മാ ഒരു മത്സരബുദ്ധി ഉണ്ടാക്കാൻ വേണ്ടി മാത്രം. ഒരു രാജ്യക്കാരൻ ഒരാളുടെ പേര് പറയുമ്പോൾ മറ്റ് എത്രപേർ ആ വ്യക്തിയെ (ഒരു രാജ്യത്തെ പ്രശസ്തനായ വ്യക്തിയെ) അറിയുമെന്ന് കൈ പൊക്കണം. ചിന്തിക്കാൻ ഒരു മിനിട്ട് സമയം തരും.

ഞാൻ ആകെ ചിന്താക്കുഴപ്പത്തിലായി. കാര്യം നിസ്സാരം എന്നു തോന്നിയേക്കാം എങ്കിലും സത്യം പറഞ്ഞാൽ നമ്മുടെ രാജ്യത്തെ പ്രശസ്തർ മിക്കവാറും നമ്മുടെ രാജ്യത്തു മാത്രം അറിയപ്പെടുന്നവരാണ്.

ഉദാഹരണത്തിന് നമ്മുടെ മെഗാസ്റ്റാറുകളെ എടുക്കാം. നമ്മൾ നെഞ്ചേറ്റി ലാളിക്കുകയും സ്വകാര്യ അഹങ്കാരം ആക്കുകയും ചെയ്യുന്നെങ്കിലും ഇന്ത്യയിൽ തന്നെ (ഉദാഹരണം ഒറീസ, മണിപ്പൂർ, പഞ്ചാബ്, ജമ്മു) മറ്റു ഭാഗങ്ങളിൽ ഇവരുടെ പടം കണ്ടാൽ ആർക്കെങ്കിലും മനസ്സിലാകുമോ. നമ്മുടെ സ്വകാര്യ അഹങ്കാരത്തിന് കോട്ടം തട്ടരുതല്ലോ എന്നു കരുതി ഞാൻ അവരുടെ പേര് പറഞ്ഞില്ല.

എന്നാൽ പിന്നെ സൂപ്പർസ്റ്റാർ അമിതാഭ് ബച്ചൻ ആയാലോ, ഞാൻ ചിന്തിച്ചു. കെയ്റോയിലെ ടാക്സി ഡ്രൈവർതൊട്ട് മോസ്കോ ഹോട്ടലിലെ റിസപ്ഷനിസ്റ്റുകൾ വരെയുള്ളവർ ഇന്ത്യക്കാരനാണെന്നു പറയുമ്പോൾ ആദ്യം പറയുന്നത് 'നമസ്തേ', പിന്നെ ഒരു അമിതാഭ് ഡയലോഗ് ആണ്. എന്നാലും യൂറോപ്പിലോ ദക്ഷിണ



അമേരിക്കയിലോ അദ്ദേഹത്തെ കേട്ടു കേൾവിപോലും ഇല്ല.

നമ്മുടെ കാണപ്പെട്ട ദൈവം സച്ചിൻ ആയാലോ എന്നു ചിന്തിച്ചു. ആസ്ട്രേലിയ മുതൽ വെസ്റ്റ് ഇൻഡീസ് വരെ പരന്നുകിടക്കുന്ന ക്രിക്കറ്റ് ലോകത്ത് ഇതുപോലെ വേറൊരു താരം ഇല്ല. പക്ഷേ ക്രിക്കറ്റില്ലാത്ത രാജ്യങ്ങളിൽ (അതു ലോകത്തിലെ ഭൂരിഭാഗം വരും) സച്ചിനെ ആരും അറിയില്ല.

'ബിൽ ക്ലിന്റൺ'

'ഉസാമ ബിൻലാദൻ'

'മാർഗരറ്റ് താച്ചർ'

എന്റെ സഹപാഠികൾ ഓരോരുത്തരായി ഉത്തരം പറഞ്ഞു തുടങ്ങി.

ഒടുവിൽ ഗതികെട്ട് രാജ്യത്തിന്റെ മാനം രക്ഷിക്കാൻ ഞാൻ ഒരു സൂത്രപ്പണി എടുത്തു.

'ശശി തരൂർ' ഞാൻ പറഞ്ഞു.

കാര്യം ശശി തരൂർ ലോകപ്രശസ്തൻ ഒന്നും അല്ലെങ്കിലും ഒരു യു.എൻ. സമൂഹത്തിൽ കൂടുതൽ പേരും അദ്ദേഹത്തെ അറിയുമല്ലോ. (അന്ന് അദ്ദേഹം യു.എന്നിൽ പ്രവർത്തിക്കുകയാണ്).

മിക്കവാറും പേര് ചിരിച്ചുകൊണ്ട് കൈപൊക്കി.

എന്റെ അടുത്ത് ഇരിക്കുന്നത് പോർച്ചുഗീസിൽ നിന്നും ഉള്ള ഒരു പെൺകുട്ടിയാണ്.

'പ്രശസ്തരായ എല്ലാ പോർച്ചുഗീസുകാരും മരിച്ചുപോയി' അവൾ പറഞ്ഞു.

അതുകൊണ്ട് നിങ്ങളെ പരിചയപ്പെടുത്താൻ ഒരു പഴയപേര് പറയാം.

'വാസ്കോഡഗാമ'

സത്യമാണ് ആ പെൺകുട്ടി പറഞ്ഞത്. ഒരു കാലത്ത് പ്രശസ്തവും സമ്പന്നവും ആയിരുന്ന പോർച്ചുഗൽ ഇപ്പോൾ പ്രശസ്തവും അല്ല സമ്പന്നവും അല്ല. അവിടുത്തെ സാമ്പത്തിക കുഴപ്പങ്ങളിൽ നിന്നും രക്ഷപ്പെടാൻ അവർ ഐ.എം. എഫിൽ നിന്നും 4 ലക്ഷം കോടി (78 ബില്യൺ ഡോളർ) രൂപയുടെ രക്ഷാപദ്ധതിയിൽ ഒപ്പുവെച്ചു.

കഴിഞ്ഞ തവണ നാട്ടിൽ വന്നപ്പോൾ ഉറുമി എന്ന സിനിമ കണ്ടു. കാര്യം സിനിമ കണ്ടത് ഇടപ്പള്ളിയിലെ ഒബറോൺ മാളിൽ ആണെങ്കിലും അവിടുത്തെ തിയേറ്ററിലെ തണുപ്പു അനുഭവിച്ചപ്പോൾ അന്റാർട്ടിക്കയിലായോ എന്നു സംശയിച്ചുപോയി. റിലയൻസിലെ ആരെങ്കിലും ഇതു വായിക്കുന്നെങ്കിൽ ആ ടെമ്പറേച്ചർ ഒന്നു അഡ്ജസ്റ്റ് ചെയ്തേക്കണേ. അല്ലെങ്കിൽ ഇന്ത്യൻ റെയിൽവേയിൽ കൊടുക്കുന്ന പോലെ ഒരു കമ്പിളി നൽകണം.

തിയേറ്റർ എങ്ങനെ ആയിരുന്നാലും സിനിമ നന്നായിരുന്നു. മനോഹരമായ ഫോട്ടോഗ്രാഫി. തരക്കേടില്ലാത്ത അഭിനയം. കൊടുത്ത കാശ് വസൂൽ. ചരിത്രവും

ആയുള്ള ചേർച്ചയില്ലായ്മ മാത്ര മാണ് കുഴപ്പം.

ഉറുമിയിൽ നമ്മുടെ നാ യകൻ ചിറക്കൽ കേളു നായ നാർ കേരളത്തിൽ മൂന്നാമതും എത്തുന്ന ഗാമയെ അദ്ദേഹത്തിന്റെ കൊട്ടാരത്തിൽ കയറി ഇടിച്ചു പഞ്ചറാക്കുന്ന രാജ്യസ്നേഹം ഉണർത്തുന്ന രംഗം ഉണ്ട്. തിയേറ്ററിൽ പൃഥ്വിരാജ് ഫാൻസിന്റെ കൈയടി.

ഗാമ കേരളത്തിൽ മൂന്നാമതും വന്നതും ഇതിനിടക്ക് ഗാമയും മറ്റു പോർച്ചുഗീസുകാരും നാട്ടുകാർക്കെതിരെ പല അക്രമങ്ങളും നടത്തിയതും ചരിത്രമാണ്. എന്നാൽ ഗാമക്കെതിരെ ഏതെങ്കിലും നായരോ നായനാരോ ഉറുമിയും കാച്ചി ഇരുന്നതായി ഒരു ചരിത്രവും ഇല്ല പോർച്ചുഗീസുകാരുടെ കയ്യിൽ തോക്കുണ്ടായിരുന്നതും നാട്ടുകാരോട് അക്രമം കാണിക്കുന്നതിൽ നമ്മുടെ രാജാക്കൻമാർ ഒട്ടും മോശമല്ലാതിരുന്നതും സ്വകാര്യലാഭത്തിനുവേണ്ടി മറ്റു നാട്ടുരാജാക്കൻമാർ പോർച്ചുഗീസുകാരുടെ ശിങ്കിടികൾ ആയതും എല്ലാമാണ് അങ്ങനെ ഒരു വിപ്ലവ സാഹചര്യം ഉണ്ടാകാതിരിക്കാൻ കാരണം.

ചരിത്രം പഠിപ്പിക്കുമ്പോൾ നമ്മൾ പലപ്പോഴും അക്രമങ്ങളെപ്പറ്റി പഠിപ്പിക്കാൻ വിമുഖരാണ് അഥവാ അക്രമങ്ങളെപ്പറ്റി പറഞ്ഞാൽ തന്നെ മറ്റുള്ളവർ നമ്മളോടു കാട്ടിയ കാര്യങ്ങളല്ലാതെ നമ്മൾ മറ്റുള്ളവരോടു കാണിച്ച അക്രമങ്ങളെപ്പറ്റി പറയാറും ഇല്ല. പഠിപ്പിക്കാറും ഇല്ല. അതുകൊണ്ടാണ് ഗാമ കോഴിക്കോട്ടെത്തിയ ലോകപ്രശസ്തമായ സംഭവം ഞാൻ പഠിച്ചതും മെക്കയിലേക്കു പോകുന്ന സ്ത്രീകളും കുട്ടികളും ഉള്ള കപ്പൽ ഗാമ തീവെച്ച് മുക്കിയത് പഠിക്കാതിരുന്നതും. അതുകൊണ്ടാണ് വാഗൺ ട്രാജഡിയെപ്പറ്റി പഠിച്ച ഞാൻ 'ബ്ലാക്ക് ഹോൾ ഓഫ് കൽക്കട്ട'യെപ്പറ്റി കേട്ടപ്പോൾ കണ്ണ് മിഴിച്ചത്.

അതെന്തായാലും എന്റെ അഭിപ്രായത്തിൽ ചരിത്രപുരുഷന്മാരെപ്പറ്റി സിനിമ എടുക്കുമ്പോൾ ഒരു പരിധിയിൽ കവിഞ്ഞ് സ്വാതന്ത്ര്യം എടുക്കരുത്. ശക്തൻ തമ്പുരാനെപ്പറ്റി ഒരു പടമെടുക്കുന്നു എന്നു വിചാരിക്കുക. അപ്പോൾ തമ്പുരാന്റെ ആജ്ഞ പ്രകാരം കൊല്ലപ്പെട്ട മട്ടാഞ്ചേരിയിലെ ഒരു വ്യാപാരിയുടെ മകൻ അദ്ദേഹത്തെ എറണാകുളം മാർക്കറ്റിലിട്ട് പൂശുന്ന ഒരു രംഗം ഉണ്ടാക്കിയാൽ നമ്മൾ സമ്മതിക്കുമോ?

ഇന്ത്യയിൽ അക്രമം കാണിച്ചും അല്ലാതെയും രാജ്യത്തിനുണ്ടാക്കിയ നേട്ടത്തിന്റെ പേരിൽ പ്രഭുസ്ഥാനം വരെ മേടിച്ച് സുഖിച്ചിരിക്കുകയായിരുന്നു ഗാമ. എന്നാൽ ഗാമ പോയതിനു ശേഷം അദ്ദേഹത്തിന്റെ പിൻഗാമികൾ



ഉണ്ടാക്കിയ പ്രശ്നങ്ങൾ തീർക്കാൻ തിരിച്ചയക്കപ്പെട്ട ഗാമ പേരോ നാളോ അറിയാത്ത ഒരു ഗോവൻ കൊതുകിന്റെ കുത്തുകൊണ്ട് മലേറിയ പിടിച്ചു മരിച്ചു എന്നതാണ് ചരിത്രം. അതിനിടെ ഒരു നായനാരും ആയിഷയും എല്ലാം എവിടെ നിന്നു വന്നു എന്റെ ശിവനേ, ചീപ്പ് ആയിപ്പോയി. പ്രത്യേകിച്ചും ഹോളിവുഡ് സ്റ്റാൻഡേർഡ് ഉള്ള ഈ സിനിമയിൽ വിദ്യാബാലന്റെ ഒരു ഡാൻസ്.

ഐ.എം.എഫിന്റെ കടം എങ്ങനെ വീട്ടും എന്നു വിചാരിച്ചിരിക്കുന്ന പോർച്ചുഗീസുകാർ ഈ സിനിമ കാണാനോ ഗാമയെ നാം ഇടിക്കുന്നത് അറിയാനോ പോകുന്നില്ല. ഇനി അഥവാ കണ്ടാലും ഒരു കപ്പലോ കേസോ എടുത്ത് നമുക്കുനേരേ വരാനും പോകുന്നില്ല.

എന്നാലും നമുക്ക് ഒരു മര്യാദ വേണമല്ലോ. നാളുകൂടി ഒരു ഉറുമി ഉണ്ടാക്കുമ്പോൾ ചരിത്രത്തെപ്പറ്റി ഒരു പിടിയൊക്കെ വേണ്ടേ?



# രാജകുമാരന്റെ കല്യാണം

ഈ മാസത്തെ യാത്ര ഓക്സ്ഫോർഡിലേക്കായിരുന്നു. ലണ്ടനിൽ നിന്നും ഏറെ അകലെയല്ലാത്ത ലോകപ്രശസ്തമായ യൂണിവേഴ്സിറ്റിയുടെ ആസ്ഥാനം ആണല്ലോ ഓക്സ്ഫോർഡ്.

ലണ്ടൻ പാഡിംഗ്റ്റൺ സ്റ്റേഷനിൽ നിന്നും 56 മിനുട്ടാണ് ഓക്സ് ഫോർഡിലേക്ക്, ട്രെയിൻ മാർഗം. ലണ്ടൻ വലിയ ഒരു നഗരം ആണെങ്കിലും ട്രെയിൻ പത്തുമിനിട്ട് സഞ്ചരിക്കുമ്പോഴേക്കും മനോഹരമായ ഗ്രാമീണ ഭൂപ്ര കൃതിയാണ്. സത്യം പറഞ്ഞാൽ വെയിൽ ഉള്ള ദിവസങ്ങളിൽ ഇംഗ്ലണ്ടിലെ ഭൂപ്രകൃതി കേരളത്തിനേക്കാളും മനോഹരമാണ്.

പക്ഷേ, ഗോഡ്സ് ഓൺ കൺട്രി എന്നും എന്റെ കേരളം എത്ര സുന്ദരം എന്നും ഒക്കെ പാടി പഠിപ്പിച്ചിരിക്കുന്നതിനാൽ ഞാൻ അതിനെപ്പറ്റി പറയാൻ പോകുന്നില്ല. ട്രെയിനിനെപ്പറ്റി പറയാം. നമ്മുടെ ട്രെയിനും ഇംഗ്ലണ്ടിലെ ട്രെയിനും തമ്മിൽ പല വ്യത്യാസങ്ങൾ ഉണ്ട്.

1. ട്രെയിൻ സമയത്ത് വരുന്നു, പോകുന്നു.

2. ട്രെയിനിന്റെ വാതിൽ ട്രെയിൻ പോകുന്നതിന് മുമ്പ് അടയുന്നു. ഗോവിന്ദച്ചാമിയെപ്പോലുള്ള ക്രിമിനലുകൾക്ക് ട്രെയിൻവിട്ടശേഷം അകത്തേക്ക് ചാടിക്കയറാനോ, ശരത്ചന്ദ്രനെപ്പോലെയുള്ള പ്രതിഭാ ധനൻമാർ ട്രെയിൻ ഓടുമ്പോൾ പുറത്തേക്ക് വീണുപോകാനോ ഉള്ള സാധ്യത ഇല്ല. (ഇടയ്ക്ക് ഒരു സേഫ്റ്റി സന്ദേശം)

3. ട്രെയിനിൽ ഉള്ളവർ അപ്പിയിട്ടാൽ അതുനേരെ പാളത്തിൽ പോയി വീഴില്ല. (അപ്പിയെപ്പറ്റി പറയാതെ ഈ സാറിന് ഒന്നും എഴുതാൻ പറ്റില്ല!)

4. ട്രെയിനിൽ ആരും ആരോടും സംസാരിക്കില്ല. (സത്യം പറഞ്ഞാൽ

ഇത് ഇവിടെ നിയമം അല്ല. പക്ഷേ, സ്വിറ്റ്സർലണ്ടിൽ ചില 'മിണ്ടാ കമ്പാർട്ടുമെന്റു'കൾ ഉണ്ട്. അവിടെയിരുന്നു കൊച്ചുവർത്തമാനം പറഞ്ഞ എന്നെയും അമ്പിളിയേയും ശാസിച്ചിട്ടും ഉണ്ട്).

അങ്ങനെ മിണ്ടാതെ, പുറത്തുനോക്കാതെ, ടോയ്‌ലറ്റിൽ പോകാതെ ഇരുന്ന എന്റെ മുമ്പിലേക്ക് ഒരു ലണ്ടൻ ടാബ്ലോയ്ഡ്. തറയിൽ തറയാണ് ലണ്ടൻ ടാബ്ലോയ്ഡുകൾ. അതു സാധാരണ ഞാൻ മുന്തിരിങ്ങ പൊതിയാൻ പോലും ഉപയോഗിക്കാറില്ല. വേറെ ഒന്നും ചെയ്യാൻ ഇല്ലാത്തതുകൊണ്ട് ഞാൻ അതു തുറന്നു നോക്കി.

പ്രധാനമായും രണ്ട് കഥകളാണ് അതിൽ ഉണ്ടായിരുന്നത്. ഒരു കഥ രാജകീയ വിവാഹത്തെക്കുറിച്ചായിരുന്നു. ഞാൻ പറഞ്ഞല്ലോ ഞാൻ ഒരു തീവ്രജനാധിപത്യവാദിയാണ്. അതിനാൽ സുൽത്താന്റെ മൂന്നാം കല്യാണത്തിന്റെ കഥയോ രാജകുമാരി സർക്കസുകാരനെ കല്യാണം കഴിച്ചതോ ഒന്നും ഞാൻ ശ്രദ്ധിക്കാറില്ല. പക്ഷേ അന്തംവിട്ടവൻ എന്തുംചെയ്യും എന്നു പറഞ്ഞപോലെ ഞാൻ അതുവായിച്ചു.

ഇംഗ്ലണ്ടിലെ വില്യം രാജകുമാരൻ ഏപ്രിൽ 29ന് വിവാഹിതനാകുന്നു. അതിനെപ്പറ്റിയുള്ള പത്ത് ചോദ്യങ്ങളും ഉത്തരങ്ങളും ആണ് ആദ്യം.

1. രാജകുമാരിയുടെ തലമുടി പുറത്തുകാണാൻ പറ്റുമോ?
2. രാജകുമാരന് ഏതു പ്രഭുസ്ഥാനം ആയിരിക്കും കൊടുക്കുക?
3. കല്യാണത്തിനുശേഷം അവർ ഹണിമൂണിന് എവിടെ പോകും?

എന്നിത്യാദി...

വിവാഹങ്ങൾ ഇന്ത്യയിലും പാശ്ചാത്യരാജ്യങ്ങളിലും വളരെ വ്യത്യസ്തമാണെന്ന് നിങ്ങൾക്ക് അറിയാമല്ലോ. ഇന്ത്യയിൽ ഇപ്പോഴും ഭൂരിഭാഗം പേരും 'അറേഞ്ച്ഡ്' കല്യാണം നടത്തുമ്പോൾ ഇംഗ്ലണ്ടിൽ രാജകുമാരൻ തൊട്ട് ടാക്സിഡ്രൈവർ വരെ സ്വന്തം വധുവിനെ കണ്ടെത്തുന്നു. പതിനെട്ടോ ഇരുപതോ വയസ്സാകുന്നതോടെ ഭൂരിഭാഗം കുട്ടികളും അച്ഛനമ്മമാരെ വിട്ട് സ്വന്തം പങ്കാളികളോടൊപ്പം താമസമാക്കുന്നു. പലർക്കും കുട്ടികൾ ഉണ്ടാകുന്നു. കല്യാണ നിശ്ചയവും കല്യാണവും ഒക്കെ പിന്നെ ഒരു ചടങ്ങുപോലെ നടക്കുന്നു.

പാശ്ചാത്യരാജ്യങ്ങളിലെ 'എൻഗേജ്മെന്റ്' നമ്മുടെ കല്യാണ നിശ്ചയം പോലെ അല്ല. നമ്മുടെ കല്യാണനിശ്ചയം പെണ്ണിന്റെയും ചെറുക്കന്റെയും വീട്ടുകാരും (വിശ്വാസികൾ ആണെങ്കിൽ ജോത്സ്യനും) ചേർന്നിരുന്ന് കല്യാണം കഴിപ്പിക്കാനുള്ള തീരുമാനവും സ്ഥലവും സമയവും (പലപ്പോഴും സ്ത്രീധനവും) പ്രഖ്യാപിക്കുന്ന അവസരം ആണല്ലോ. 1990 കളിൽ പോലും നായർ വിവാഹനിശ്ചയത്തിന്

ചെറുക്കൻമാർ പോവാറില്ല എന്ന് അനുഭവത്തിൽ നിന്ന് എനിക്ക് നിശ്ച യമായും പറയാം. മോതിരംമാറലും വീഡിയോഎടുക്കലും 400 പേർക്ക് സദ്യയും എല്ലാം ഇരുപത്തൊന്നാം നൂറ്റാണ്ടിലെ പരിഷ്കാരങ്ങളാണ്.

പാശ്ചാത്യരാജ്യങ്ങളിൽ ആകട്ടെ, പെണ്ണും ചെറുക്കനും ഏറെ നാൾ ഒരുമിച്ചു താമസിച്ചതിനുശേഷം ഒരു നാൾ ചെറുക്കൻ പെണ്ണിനോട് ‘നീ എന്നെ കല്യാണം കഴിക്കുമോ’എന്ന് ഒരു മോതിരവും പിടിച്ച് ഒരു മുട്ടുകാലിൽ നിന്ന് ചോദിക്കുന്ന അവസരമുണ്ട്. പെണ്ണ് സമ്മതിച്ചാൽ മോതിരം ഇട്ടു, എൻഗേജ്മെന്റ് കഴിഞ്ഞു. (ഈ മോതിരം കല്യാണ മോതിരം അല്ല എന്നത് ജോയ് ആലുക്കാസ് ഇനിയും മലയാ ളി കളെ മനസ്സിലാക്കിച്ചിട്ടില്ല. അക്ഷയ തൃതീയയുടെ മഹത്വം മനസ്സി ലാക്കിയ പോലെ അതും വരും.)

ഇംഗ്ലണ്ടിലെ തകരുന്ന കുടുംബ വ്യവസ്ഥയെപ്പറ്റി ആയിരുന്നു മറ്റേ കഥ.

കൂടെ ചില സ്ഥിതിവിവരകണക്കു കളും.

1. നാൽപ്പതിൽ മുപ്പത്തൊമ്പതു ഇംഗ്ലീഷുകാരും കല്യാണത്തിനു മുമ്പേ ഒരുമിച്ചു താമസിക്കുന്നു.

2. ടീൻഏജ് (13 മുതൽ 19 വരെ) പ്ര ായത്തിലുള്ള അമ്മമാരുടെ എണ്ണം വീണ്ടും ഉയരുന്നു. ലണ്ടനിൽ ഇത് 40 ശതമാനം വരെ കൂടുതലാണ്.

3. 50 ശതമാനം കുട്ടികളും പി റക്കുന്നത് വിവാഹബന്ധത്തിന് പു റത്താണ്.

4. വിവാഹിതരാകുന്ന ദമ്പതികൾക്കു ണ്ടാകുന്ന 50 ശതമാനം കുട്ടികളും 16 വയസ്സാകുന്നതിനു മുമ്പ് അവരുടെ മാതാപിതാക്കൾ വേർപിരിയുന്നത് കാണുന്നു.

കാര്യങ്ങൾ പൊതുവെ ഇങ്ങനെ യൊക്കെ ആയതുകൊണ്ടാകാം വില്യം രാജകുമാരന്റെ വിവാഹ വും ഏഴുവർഷത്തിലധികം നിലനി ൽക്കില്ല എന്ന് ബിഷപ്പ് ബ്രോഡ് ബാന്റ് പ്രവചിച്ചത്. കടുപ്പമായി പ്പോയി. ഒരു രാജഭക്തൻ അല്ലെ ങ്കിലും വില്യം രാജകുമാര നും രാജകുമാരിയും ദീർഘനാൾ സന്തോഷത്തോടെ വിവാഹജീവിതം നയിക്കണം എന്നാണ് എന്റെ ആഗ്രഹം. ചൂടൻ വെള്ളത്തിൽ ചാ ടിയ പൂച്ചയ്ക്കേ ചൂടറിയൂ.

അതുകൊണ്ടുതന്നെ ഞാൻ ഇന്ത്യൻ ടെലഗ്രാം കോഡ് 8 ആശംസിക്കുന്നു. ബെസ്റ്റ് വിഷസ് ഫോർ എ ലോ ംഗ് ആന്റ് ഹാപ്പി മാരീഡ് ലൈഫ്. കോഡ് 5, മെനി മെനി ഹാപ്പി റിട്ടേൺസ് ഓഫ് ദി ഡേ അടുത്ത വർഷം വിവാഹവാർഷികത്തിനു കൊടുക്കാം.



# യേശുദാസ് വയോവൃദ്ധനാണോ..?

ഏപ്രിൽ രണ്ടാം തിയ്യതി സൂറിച്ചിൽ യേശുദാസിന്റെ സംഗീത പരിപാടി ഉണ്ടെന്ന് ഞാൻ ഒരാഴ്ച മുമ്പാണ് അറിഞ്ഞത്. മറ്റുള്ള എല്ലാ പരിപാടികളും യാത്രകളും മാറ്റിവെച്ച്, ഇന്ത്യ അന്ന് ലോകകപ്പ് ഫൈനൽ കളിക്കുകയാണെന്നത് ശ്രദ്ധിക്കാതെ ഞാൻ അങ്ങോട്ടു പോയി.

ലോകത്തിലുള്ള ഇന്ത്യൻ വംശജർ മുഴുവൻ (പണ്ട് ഇന്ത്യക്കാരായിരുന്ന, ഇപ്പോൾ അമേരിക്കയിലും ഇംഗ്ലണ്ടിലും സ്വിറ്റ്സർലാന്റിലും മറ്റു രാജ്യങ്ങളിലും പൗരത്വം എടുത്തു ജീവിക്കുന്നവർ ഉൾപ്പെടെ ഇപ്പോഴും ഇന്ത്യൻ ടീമിനെയാണ്

പിന്തുണയ്ക്കുന്നത് എന്നത് അതിശയമാണ്). ക്രിക്കറ്റിൽ മുഴുകിയിരിക്കുന്ന സമയമായിട്ടും യേശുദാസിന്റെ പരിപാടി ആയതിനാൽ ഹൗസ് ഫുൾ ആണ്. പറഞ്ഞത് പോലെ കൃത്യം നാലുമണിക്ക് തൂവെള്ള ഷൂവും ഷർട്ടും പാന്റും കോട്ടും അണിഞ്ഞ് മലയാളികളുടെ ദാസേട്ടൻ. പിന്നെ സ്വീകരണം, സമ്മാനദാനം, പ്രസംഗങ്ങൾ,ഒടുവിൽ എവിടുത്തേയും പോലെ, എന്നത്തേയും പോലെ, എപ്പോഴത്തേയുംപോലെദാസേട്ടന്റെ ഒന്നാമത്തെ പാട്ട്: ഇടയകന്യകേ പോവുക നീ......

എനിക്കിരിക്കാൻ സ്ഥലം കിട്ടിയിടത്തു നിന്ന് എനിക്ക് ദാസേട്ടനെ കാണാൻ പറ്റില്ല. പക്ഷെ നല്ല ഹാൾ ആയതിനാൽ ഗാനം നന്നായി കേൾക്കാം. അതുമതി, അതാണ് സുഖവും. ഇതു റിയാലിറ്റി ഷോയും ഉഷാ ഉതുപ്പും ഒന്നും അല്ലല്ലോ. കൂത്ത് ഇല്ല, പാട്ട് മാത്രം. ചെവികൂർപ്പിക്കുക, കണ്ണടക്കുക.

ഇടയകന്യകയ്ക്ക് ശേഷം അദ്ദേഹത്തിന്റെ ഹിറ്റ് ഗാനങ്ങൾ ഓരോന്നും, പഴയതും പുതിയതും വന്നു, 'ഹരി മുരളീരവം, അമ്മ മഴക്കാറിന്, അല്ലിയാമ്പൽ, സന്യാസിനീ.........'

യേശുദാസിന്റെ ലൈവ് പ്രോഗ്രാം ഞാൻ ഇതിനു മുമ്പ് കാണുന്നത് 1976 ലാണ്. ഏലൂർ ക്രിക്കറ്റ് ഗ്രൗണ്ടിൽ ഞാൻ ഇരിക്കുന്ന (നിൽക്കുന്ന) തറടിക്കറ്റിനും ഒരു കിലോമീറ്റർ ദൂരെ തൂവെള്ള വസ്ത്രമണിഞ്ഞ യേശുദാസ്. കൂടെ ബേബി സുജാതയും. ബേബിയായിരുന്ന സുജാത പിന്നെ അമ്മയായി, അമ്മൂമ്മ ആവാറായി. ദാസേട്ടൻ അന്നും ഇന്നും ഒരു പോലെ. രൂപത്തിൽ മാത്രമല്ല ഗാനത്തിലും. കണ്ണടച്ചിരുന്ന എനിക്ക് അദ്ദേഹത്തിന്റെ മുപ്പതോ നാല്പതോ വർഷം മുൻപുള്ള പാട്ടുകൾ എല്ലാം അതുപോലെ തന്നെ തോന്നി.

"അപ്പോൾ ചേട്ടാ, പിന്നെ ഈ തലക്കെട്ടിന്റെ അർത്ഥം?"

അതു പിന്നെ ഞാൻ "വിനീത് കുമാർ വയോവൃദ്ധനോ" എന്നു തലക്കെട്ടിട്ടാൽ ഇതാരെങ്കിലും വായിക്കുമോ. ദാസേട്ടനാവുമ്പോൾ ഒരു കൗതുകം കൊണ്ട് നിങ്ങൾ വായിച്ചു തുടങ്ങും. ഭാഗ്യമുണ്ടെങ്കിൽ ദാസേട്ടനോ മിനിമം വിജയ് യേശുദാസോ ഇതു വായിക്കാനും മതി.

"ദേ ഒരു മാതിരി ആളെ വടിയാക്കരുത്, അതുപോട്ടെ ആരാ ഈ വിനീത് കുമാർ"?

വിനീത് കുമാർ ദാസേട്ടനെപ്പോലെ പ്രശസ്തൻ അല്ല. ഒരു സാധാരണ മലയാളി. അച്ഛൻ, ഇപ്പോൾ അപ്പൂപ്പൻ. അതെ, ദാസേട്ട നെപ്പോലെ.

കഴിഞ്ഞ മാസം വരെ ഞാൻ അദ്ദേഹത്തെപ്പറ്റി കേട്ടിട്ടേയില്ല. പക്ഷേ കഴിഞ്ഞ മാസം ആശുപത്രിയിൽ കിടന്ന മകൾക്ക് ഭക്ഷണം

കൊടുത്ത് തിരിച്ചുപോയ അദ്ദേഹം തൃശൂർ മാലിന്യം നിക്ഷേപിക്കുന്ന ഒരു കുഴിയിൽ വീണു. വീണ പോക്കിൽ അദ്ദേഹത്തിന്റെ ബാഗും മൊബൈലും തെറിച്ചെവിടെയോ പോയി. ആരും അറിയാതെ രക്ഷിക്കാനില്ലാതെ അദ്ദേഹം ഒരു ദിവസത്തോളം ആ കുഴിയിൽ



കിടന്നു. പിറ്റേന്ന് അദ്ദേഹത്തെ ആരോ രക്ഷിച്ചു. അതു വാർത്തയും ആയി.

"വയോവൃദ്ധൻ കുഴിയിൽ വീണു"

വയോവൃദ്ധനായി പത്രക്കാർ വർണിച്ച വിനീത് കുമാറിന് പ്രായം 68. തൂവെള്ള വസ്ത്രവും അണിഞ്ഞ് ഞങ്ങളുടെ മുമ്പിൽ പാടുന്ന ഗാന ഗന്ധർവന് വയസ്സ് 70.

കിടന്നു. പിറ്റേന്ന് അദ്ദേഹത്തെ ആരോ രക്ഷിച്ചു. അതു വാർത്തയും ആയി.

"വയോവൃദ്ധൻ കുഴിയിൽ വീണു"

വയോവൃദ്ധനായി പത്രക്കാർ വർണിച്ച വിനീത് കുമാറിന് പ്രായം 68. തൂവെള്ള വസ്ത്രവും അണിഞ്ഞ് ഞങ്ങളുടെ മുമ്പിൽ പാടുന്ന ഗാന ഗന്ധർവന് വയസ്സ് 70.

കേരളത്തിൽ ആരെങ്കിലും അദ്ദേഹത്തെ വയോവൃദ്ധൻ പോയിട്ട് വൃദ്ധൻ എന്നുവിളിക്കാൻ ധൈര്യപ്പെടുമോ? അതു ശരിയാണോ, അതിന്റെ ആവശ്യം ഉണ്ടോ?

ഇല്ലെങ്കിൽ പിന്നെ എന്തിന് പാവം വിനീത് കുമാറിനെ നിങ്ങൾ വയോവൃദ്ധനാക്കി..? അദ്ദേഹം ഒരു കുഴിയിൽ വീണതുകൊണ്ടോ? കുഴിയിൽ നിന്നും അദ്ദേഹത്തിന് താനേ കേറാൻ പറ്റാത്തതു കൊണ്ടോ?

ചരിത്രം കൊണ്ടോ പാരമ്പര്യം കൊണ്ടോ ഒരാളെ വൃദ്ധൻ എന്ന് ഏതു പ്രായത്തിൽ വിളിക്കണമെന്ന് ഒരു മാനദണ്ഡം ഉണ്ടെന്നു തോന്നുന്നില്ല. നമ്മുടെ മുൻമുഖ്യ

മന്ത്രിയുടെ പ്രായത്തെക്കുറിച്ച് കമന്റടിച്ച ആൾക്ക് ഉരുളക്കുപ്പേരിപോലെ അദ്ദേഹം മറുപടി കൊടുത്തല്ലോ. തെരഞ്ഞെടുപ്പു സമയത്ത് കേരളം അങ്ങോളമിങ്ങോളം ഓടിയോടി, ഇനിയുമൊരങ്കത്തിന് ബാല്യമുണ്ടെന്ന് അദ്ദേഹം തെളിയിക്കുകയും ചെയ്തു.

ഭാരതത്തിൽ അതൊരു സംഭവം ഒന്നും അല്ല. വില്ലാളിവീരനായ അർജുനൻ ഭാരതയുദ്ധത്തിന് ഇറങ്ങുമ്പോൾ അദ്ദേഹത്തിന്റെ പ്രായം 88 വയസ്സിനു മുകളിലായിരുന്നു. കേരളത്തിലെ കലണ്ടർ ചിത്രകാരൻമാർ വരച്ച ചിത്രങ്ങളിലും ചോപ്രയുടെ ടി.വി ഭാരതത്തിലും അദ്ദേഹത്തെ കാണാൻ മുപ്പതേ തോന്നു. അങ്ങനെ സത്യത്തെ വളച്ചൊടിച്ചതു കൊണ്ടാണ് നമുക്ക് 68 വയസ്സുകാരെ വൃദ്ധരെന്നു വിളിക്കാൻ തോന്നുന്നത്. മുതുമുതുക്കൻ ആയ യുധിഷ്ഠിരനും സഹോദരൻമാരും വയസ്സുകാലത്ത് യുദ്ധത്തിനിറങ്ങി എന്നു വ്യാസൻ പറഞ്ഞില്ലല്ലോ.

എന്തുകൊണ്ടോ ആളുകളെ അവരുടെ പ്രായത്തെപ്പറ്റി ഓർമ്മിപ്പിക്കുന്നതിൽ ചിലർക്ക് ആനന്ദം ഉണ്ടെന്നു തോന്നുന്നു. 47 വയസ്സുള്ള എന്നെ അങ്കിൾ എന്നു വിളിക്കുന്ന എറണാകുളത്തെ ഫ്ളാറ്റിൽ താമസിക്കുന്ന 35 വയസ്സ് ഉള്ള സ്ത്രീകൾ, കൂടെയുള്ളത് എന്റെ മകളാണോ എന്ന് ഭാര്യയുടെ കൂടെ പോകുന്ന എന്നോട് തിരക്കുന്ന ഓട്ടോഡ്രൈവർ. ഇവർക്കെല്ലാം എന്തിന്റെ കേടാണ്?

ദയവു ചെയ്ത് ഒരു കാര്യം ചെയ്യണം. തൃശൂരിലെപ്പോലെ എറണാകുളത്തും മാലിന്യക്കുഴികൾ കുറവല്ല (കുളം ആണല്ലോ സ്ഥലം). ഞാൻ അതിലെങ്ങാൻ ചാടിപ്പോയാൽ എന്നെ രക്ഷിച്ചില്ലെങ്കിലും വേണ്ടില്ല. പത്രത്തിൽ “മധ്യവയസ്കനെ കുഴിയിൽ നിന്നും കരകയറ്റി” എന്നു വാർത്ത കൊടുക്കരുത്, പ്ലീസ്.



# മന്ത്രിമാരുടെ എണ്ണം



കേരളത്തിൽ പുതിയ മന്ത്രിസഭ വന്നിരിക്കുകയാണല്ലോ. പരിചയ സമ്പന്നരും പുതുമുഖങ്ങളും. അഭിനന്ദനങ്ങൾ എല്ലാവർക്കും.

നമ്മുടെ രാഷ്ട്രീയ സാഹചര്യത്തിൽ ഒരു മന്ത്രിയാവുക എന്നതാണ് രാഷ്ട്രീയ ജീവിതത്തിലെ ഏറ്റവും വലിയ നേട്ടം. രാഷ്ട്രീയത്തിൽ ഇറങ്ങുന്ന പലരുടെയും നോട്ടവും ഇതുതന്നെയാണല്ലോ.



ഒരു മന്ത്രിസഭയിൽ എത്ര മന്ത്രിമാർ വേണമെന്ന് പ്രത്യേകമായ ഒരു കീഴ്‌വഴക്കം ലോകത്തിൽ ഇല്ല. അച്ഛൻ പറഞ്ഞുതന്നിരുന്ന കഥകളിൽ ഒരു രാജാവിന് ഒരു മന്ത്രി. അത്ര തന്നെ. വിക്രമാദിത്യന് ഭട്ടി, തിരുവിതാംകൂർ രാജാവിന് സർ സി.പി. എന്നിങ്ങനെ. എന്നാൽ ജനാധിപത്യ രാജ്യങ്ങളിൽ മന്ത്രിമാരുടെ എണ്ണം പൊതുവെ കൂടുതലാണ്. അതിന് ഭരണപരവും രാഷ്ട്രീയവും ആയ കാരണങ്ങൾ ഉണ്ട്. എങ്കിലും ലോകത്തിലെ മറ്റു സ്ഥലങ്ങളിലെ മന്ത്രിസഭയും നമ്മുടെ മന്ത്രിസഭയും തമ്മിൽ ഒന്നു താരതമ്യം ചെയ്തു നോക്കാം.

ലോകം മുഴുവൻ രാഷ്ട്രീയ, സൈനിക, സാമ്പത്തിക താൽപര്യങ്ങളുള്ള അമേരിക്കയിൽ പ്രസിഡന്റിന്റെ ക്യാബിനറ്റിൽ 16 പേരേയുള്ളൂ. (ഇതുതന്നെ വൈസ് പ്രസിഡന്റും അറ്റോർണി ജനറലും ഉൾപ്പെടെ). അവിടുത്തെ രാഷ്ട്രീയ സാഹചര്യം കാരണം ഇതു വലുതായി കൂടുകയോ കുറയുകയോ ഇല്ല. ഇന്ത്യയിൽ ഇപ്പോൾ 35 കാബിനറ്റ് മന്ത്രിമാരും 43 മറ്റു മന്ത്രിമാരും ഉൾപ്പെടെ 78 മന്ത്രിമാർ ഉണ്ട്.

നമ്മുടെ അയൽരാജ്യമായ ശ്രീലങ്കയിൽ ആകട്ടെ അടുത്ത കാലംവരെ നൂറിൽ കൂടുതൽ മന്ത്രിമാർ ഉണ്ടായിരുന്നു. അതിന് അതിന്റേതായ രാഷ്ട്രീയ സാഹചര്യം കാണും.

പക്ഷേ ഈ മന്ത്രിമാർ എല്ലാം എന്തുചെയ്യും എന്നത് പ്രധാനമാണ്. പണ്ട് കേരളത്തിലും ഇന്ത്യയിൽ പലയിടത്തും 'വകുപ്പില്ലാ' മന്ത്രിമാർ വരെ ഉണ്ടായിരുന്നു. ഞാൻ കണ്ടിട്ടുള്ളതിൽ വെച്ച് ഏറ്റവും വിചിത്രമായ വകുപ്പ് 'മന്ത്രിസഭകളുടെ മന്ത്രി' (Minister of Ministries) എന്നതാണ്. രാജ്യം ഏതാണെന്നു പറയുന്നില്ല.

ഇന്ത്യയിൽ മന്ത്രിമാരുടെ എണ്ണത്തിന് ഇപ്പോൾ നിയമപരമായ നിയന്ത്രണമുണ്ട്. സഭയിലെ അംഗങ്ങളുടെ ഒരു നിശ്ചിത ശതമാനം (15%) ആണ് ഇത് എന്നു തോന്നുന്നു. ഇതുവെച്ച് കേരളത്തിൽ ഇരുപതിനോടടുത്തു മന്ത്രിമാരാണ് ഉണ്ടാവാറ്. ഉത്തരേന്ത്യയിൽ പലയിടത്തും ഉണ്ടാകാറുള്ള 'ജംബോ' മന്ത്രിസഭ വെച്ചുനോക്കുമ്പോൾ ഇത് ന്യായം എന്നു തോന്നാമെങ്കിലും മുപ്പതു കോടി ജനങ്ങളും പ്രതിരോധവും വിദേശകാര്യവും ഉൾപ്പെടെയുള്ള കാര്യങ്ങൾ നോക്കാൻ ഒബാമയ്ക്ക് വേണ്ടതിൽ കൂടുതൽ മന്ത്രിമാർ മൂന്നുകോടി ജനങ്ങളെ ഭരിക്കാൻ നമുക്കുവേണോ? നമ്മളെ ഭരിക്കുക



എന്നത് അത്ര ബുദ്ധിമുട്ടാണോ?
ഭരണയന്ത്രത്തിലെ ഈ പെരുപ്പം മന്ത്രിതലത്തിൽ മാത്രമല്ല. എന്റെ ചെറുപ്പകാലത്ത് പെരുമ്പാവൂർ പോലീസ് സ്റ്റേഷന്റെ അധികാരി ഒരു എസ്.ഐ. ആയിരുന്നു. മിന്നൽ പരീത് എന്നു പേരു കേട്ട ഒരു എസ്.ഐ. അവിടെ ഉണ്ടായിരുന്നു. കേരളാ പോലീസിന്റെ മുഴുവൻ അധികാരിയായി ഒരു ഐ.ജി ആണ് ഉണ്ടായിരുന്നത്. ഐ.ജി ചന്ദ്രശേഖരൻ നായർ എന്ന ഒരു പേര് നമ്മൾ ഇപ്പോഴും ഓർക്കുകയും ചെയ്യുന്നു.
പെരുമ്പാവൂരിൽ ഇപ്പോൾ എസ്.ഐ.പോയി സി.ഐ വന്നു. ഇപ്പോൾ ഡി.വൈ.എസ്.പിയും ആയി എന്നു തോന്നുന്നു. കേരളത്തിലാകട്ടെ ഇപ്പോൾ എസ്.ഐ മാരേക്കാൾ കൂടുതൽ ഐ.ജിമാർ ഉണ്ടെന്നു തോന്നുന്നു. കുറേ നാൾ കഴിയുമ്പോൾ പെരുമ്പാവൂർ പോലീസ് സ്റ്റേഷനിൽ ഒരു ഐ.ജി ഉണ്ടായാൽ അതിശയപ്പെടാനില്ല. എസ്.ഐ മുതൽ ഡി.ജി.പി വരെ ഉള്ളവരുടെ പേരുകൾ നമ്മൾ ഓർക്കുന്നുമില്ല.
ബി.എ. പഠിച്ച് പണി ഒന്നും കിട്ടാതിരുന്നതിനാൽ എം.എക്കു പോയ ഒരു പെൺകുട്ടിയുടെ കഥ ഞാൻ വായിച്ചിട്ടുണ്ട്. എം.എ കഴിഞ്ഞപ്പോൾ അവർക്ക് ബി.എ.ക്കാരിയുടെ ജോലി കിട്ടിയത്രെ. കേരളത്തിൽ ഇത് സർവ സാധാരണവുമാണ്. എട്ടാം ക്ലാസു വരെ പഠിച്ചവർക്ക് സുഖമായി ചെയ്യാവുന്നതും ചെയ്തുകൊണ്ടിരിക്കുന്നതുമായ പല ജോലികളും ഇപ്പോൾ ഗ്രാജുവേറ്റുകളാണല്ലോ ചെയ്യുന്നത്. അവസരം മുതലാക്കി തൊഴിൽദാതാക്കൾ മിനിമം യോഗ്യത കൂട്ടുകയും ചെയ്യുന്നു. അങ്ങനെ വരുമ്പോൾ ജോലി ചെയ്യാനല്ല, ജോലികിട്ടാനാണ് വിദ്യാഭ്യാസവും സീനിയോറിറ്റിയും വേണ്ടിവരുന്നത് എന്നു കാണാം. അതുപോലെ ഭരിക്കുന്നതിനല്ല ഭരണം നിലനിർത്തുന്നതിനാണ് പലപ്പോഴും മന്ത്രിമാരുടെ എണ്ണം കൂട്ടുന്നത്.
ലോകത്തിലെ മന്ത്രിമാരെ തെരഞ്ഞെടുക്കുന്ന രീതിയെപ്പറ്റി പറഞ്ഞ് ഈ ലേഖനം അവസാനിപ്പിക്കാം. നമ്മുടെ രീതിയിൽ ഭൂരിഭാഗവും രാഷ്ട്രീയക്കാരാണ് മന്ത്രിമാരാകുന്നത്. അഥവാ രാഷ്ട്രീയക്കാർ അല്ലെങ്കിലും അവർ നിയമനിർമാണസഭയിലേക്ക് തെരഞ്ഞെടുക്കപ്പെടണം എന്നത് നിർബന്ധവുമാണ്. മന്ത്രിമാർ ആകുന്നവർ ഭരിക്കുന്ന പാർട്ടിയുടെ (പാർട്ടികളുടെ) പ്രതിനിധികളോ സ

ഹയാത്രികരോ ആണ്. മൻമോഹൻ സിംഗിനെപ്പോലെ പൂർണമായും രാഷ്ട്രീയക്കാരല്ലാത്തവർ മന്ത്രിമാരാകുന്നത് അപൂർവമാണല്ലോ.

എന്നാൽ ലോകത്തിൽ വേറെയും മാതൃകകൾ ഉണ്ട്. ഉദാഹരണത്തിന് അമേരിക്ക തന്നെ വീണ്ടും എടുക്കാം. മന്ത്രിമാരാകുന്നവർ സെനറ്റിലോ കോൺഗ്രസിലോ അംഗങ്ങൾ ആവണം എന്ന് ഒരു നിർബന്ധവും ഇല്ല. ഭൂരിഭാഗവും ആകാറുമില്ല.

മന്ത്രിസഭയുടെ പ്രധാന കർത്തവ്യം ഭരണനിർവഹണം ആണല്ലോ. നിയമസഭയുടേത് നിയമനിർമാണവും ഭരണത്തിന്റെ മേൽനോട്ടവും. ആ കണക്കിന് മന്ത്രിമാർക്കും നിയമസഭാംഗങ്ങൾക്കും വേണ്ടത് വ്യത്യസ്തമായ കഴിവുകൾ ആണ്. മന്ത്രിമാരെ നിയമസഭാംഗങ്ങളിൽ നിന്നുമാത്രം തെരഞ്ഞെടുക്കുന്നതിലൂടെ ഭരണനിർവഹണത്തിൽ കഴിവുള്ളവരും എന്നാൽ രാഷ്ട്രീയത്തിലോ തെരഞ്ഞെടുപ്പിലോ താല്പര്യം ഇല്ലാത്തവരുമായ വിദഗ്ധൻമാരുടെ സേവനം നമുക്ക് നഷ്ടപ്പെടുകയാണ്. മാരത്തോൺ ഓട്ടത്തിലെ ചാമ്പ്യൻമാരിൽ നിന്നുമാത്രമേ ക്രിക്കറ്റ് ടീമിനെ തെരഞ്ഞെടുക്കൂ എന്നു നിർബന്ധം പിടിക്കുന്നപോലെയാകും ഇത്.





# ശ്രീ പത്മനാഭന്റെ നിധി

**ഒരു നിധി** കിട്ടുക എന്നത് എല്ലാവരുടെയും സ്വപ്നം ആണല്ലോ. എനിക്കും ആ സ്വപ്നമുണ്ടായിരുന്നു.

ഞങ്ങളുടെ തെക്കേ പാടത്ത് ഉഴവുന്നതിന്റെ ഇടയ്ക്ക് പണ്ടൊരിക്കൽ ഒരു വെള്ളിയുടെ നാണയം കിട്ടി. അതൊരു വളരെ പഴയ നാണയം ആയിരുന്നു. അമ്മാവൻ അത് എടുക്കാതെ അതു കിട്ടിയ പണിക്കാരന് (പാലമൂപ്പന്) കൊടുത്തു. പാലമൂപ്പൻ അത് വിറ്റു കള്ളും കുടിച്ചു.

“അമ്മാവാ, നമുക്ക് അവിടെ ഒന്നു കിളച്ചു നോക്കാം” –ഞാൻ അമ്മാവനോട് പല പ്രാവശ്യം പറഞ്ഞു. മോഹൻലാൽ ആറാംതമ്പുരാനിൽ കുളപ്പുള്ളി അപ്പനോടു പറയുന്നപോലെ “വല്ല ബോണസും കിട്ടിയാലോ?”

“എടാ, നമ്മൾ കാലാകാലമായി ജീവിക്കുന്ന സ്ഥലമാണിത്. നമ്മുടെ പൂർവികർ വരുന്നതിനുമുൻപ് ഇത് കാടായിരുന്നു. തുമ്മാരുകുടിക്കാർ

കാടുവെട്ടി പാടം ആക്കിയതാണ് ഈ സ്ഥലം. നമ്മുടെ പൂർവികർ എല്ലാം കൃഷിക്കാരായിരുന്നു. അവർക്ക് കെട്ടിയിരുപ്പ് പണം ഒന്നും ഉണ്ടായിരുന്നില്ല കുഴിച്ചിടാൻ". അമ്മാവൻ പറഞ്ഞു.

"അപ്പോൾപ്പിന്നെ ഈ വെള്ളിനാണയം എവിടെ നിന്നു വന്നു?" ഞാനും വിട്ടില്ല.

"അതു നിൻെറ മൂത്ത അമ്മാവന്മാർ വല്ല കുരുമുളക് വിറ്റകാശും മടിയിൽ



വെച്ച് ഷാപ്പിൽ കേറി ഒന്നു മിന്നി പാടത്തിലെ വരമ്പിലൂടെ നടന്നപ്പോൾ മടിക്കുത്തഴിഞ്ഞോ മറിഞ്ഞു വീണോ പോയതായിരിക്കണം".

"മൂത്തമ്മാവനെപ്പറ്റി അമ്മാവന് എന്ത് ബഹുമാനം, എന്തു പ്രതീക്ഷ" എന്നു ഞാൻ മനസ്സിൽ കരുതി. നിധിയെപ്പറ്റി പിന്നെ അന്വേഷിച്ചും ഇല്ല.

എങ്കിലും കേരളത്തിലെ രാജാക്കന്മാരുടെ പണം എല്ലാം എവിടെപ്പോയെന്ന് ഞാൻ പലപ്പോഴും ആലോചിച്ചിട്ടുണ്ട്. പല ചരിത്രശാസ്ത്രജ്ഞൻമാരോടും ചോദിച്ചിട്ടുമുണ്ട്. അതിൻെറ കാരണം ഇതാണ്.

പുരാതനകാലം മുതലേ കേരളവും മറ്റുരാജ്യങ്ങളുമായി വ്യാപാരം ഉണ്ടായിരുന്നു എന്നു നമുക്കറിയാം. നമ്മുടെ മുളകു കച്ചവടത്തിനുവേണ്ടി യൂറോപ്യന്മാരും അറബികളും യുദ്ധം നടത്തിയിരുന്നു. പുതിയ കടൽമാർഗങ്ങളും പുതിയ വൻകരകളും കണ്ടുപിടിച്ചിരുന്നു. അപ്പോൾ മുളകിൻെറ വ്യവസായം വമ്പിച്ചതായിരുന്നു എന്നതിന് സംശയം വേണ്ട.

കേരളവുമായി ഈ കച്ചവടത്തിലൊക്കെ ഏർപ്പെട്ടിരുന്ന റോമിലേയും മറ്റും കെട്ടിടങ്ങളും കൊട്ടാരങ്ങളും കണ്ടാൽ നമ്മൾ അതിശയിക്കുന്നു. പക്ഷേ, ഈ കാശു മുഴുവൻ വന്നുചേർന്നിരുന്ന കേരളത്തിലാകട്ടെ പഴയ കെട്ടിടവും ഇല്ല, കൊള്ളാവുന്ന ഒരു കൊട്ടാരവും ഇല്ല. യൂറോപ്പിലെ പോയിട്ട് മൈസൂർ രാജാവിൻെറ കൊട്ടാരത്തോട് കിടപിടിക്കാവുന്ന ഒരു കൊട്ടാരം നമുക്ക് എവിടെയും ഇല്ല.

കേട്ടിടത്തോളം നമ്മുടെ പൂർവികർ സുഖലോലുപരോ രാജാക്കന്മാർ ധൂർത്തരോ ഒന്നും ആയിരുന്നില്ല.
പിന്നെ മുളകു വിറ്റുകിട്ടിയ കാശെല്ലാം എവിടെപ്പോയി?
ആ ചോദ്യത്തിൻെറ ഉത്തരത്തിൻെറ ഒരു കഷണം ആയിരിക്കണം പദ്മനാഭസ്വാമി ക്ഷേത്രത്തിൻെറ കീഴിലെ അറകളിൽ നിന്നും ഇപ്പോൾ കണ്ടെടുത്തത്.
പദ്മനാഭസ്വാമിക്ഷേത്രത്തിലെ പണം പ്രധാനമായും തിരുവിതാംകൂർ രാജവംശത്തിൽ നിന്നും വന്നു ചേർന്നതാണെന്നു വിശ്വസിക്കുന്നതിൽ തെറ്റില്ല. രാജാക്കന്മാർ രാജ്യം ഉൾപ്പെടെ എല്ലാം ശ്രീപദ്മനാഭനു നൽകി ദാസന്മാരായാണല്ലോ രാജ്യം ഭരിച്ചത്.
അപ്പോൾ എൻെറ കള്ളുകുടിയൻ അമ്മാവൻ കൊടുത്ത കുരുമുളകു കരത്തിൻെറ ഒരുഭാഗം കൂടി അവിടെ കാണണം. ഞാൻ ഇന്നലെ അമ്പിളിയോട് പറഞ്ഞു. പ്രജകൾ ഉണ്ടാക്കുന്നതല്ലാതെ രാജക്കന്മാർക്ക് സ്വന്തമായി കൃഷിയും വരുമാനവും ഒന്നും ഇല്ലല്ലോ.
ക്ഷേത്രത്തിൽനിന്നും കണ്ടെടുത്ത നിധികൾ അവിടെത്തന്നെ പൂട്ടിവെക്കാനാണ് തീരുമാനം എന്നാണ് വാർത്തകൾ. സുരക്ഷ ഉൾപ്പെടെ ഏത് വീക്ഷണത്തിൽ നിന്നു നോക്കിയാലും അത് ശരിയായ നടപടിയല്ല.
എൻെറ അഭിപ്രായത്തിൽ ചെയ്യേണ്ടത് അമ്പലത്തോട് ചേർന്ന് ഒരു ലോകോത്തര മ്യൂസിയം സ്ഥാപിക്കുക എന്നതാണ്. ഫ്രാൻസിലെ ലൂവ്റ് മ്യൂസിയം പോലെ (അതും ഒരുകാലത്ത് രാജാക്കന്മാരുടെ സ്വകാര്യസ്വത്ത് ആയിരുന്നു). ഇതുകൊണ്ട് പല ഗുണങ്ങൾ ഉണ്ട്.

1. വസ്തുവകകൾക്ക് വേണ്ടതരത്തിൽ ആധുനികസുരക്ഷ ഉറപ്പാക്കാം.
2. ഈ നിധി അധികം ആളുകളും പേടിക്കുന്നപോലെ ഗവണ്മെൻറ് എടുത്ത് പുട്ടടിക്കില്ല എന്നു ഉറപ്പാക്കാം.
3. ഇതിൻെറ യഥാർഥ ഉടമസ്ഥരായ നാട്ടുകാർക്കും മറ്റുള്ളവർക്കും ഇത് കേൾക്കാനല്ലാതെ കാണാനുള്ള അവസരം ഉണ്ടാകും.
4. നമ്മുടെ സമ്പന്നകാലത്തെപ്പറ്റി നമ്മളേയും ലോകത്തേയും ഓർമപ്പെടുത്താം.
5. നിധിയുടെ സുരക്ഷ ഉൾപ്പെടെയുള്ള കാര്യങ്ങൾക്ക് പണം കണ്ടെത്താം.
6. ലോകപൈതൃകസ്ഥാനമായി തെരഞ്ഞെടുക്കപ്പെടാനും അങ്ങനെ ഗവേഷകരുടെയും ടൂറിസ്റ്റുകളുടെയും ശ്രദ്ധ ആകർഷിക്കാനും ഇതുകൊണ്ട് സാധിക്കും.

നിധി ആരുടെതായിരുന്നാലും ഇനി എന്തുതന്നെ ചെയ്താലും നമ്മുടെ പൈതൃകസമ്പത്ത് ആരും തട്ടിക്കൊണ്ടുപോകാതെ ഇക്കാലമത്രയും സൂക്ഷിച്ചതിന് നമുക്ക് തിരുവിതാംകൂർ രാജകുടുംബത്തോടും പദ്മനാഭസ്വാ

മിയോടും നന്ദി പറയണം. കഴിഞ്ഞ ആയിരം വർഷത്തിനിടയിൽ സമ്പത്തുള്ള രാജ്യങ്ങളും ക്ഷേത്രങ്ങളും കീഴടക്കുകയും കൊള്ളയടിക്കുകയും ചെയ്യുക എന്നത് ശരാശരി വിദേശകാര്യത്തിൻെറ ഭാഗം ആയിരുന്നു. കൊളോണിയൽ ശക്തികളും അല്ലാത്തവരും ഇത് ഒരുപോലെ ചെയ്തിട്ടുമുണ്ട്. കൊളോണിയൽ കാലത്തെ ബ്രിട്ടനിൽ ആകട്ടെ കോളനികളിൽ നിന്നും ഇങ്ങനെ കിട്ടുന്ന നിധി എണ്ണി തിട്ടപ്പെടുത്തി ഇംഗ്ലണ്ടിലേക്കയയ്ക്കാൻ ഒരു ഡിപ്പാർട്ടുമെൻറുതന്നെ ഉണ്ടായിരുന്നു. ഇന്ത്യയിലെ അവസാനത്തെ മുഗൾ ചക്രവർത്തി ആയിരുന്ന ബഹാദൂർ ഷാ സഫർ അവസാനം ഡൽഹിയിലെ റെഡ് ഫോർട്ടിൽ നിന്നും ഒരു കാളവണ്ടിയിൽ പലായനം ചെയ്യുമ്പോൾ ഭാര്യമാരിൽ ഒരാളുടെ കൈയിൽ ഒരു ആഭരണപ്പെട്ടി മാത്രമാണ് ഉണ്ടായിരുന്നത്. അതുപോലും പിടിച്ചെടുത്ത് മുതൽകൂട്ടി എന്ന് 'Last Mughal' എന്ന ഗ്രന്ഥത്തിൽ വില്യം ഡാർലിംപിൾ രേഖപ്പെടുത്തിയിട്ടുണ്ട്. അങ്ങനെ അത്യാഗ്രഹികളും കണ്ണിൽ ചോരയില്ലാത്തവരുമായ ഈ പിടിച്ചുപറിക്കാരുടെ കണ്ണിൽ ഈ നിധി പെടാതിരുന്നതിൻെറ പ്രധാനകാരണം നമ്മുടെ രാജാക്കന്മാരുടെ അതീവലളിതമായ ജീവിതരീതി ആയിരിക്കണം. വലിയ കൊട്ടാരങ്ങൾ ഇല്ലാതെ, വമ്പൻ ആഘോഷങ്ങൾ ഇല്ലാതെ, സ്വർണം പാകിയ വസ്ത്രങ്ങൾ ഇല്ലാതെ, രത്നം പതിപ്പിച്ച സിംഹാസനമോ കിരീടമോ ഇല്ലാതെയിരുന്ന നമ്മുടെ രാജാവിനെ കണ്ടപ്പോൾ ഈ പാവത്തിൻെറ അടുത്ത് വല്യ നീക്കിയിരിപ്പൊന്നും ഇല്ല എന്ന് കൊളോണിയൽ അധികാരികൾക്ക് തോന്നിക്കാണണം. അല്ലെങ്കിൽ ഈ നിധിയൊക്കെ ഇപ്പോൾ കോഹിനൂർ രത്നംപോലെ ടവർ ഓഫ് ലണ്ടനിൽ കാഴ്ചവസ്തു ആയേനെ.

ഒരുകാര്യം കൂടി ആലോചിച്ചുനോക്കൂ. പുതുപ്പണക്കാരായ സ്വന്തം ബന്ധുക്കളും മിത്രങ്ങളും നാടെമ്പാടും കൊടിമരവും ശ്രീകോവിലും സ്വർണം പൂശി ഗമകാണിക്കുന്ന കാലത്ത് അളവില്ലാതിരുന്ന സ്വർണത്തിൻെറയും അമൂല്യമായ നിധിയുടെയും പുറത്ത് അനന്തൻെറ മുകളിൽ ചാരിക്കിടന്ന് നമ്മുടെ പത്മനാഭസ്വാമി എത്ര കുലുങ്ങിച്ചിരിച്ചിരിക്കണം!

# മലയാളം ക്ലാസിക്കൽ ഭാഷയാണോ?

മലയാളം ക്ലാസിക്കൽ ഭാഷയാ ണോ അല്ലയോ എന്നൊരഭിപ്രായം പറയാൻ എനിക്ക് ഒരറിവുമില്ല. മലയാളം ക്ലാസിക്കൽ ഭാഷയായി അംഗീകരിച്ചാൽ എന്താണ് ഗുണം എന്നും എനിക്കറിയില്ല. നമുക്ക് കുറെ പണം കിട്ടുമോ അതോ ഒരു മലയാളം സർവകലാശാല തന്നെ ഉണ്ടാകുമോ?

ഇതു രണ്ടും അറിയില്ലെങ്കിലും മലയാളം ക്ലാസിക്കൽ ഭാഷ ആക്കണമെന്നു തന്നെയാണ് എന്റെ അഭിപ്രായം. അതിനു രണ്ടു കാരണങ്ങൾ ഉണ്ട്.



ഒന്നാമത്തേത് കുശുമ്പ്. തമിഴും തെലുങ്കും കന്നടയും ക്ലാസിക്കൽ ആയി തെളിഞ്ഞ് മുൻബെഞ്ചിൽ ഇരിക്കുമ്പോൾ നമ്മുടെ അമ്മ മലയാളം എന്തിന് കൈയും കെട്ടി പിന്നിൽ നിൽക്കണം?

പക്ഷേ സീരിയസായി പറഞ്ഞാൽ ഈ ആവശ്യ ത്തിൽ കഴമ്പുണ്ടെന്നു ഞാൻ വിശ്വസിച്ചത് ഒ.എൻ.വി. സാർ അതിനുവേണ്ടി വാദിക്കുന്നതു കണ്ടപ്പോഴാണ് ആയിരക്കണക്കിന് ശാസ്ത്ര ശാഖകളുള്ള ഈ ലോകത്ത് എല്ലാ കാര്യവും സ്വയം അറിഞ്ഞ് ബോധ്യപ്പെട്ട് തീരുമാനം എടുക്കാൻ പറ്റില്ലല്ലോ. അതുകൊണ്ട ആപ്പിൾ താഴോട്ടു വീഴുന്നത് ഗുരുത്വാകർഷണം കൊണ്ടാണെന്ന് ന്യൂട്ടന്റെ പേരിലും കാലാവസ്ഥാവ്യതിയാനങ്ങൾ മനുഷ്യന്റെ ഇടപെടൽ കൊണ്ടാണെന്ന് ഐ.പി.സി.സി.യുടെ പേരിലും ഞാൻ വിശ്വസിക്കുന്നതുപോലെ, മലയാളം ക്ലാസിക്കൽ ഭാഷയാണെന്ന് ഒ.എൻ.വി. സാറിന്റെ പേരിൽ വിശ്വസിക്കുന്നു. ഇതിൽ ഏതെങ്കിലും കാര്യത്തിൽ സംശയമുള്ളവർ എന്നോടു ചോദിക്കാതെ ന്യൂട്ടനോടോ (അദ്ദേഹം ജീവിച്ചിരിപ്പില്ലാത്തതിനാൽ എന്നെയിത് പഠിപ്പിച്ച ശാലേം സ്കൂളിലെ ഫിസിക്സ് ടീച്ചർ ചെറിയാൻ സാറിനോടോ) പച്ചൗരിയോടോ ഒ.എൻ.വി സാറിനോടോ ചോദിക്കാം.

മലയാളം പോലെയുള്ള പ്രാദേശിക ഭാഷകളിൽ പഠിച്ച് വന്ന എന്നെപ്പോലെയുള്ളവർക്ക് പല പ്രായോഗിക ബുദ്ധിമുട്ടുകളും ഉണ്ട്. ഉദാഹരണത്തിന് പ്രീഡിഗ്രിക്ക് ശങ്കരാകോളേജിൽ ചെന്ന എനിക്ക് സമഭുജത്രികോണം ആണോ സമപാർശ്വ ത്രികോണം ആണോ equilateral triangle എന്ന് എന്നും സംശയമായിരുന്നു. അക്കാലത്ത് എൻട്രൻസ് ഇല്ലാത്തതിനാൽ ഞാൻ രക്ഷപ്പെട്ടു. ഇക്കാലത്തെ ഒരു കുട്ടിയാണെങ്കിൽ ഇങ്ങനെ ഒരു കൺഫ്യൂഷന്റെ പേരിൽ ഒബ്ജക്ടീവ് ടെസ്റ്റ് ഉള്ള എൻട്രൻസ് പരീക്ഷയിൽ നെഗറ്റീവ് മാർക്കുവാങ്ങി റാങ്ക് രണ്ടായിരമോ മൂവായിരമോ കുറയാം. അതുകൊണ്ടാണ് എല്ലാ പരീക്ഷകളും മാതൃഭാഷയിൽ ആക്കണമെന്ന ആവശ്യത്തേയും ഞാൻ പിന്താങ്ങുന്നത്. ഇക്കാര്യം സ്വാമി രാംദേവും പറഞ്ഞുവെന്നും ഗവൺമെന്റ് അംഗീകരിച്ചു വെന്നും എന്റെ സുഹൃത്ത് ഫേസ് ബുക്കിൽ കുറിച്ചിരിക്കുന്നു. സത്യമാണെങ്കിൽ നല്ലത്.

അങ്ങനെ പ്രാദേശിക ഭാഷകൾക്കുംമലയാളത്തിനും വേണ്ടി സ്വാമിമാർ മുതൽ മുഖ്യമന്ത്രിവരെ നിവേദനം കൊടുക്കുന്ന സമയമാണല്ലോ. വിദേശ മലയാളികൾക്കു വേണ്ടി എനിക്കുമുണ്ടൊരു നിവേദനം.

കഴിഞ്ഞ മാസം അവസാനം ഞാൻ കേരളത്തിൽ വന്നിട്ട് രാത്രി

രണ്ടു മണിക്ക് ദോഹയിലേക്കുള്ള വിമാനത്തിനായി നെടുമ്പാശ്ശേരിയിൽ ചെന്നു. ചെക്കിങ് കഴിഞ്ഞ് എമിഗ്രേഷൻ ഫോം പൂരിപ്പിക്കുന്ന എന്റെ അടുത്തേക്ക് ഒരാൾ വന്നു.

"സാറേ ഈ ഫോം ഒന്നു പൂരിപ്പിച്ചു തരാമോ, എന്നെ അവർ (ഇമിഗ്രേഷൻ ഓഫീസർമാർ) പറഞ്ഞുവിട്ടു"

സമയം ഉണ്ടായതുകൊണ്ടും ഗൾഫിലായിരുന്ന സമയത്ത് വിമാനത്തിൽ ഇതു പതിവായതിനാലും ഞാൻ അത് പൂരിപ്പിക്കാൻ തുടങ്ങി. അതു ചെയ്തു തീരുന്നതിനു പിറകേ മറ്റൊരാൾ. പിന്നെ വേറെ, പിറകെ വേറൊരാൾ. ഇതിൽ പകുതിപ്പേരും അരമണിക്കൂർ എങ്കിലും ക്യൂ നിന്നതിനു ശേഷം തിരിച്ചയക്കപ്പെടുന്നവർ ആണ്. ഒന്നുകിൽ ഫോറം പൂരിപ്പിച്ചിട്ടില്ല. അല്ലെങ്കിൽ ചെയ്തതു ശരിയായില്ല. ഞാനിവിടെ പുളു അടിക്കുക ആണെന്നും അതിശയോക്തിക്കാരനാണെന്നും പലരും പരാതി പറയാറുണ്ട്. പക്ഷേ ര≠രമണിക്ക് ഞാൻ തുടങ്ങിയ ഫോറം പൂരിപ്പിക്കൽ നിർത്തിയത് മൂന്നരയോടെ വിമാനം പോവാറായതുകൊണ്ടാണ്. ഇതിൽ സംശയം ഉള്ളവർ ഏതെങ്കിലും ദിവസം കൊച്ചിയിൽ ഫെഡറൽ ബാങ്കിനടുത്ത് ഒരു ഫോറം പൂരിപ്പിച്ചു കൊടുക്കാൻ തയ്യാറായി ഇരുന്നു നോക്കിയാൽ മതി.



ഫോറം പൂരിപ്പിക്കാൻ വന്ന എല്ലാവരോടും ഞാൻ ഒരു കാര്യം ചോദിച്ചു.

"ചേട്ടന്/അനിയന് മലയാളം എഴുതാൻ അറിയുമോ"

ഒന്നൊഴിയാതെ എല്ലാവരും മലയാളം എഴുതാനറിയാവുന്നവർ തന്നെ. ഇംഗ്ലീഷ് ആണിവിടെ പ്രശ്നം.

ഫ്രഞ്ചു സംസാരിക്കുന്ന ജനീവയിൽ ജീവിക്കുന്ന എനിക്ക് അവരുടെ നിസ്സഹായാവസ്ഥ മനസ്സിലാകും. ആഴ്ചയിൽ ഒരിക്കലെങ്കിലും എനിക്ക് ഫ്രഞ്ചിൽ ഒരു ബില്ലോ എഴുത്തോ കിട്ടും. പിന്നെ അതുമായി ആരെയെങ്കിലും കണ്ടുപിടിക്കണം എന്താണെന്നു മനസ്സിലാക്കാൻ. മലയാളം ക്ലാസിക്കൽ ഭാഷ ആക്കുന്നതിനു മുമ്പോ പിമ്പോ ഇമിഗ്രേഷൻ ഫോം ഒന്നു മലയാളത്തിലാക്കാൻ നമുക്ക് സാധിക്കില്ലേ?

ഇമിഗ്രേഷൻ പോലെ സുപ്രധാനമായ ഒരു കാര്യം ഇംഗ്ലീഷിലേ നടക്കൂ എന്ന് വിചാരിക്കുന്നവർ ഉണ്ടാകാം. അവരുടെ അറിവിലേക്കായി ഞാൻ പറയാം. അമ്പതിലേറെ രാജ്യങ്ങളിൽ ഞാൻ പോയിട്ടുണ്ട്. അവിടെ പലതിലും (ഉദാഹരണം ചൈന, ജപ്പാൻ എന്തിന് ശ്രീലങ്കയിൽ പോലും) അവരുടെ ഭാഷയിൽ ഫോം പൂരിപ്പിക്കാം. കുറെ രാജ്യങ്ങളിൽ ആകട്ടെ ഈ ഫോം എന്ന പരിപാടി പോലും ഇല്ല. (ഉദാഹരണം സ്വിറ്റ്സർലാന്റ്).

അതുകൊണ്ട് അടുത്തതവണ ക്ലാസിക്കൽ നിവേദനവുമായി ഡൽഹിക്കു പോകുമ്പോൾ ഈ കാര്യം കൂടി ഒന്നു പറഞ്ഞു നോക്കണം.

പോയാൽ ഒരു വാക്ക്, കിട്ടിയാലോ?



# യാമസുക്രോയിലെ ബസ്ലിക്ക



"അപ്പോ ചേട്ടൻ ആഫ്രിക്കയിൽ ഒന്നും പോകാറില്ലേ?, അല്ല ഈ കഥകൾ മുഴുവൻ യൂറോപ്പിലും ഒബാമയിലും കിടന്നു കറങ്ങുന്നത് കണ്ടിട്ടു ചോദിച്ചെന്നേയുള്ളൂ"

ഫേസ്ബുക്കിൽ എന്നോടൊരാൾ ചോദിച്ച ചോദ്യം.

സത്യത്തിൽ മറ്റുള്ള നാടുകളേക്കാൾ ഞാൻ സഞ്ചരിക്കുന്നത് ആഫ്രിക്കയിലാണ്. സമയവും സന്ദർഭവും വരാത്തതുകൊണ്ട് പറഞ്ഞില്ല എന്നേയുള്ളു. ഇപ്പോൾ ചോദിച്ചതുകൊണ്ടു പറയാം.

ഐവറി കോസ്റ്റ് എന്ന രാജ്യത്തെപ്പറ്റി മലയാളി



കൾ അധികം കേട്ടിട്ടുണ്ടാവില്ല. ഇതൊരു ഫ്രഞ്ച് കോളനി ആയിരുന്നതിനാൽ പണ്ടു മലയാളികൾ അങ്ങോട്ടു കുടിയേറി പാർത്തിട്ടില്ല. കാലാകാലമായി ആഭ്യന്തര യുദ്ധം നടക്കുന്നതിനാൽ മറ്റു തൊഴിൽ അവസരങ്ങളും ഇല്ല. മലയാളികൾക്ക് ഈ സ്ഥലത്തെപ്പറ്റി അറിയാത്തതിന് അവരെ കുറ്റപ്പെടുത്തേണ്ട.

പക്ഷെ മലയാളികൾ ഒരു കാര്യം കൊണ്ട് ഐവറി കോസ്റ്റിനെ ഓർക്കേണ്ടതും ശ്രദ്ധിക്കേണ്ടതും ആണ്. 1970 കളുടെ അവസാനത്തിൽ മലയാളികർഷകരെ മോഹിപ്പിച്ച കൊക്കോയുടെ ഏറ്റവും പ്രധാന കൃഷിസ്ഥലവും വിപണന

കേന്ദ്രവും ആണ് ഐവറി കോസ്റ്റ്. ലോകവിപ ണിയിൽ കൊക്കോയുടെ വില നിശ്ചയിക്കുന്നത് അവിടുത്തെ വിളവും രാഷ്ട്രീയസാഹചര്യവും ആണ്. വെങ്ങോലയിലെ കൊക്കൊകായ കൊച്ചുകുഞ്ഞിന്റെ കടയിൽ കൊടുക്കണോ അണ്ണാന് തിന്നാൽ വിടണമോ (തീരെ വിലയില്ലാത്തതിനാൽ) എന്ന് അമ്മാവന് തീരു മാനിക്കേണ്ടി വന്നത് ഐവറികോസ്റ്റിലെ ആഭ്യന്തരയുദ്ധം മൂലമാണെന്ന് ഞാൻ ഇപ്പോ ഴാണ് മനസ്സിലാക്കുന്നത്.

സുഹൃത്തുക്കളേ, എന്റെ ഈ കഥ നടക്കുന്നത് ഐവറി കോസ്റ്റിൽ ആണ്. എന്റെ കഥയുടെ പേ രാണ്

"യാമസുക്രോയിലെ ബസ്ലിക്ക"

എന്റമ്മോ, അതെന്തു കുന്ത്രാണ്ടം?

ഏതാണു മനസ്സിലാവാത്തത്. യാമസു ക്രോയോ ബസ്ലിക്കയോ?

ആദ്യം ഞാൻ ബസ്ലിക്കയെപ്പറ്റി പറയാം.

ഞാൻ പഠിച്ചത് ഒരു പള്ളിവക പ ള്ളിക്കൂടത്തിലാണെങ്കിലും ക്രിസ്ത്യൻ പ ള്ളികൾക്ക് ചാപ്പൽ, പള്ളി, കത്തിഡ്രൽ, ബ സ്ലിക്ക എന്നിങ്ങനെ പേരുകൾ ഉണ്ടെന്ന് ഞാൻ ശ്രദ്ധിച്ചിരുന്നില്ല. അതു സൺഡേ സ്കൂളിൽ ആയിരിക്കണം പഠിപ്പിച്ചിരുന്നത്.

നാട്ടിൽ പക്ഷേ ചെറിയ പള്ളി, പള്ളി, വലിയ പള്ളി എന്നിങ്ങനെ മൂന്നുതരം പള്ളികൾ ഉള്ളതായി ഞാൻ ശ്രദ്ധിച്ചിട്ടുണ്ട്. പക്ഷെ അതു തമ്മിലുള്ള വ്യത്യാസവും എനിക്കു മന സ്സിലായിട്ടില്ല. കോതമംഗലത്തെ ചെറിയ പള്ളി ഞാൻ കണ്ടിട്ടുള്ള പല പള്ളികളേക്കാൾ വലുതാ ണ്. വെങ്ങോലയിലെ ഞങ്ങളുടെ ഇടവകയിലെ പള്ളി ആകട്ടെ ഇപ്പോൾ വല്യപള്ളി എന്നാണ് അറിയപ്പെടുന്നത്. പള്ളിയുടെ വലിപ്പം കൂട്ടിയിട്ടു



മില്ല, അടുത്തുതന്നെ അതിലും ചെറിയ പള്ളി ഉണ്ടായിട്ടും.

കർത്താവേ, കൺഫ്യൂഷൻ ആയല്ലോ.

ചേട്ടൻ പുളു അടിക്കാതെ കഥപറ!

ഓക്കെ, ഓക്കെ പറയാം.

പശ്ചിമ ആഫ്രിക്കൻ രാജ്യമായ ഐവറികോസ്റ്റിന്റെ തലസ്ഥാനമാണ് യാമസുക്രോ. പണ്ടും ഇപ്പോഴും ഇത് ഐവറികോസ്റ്റിലെ പ്രധാന നഗരം അല്ല. അത് അബിജാൻ ആണ്. എന്നാൽ, ഫ്രഞ്ചുകാരിൽ നിന്നും സ്വാതന്ത്ര്യം കിട്ടിയതിനുശേഷം മരണം വരെ ഐവറികോസ്റ്റ് ഭരിച്ച പ്രസിഡന്റ് ഫെലിക്സ് ജനിച്ചത് ഈ നഗരത്തിൽ ആണ്. അതുകൊണ്ടു തന്നെ അവിടം തലസ്ഥാനം ആക്കുന്നത് ഒരു നല്ല ഐഡിയ ആയി അദ്ദേഹത്തിനു തോന്നി. അദ്ദേഹത്തിന് അതുമാത്രം അല്ല തോന്നിയത് കോൺകോർഡ് എന്ന പണ്ടത്തെ പ്രശസ്തമായ വിമാനത്തിനു വരെ ഇറങ്ങാൻ പറ്റുന്ന ഒരു വിമാനത്താവളം. പിന്നെ, ലോകത്തിൽ ഏറ്റവും വലിയ ക്രസ്ത്യൻ പള്ളി.

എന്നിട്ടോ?.

കല്പന കല്ലേ പിളർക്കും എന്നല്ലേ.

യാമസുക്രോ തലസ്ഥാനമായി, വലിയ വിമാനത്താവളം വന്നു. അതിവിശാലവും അതിമനോഹരവും ആയ ഒരു പള്ളിയും അവിടെ ഉണ്ടായി.

18000 പേർക്ക് ഒരേ സമയം പ്രാർത്ഥിക്കാൻ പറ്റുന്ന 322917 ചതുരശ്ര അടിയിൽ പരന്നു കിടക്കുന്ന റോമിലെ സെന്റ് പീറ്റേർസ് ബസ്ലിക്കയോട് അതിശയകരമായ രൂപസാദൃശ്യം ഉള്ള ഒരു പള്ളി. ആയിരം കോടിയിലും അധികം രൂപ ചെലവായി. അന്നത്തെ മാർപാപ്പ ആയിരുന്ന ജോൺപോൾ രണ്ടാമൻ ആണ് പള്ളി വിശ്വാസികൾക്കായി പ്രാർത്ഥിച്ച് തുറന്നു കൊടുത്തത്.

അതീവസുന്ദരമായ രൂപവും നിർമ്മാണവും. ഇറ്റലിയിൽ നിന്നുള്ള മാർബിൾ, ഫ്രാൻസിൽ നിന്നും വന്ന പെയിന്റു ചെയ്ത ചില്ലുജാലകങ്ങൾ എന്നിങ്ങനെയായി ഈ ബസ്ലിക്ക യാമസുക്രോയിൽ ഇപ്പോഴും നില നിൽക്കുന്നു.

പക്ഷെ പ്രസിഡന്റ് ഫെലിക്സിന്റെ മരണശേഷം കാര്യങ്ങൾ പലതും മാറി. രണ്ടു പതിറ്റാണ്ടോളം ആഭ്യന്തരയുദ്ധം കഴിഞ്ഞ് കഴിഞ്ഞമാസം ആണ് പുതിയ ഗവൺമെന്റ് അധികാരത്തിൽ എത്തുന്നത്. പ്രസിഡന്റും പാർലമെന്റും എല്ലാം അബിജാനിലേക്കു തിരിച്ചുപോയി. യുദ്ധഭൂമി ആയതിനാൽ സന്ദർശകർ വരാൻ മടികാണിച്ചു. അങ്ങനെ വലിപ്പം ഏറെ ഉണ്ടെങ്കിലും സന്ദർശകർ ഇല്ലാതെ കിടക്കുകയാണ് യാമസു

ക്രോയിലെ ബ്ലസിക്ക.

പുതിയ ഗവൺമെന്റ് വരികയും സമാധാനം പുന:സ്ഥാപിക്കുകയും ചെയ്യുന്നതോടെ ലോകം എമ്പാടുമുള്ള വിശ്വാസികളും സന്ദർശകരും യാമസുക്രോയിലേക്ക് എത്തുമെന്നാണ് അവിടുത്തുകാരോടൊപ്പം ഞാനും പ്രതീക്ഷിക്കുന്നത്.



# ഒരു വേലക്കാരന്റെ

# കഥ



ജോജിയെ ഞാൻ പരിചയപ്പെടുന്നത് പാരീസിലെ ചാൾസ് ഡി ഗോൾ എയർ പോർട്ടിൽ വെച്ചാണ്. വളരെ വലുതും ആർക്കും എളുപ്പം വഴിതെറ്റാവുന്നതും ആയ സ്ഥലം. അവിടെ വച്ചാണ് ജോജി എന്നോട് ചോദിക്കുന്നത്

"ചേട്ടൻ മലയാളി ആണോ"

നാല്പതു കഴിയുകയും മുടികൊഴിയുകയും

ചെയ്തതിനു ശേഷം എന്നെ ചേട്ടാ എന്നു വിളിക്കുന്ന ആരും എന്റെ സുഹൃത്താണ്.

"അതെ"

"ചേട്ടൻ എങ്ങോട്ടാ?"

"ഇപ്പോൾ നാട്ടിലേക്ക്"

"ആ, നന്നായി ഞാനും നാട്ടിലേക്കാണ്"

വളരെ നാളുകൂടി നാട്ടിലേക്കു വരുന്നതിന്റെ സന്തോഷം ജോജിയിൽ പ്രകടമായിരുന്നു

"ചേട്ടനെന്താ പണി?"

ഞാൻ എന്റെ കാര്യം പറഞ്ഞു. പിന്നെ ചോദിച്ചു.

"ആട്ടെ ജോജി എന്തുചെയ്യുന്നു?"

"ഞാൻ ഒരു വേലക്കാരനാ ചേട്ടാ"

ഈ വേലക്കാരൻ പ്രയോഗം എന്നെ അതിശയിപ്പിച്ചു. ഞങ്ങൾ പ്രവാസികൾ എല്ലാം തന്നെ ഒരു തരത്തിൽ അല്ലെങ്കിൽ മറ്റൊരു തരത്തിൽ വേലക്കാർ ആണെങ്കിലും മറ്റുള്ളവരുടെ വീട്ടിൽ പണിയെടു ക്കുന്നവരാണല്ലോ പൊതുവെ വേലക്കാർ എന്ന പേരിൽ അറിയ പ്പെടുന്നത്. യൂറോപ്പിൽ പൊതുവെ വീട്ടുവേലക്ക് ആളെ നിർത്തുന്നത് കുറവാണ് (നിയമാനുസൃതമായി അവർക്ക് കൊടുക്കേണ്ട ശമ്പളം കൂടുതൽ യൂറോപ്യൻമാർക്കും താങ്ങാൻ പറ്റില്ല). സ്വിറ്റ്സർലാന്റിൽ ഞാൻ കാണുന്ന വീട്ടുജോലിക്കാർ അധികവും എംബസി ഉദ്യോഗസ്ഥൻ മാരുടെയോ പണക്കാരായ ഷേയ്ക്ക്മാരുടെയോ കൂടെ ജോലി ചെയ്യുന്നവരാണ്. പക്ഷെ, സാധാരണഗതിയിൽ അവരും ഹൗസ് കീപ്പർ എന്നല്ലാതെ വേലക്കാരൻ എന്ന് പരിചയപ്പെടുത്താറില്ല.

ജോജിയെ എനിക്കു വീണ്ടും ഇഷ്ടപ്പെട്ടു.

"ചേട്ടൻ എന്തു പഠിച്ചു", സംസാരിക്കാനുള്ള മൂഡിലാണ് ജോജി.

"ഞാൻ എഞ്ചിനിയറിംഗ് കഴിഞ്ഞതാണ്."

"ഞാനും എഞ്ചിനീയറാ ചേട്ടാ"

ഇതെന്നെ കൺഫ്യൂഷനിൽ ആക്കി; അപ്പോൾ വേലക്കാരനാണ് എന്ന് പറഞ്ഞത്?

"അതൊരു കഥയാ ചേട്ടാ.." വിമാനത്തിൽ കയറാനുള്ള അനൗൺസ്മെന്റ് വന്നതുകൊണ്ട് എനിക്ക് ആ കഥ ഉടൻ കേൾക്കാൻ പറ്റിയില്ല. പക്ഷെ ഭാഗ്യത്തിന് വിമാനത്തിൽ വലിയ തിരക്കുണ്ടായില്ല.

വിമാനം പൊങ്ങി ഭക്ഷണം എല്ലാം കഴിഞ്ഞപ്പോൾ ജോജി ഒരു ആൽബവുമായി എന്റെയടുത്തുവന്നു.

"ചേട്ടാ ഞാൻ കോതമംഗലം എഞ്ചിനിയറിംഗ് കോളേജിൽ നിന്നും ഫസ്റ്റ് ക്ലാസിൽ പാസായതാ. എന്റെ അച്ഛനും അമ്മയും സ്കൂളിൽ അധ്യാപകരായിരുന്നു. എനിക്ക് ജോലിക്കു പോകാനായിരുന്നു ഇഷ്ടം. അവർക്കാകട്ടെ

ഞാൻ കൂടുതൽ പഠിക്കണമെന്നും...."

അങ്ങനെ ഞങ്ങൾ എറണാകുളത്തുള്ള ഒരു എഡ്യൂക്കേഷൻ കൺസൾടന്റിനെ കാണാൻ പോയി. എന്റെ മാർക്കെല്ലാം കണ്ടപ്പോൾ അയാൾ പറഞ്ഞു: "ഈ വർഷത്തെ യു.കെ, ഓസ്ട്രേലിയ അഡ്മിഷൻ ഒക്കെ തീർന്നു. അല്ലെങ്കിലും അവിടെ ചേരാൻ ഇംഗ്ലീഷ് പരീക്ഷ വേറെ എഴുതണം. പക്ഷെ നോർവേയിൽ ഒരു യൂണിവേഴ്സിറ്റിയുണ്ട്. അവിടെയാകുമ്പോൾ ഇംഗ്ലീഷ് പരീക്ഷയും ഇല്ല, ഫീസും കൊടുക്കേണ്ട. രണ്ടുവർഷം താമസിക്കാനുള്ള ഫീസ് മാത്രം നോക്കിയാൽ മതി".



"ഇതിന് എന്തു ചെലവു വരും'' അപ്പച്ചൻ ചോദിച്ചു."ഓ, അതുവല്ല്യകാര്യമായിട്ടൊന്നും ഇല്ല. താമസിക്കുന്ന ഹോസ്റ്റലിന്റെ ചെലവ്. ഭക്ഷണം തനിയെ ഉണ്ടാക്കാമല്ലോ, പിന്നെ വിമാനത്തിന്റെ കൂലി, എല്ലാം കൂടി ഒരു എട്ടു ലക്ഷം രൂപ ഉണ്ടെങ്കിൽ കാര്യം കഴിയും"

(നാടോടിക്കാറ്റിലെ ശങ്കാരാടിയുടെ ഇത്തിരി പരുത്തിക്കുരു, ഇത്തിരി തേങ്ങാ പിണ്ണാക്കും" എന്ന പ്രസിദ്ധമായ പ്രയോഗം ഓർക്കുക).

"കാര്യം എട്ടു ലക്ഷം രൂപയാണെങ്കിലും അപ്പച്ചന് അതിനും ലോണെടുക്കേണ്ടി വന്നു. പത്തുലക്ഷം രൂപ എഡ്യുക്കേഷൻ ലോൺ എടുത്ത് ഒരു ജനുവരിയിൽ ഞാൻ ബോംബെയിൽ നിന്ന് നോ

ർവേ യിലേക്ക് വിമാനം കയറി."

"എന്റെ ചേട്ടാ, നോർവേയിൽ തണുപ്പാണെന്നല്ലാതെ എത്ര തണുപ്പാണെന്ന് എനിക്കറിയാനും വയ്യായിരുന്നു. ആരും പറഞ്ഞും തന്നില്ല. എന്റെയടുത്ത് ആണെങ്കിൽ ഒരു സ്വറ്റർ മാത്രം. രാത്രി എട്ടുമണിക്ക് ഓസ്ലോയിൽ വിമാനം ഇറങ്ങിയ എനിക്ക് പുറത്ത് മഞ്ഞും കൊടുംതണുപ്പും കണ്ട് പേടിയായി. ഭാഷയാണെങ്കിലോ ആർക്കും ഒന്നും അറിയില്ല. എയർപോർട്ടിൽ ഇരുന്നു കരഞ്ഞു വിറച്ച എന്നെ ഒരു വല്ല്യമ്മ സ്വന്തം കോട്ടെടുത്തുതന്ന് സമാധാനിപ്പിച്ചു. പിന്നെ എന്റെ കയ്യിൽ നിന്നും അഡ്രസ്സ് വാങ്ങി നോക്കി അവരുടെ കാറിൽ അവിടെ എത്തിച്ചു.

"അല്ലായിരുന്നെങ്കിൽ ഞാൻ അന്നേ ചത്തുപോയേനേ ചേട്ടാ" ജോജിയുടെ നടുക്കം ഇപ്പോഴും മാറിയിട്ടില്ല.

"യൂണിവേഴ്സിറ്റി എല്ലാം നല്ല സുഖം ആയിരുന്നു. നിറയെ കൂട്ടുകാർ, പഠിക്കാൻ അത്ര അധികം ഒന്നും ഇല്ല. ആൺകുട്ടികളും പെൺകുട്ടികളും എല്ലാം ഒരുമിച്ച് ഒറ്റ ഹോസ്റ്റലിൽ. എനിക്ക് ചെറുപ്പം അല്ലായിരുന്നോ ചേട്ടാ, ഞാൻ അടിച്ചു പൊളിച്ചു."

ജോജി ആൽബം തുറന്നു. പഠിച്ച യൂണിവേഴ്സിറ്റിയുടെയും താമസിച്ചിരുന്ന ഹോസ്റ്റലിന്റെയും ചിത്രങ്ങൾ. കൂട്ടുകാരുടെയും കൂട്ടുകാരികളുടേയും.

"പക്ഷേ നോർവേയിലെ ഒരു കുഴപ്പം അവിടെ പാവപ്പെട്ടവർക്ക് ജീവിക്കാൻ പറ്റില്ല എന്നതാണ്. ഹോസ്റ്റൽ മുറിയല്ല ചെറിയ അപ്പാർട്ട്മെന്റുകൾ ആണ്. രണ്ടു പേർ ഒരു അപ്പാർട്ട്മെന്റിൽ, സ്വന്തം ബെഡ്റൂം, ഒരു സിറ്റിംഗ് റൂം, ഒരു അടുക്കള എന്നിങ്ങനെ. സ്വന്തം കാറില്ലെങ്കിൽ യാത്ര ചെയ്യാൻ കഴിയാത്ത സ്ഥലത്തായിരുന്നു യൂണിവേഴ്സിറ്റി, അങ്ങനെ ഞങ്ങൾക്ക് ഒരു കാറും മേടിക്കേണ്ടി വന്നു. എന്തു പറയാൻ എട്ടു ലക്ഷത്തിനു രണ്ടു വർഷം കഴിയുമെന്നു വിചാരിച്ചിട്ട് ഒന്നാം വർഷം കഴിഞ്ഞപ്പോഴേക്കും എന്റെ പൈസ മുഴുവൻ തീർന്നു."

"സത്യം പറയണമല്ലോ ചേട്ടാ, ഞാനും അല്പം ധാരാളിത്തം കാണിച്ചു. ആദ്യമായിട്ടാണ് ഇന്ത്യക്ക് പുറത്ത്. ഇവിടുത്തെ സമ്മർ അവധിക്കാലത്ത് ഞങ്ങൾ രാജ്യത്തിനക്കത്തും പുറത്തും യാത്ര ചെയ്തു."

ജോജി വീണ്ടും ആൽബം മറിച്ചു. യൂറോപ്പിലെ സമ്മറിന്റെ മനോഹര ചിത്രങ്ങൾ. ട്രെയിനുകൾ, പള്ളികൾ, മല, തടാകം. എവിടെയും ജോജിയും കൂട്ടുകാരും.

"എനിക്കു കുറച്ചുകാശുകൂടി വേണം" ഞാൻ അപ്പച്ചന് എഴുതി, പുള്ളിക്ക് അത്ര ഇഷ്ടപ്പെട്ടില്ല. എന്നാലും അമ്മയുടെ നിർബന്ധം കൊണ്ടാകണം പ്രൊവിഡന്റ്

ഫണ്ടിൽ നിന്നോ മറ്റോ ലോണെടുത്ത് എനിക്ക് 5 ലക്ഷം രൂപ അയച്ചു.

ഇത്തവണ ഞാൻ കുറച്ചുകൂടി ശ്രദ്ധിച്ച് ചെലവാക്കിയതാണെങ്കിലും അടുത്ത രണ്ടു സെമസ്റ്റർ കഴിഞ്ഞപ്പോൾ ആ കാശും തീർന്നു. ക്ലാസ് ഇനി ഒരു സെമസ്റ്റർ കൂടി ഉണ്ട്.

"നീ ഇനി ഇങ്ങോട്ടു പോര്. ഇവിടെ പൈസ ഒന്നും ഇല്ല", അപ്പച്ചൻ പറഞ്ഞു. അമ്മച്ചിയുടെ ശിപാർശയോ എന്റെ കരച്ചിലോ ഭീഷണിയോ ഒന്നും അപ്പച്ചന്റെയടുത്ത് ചെലവായില്ല.



ചെറുപ്പം അല്ലായിരുന്നോ ചേട്ടാ. എനിക്കും വാശിയായി. പ്രത്യേകിച്ചും കൂട്ടുകാരുടെ മുമ്പിലൊക്കെ ഞാൻ എന്തു പറയും....!!!

"ചേട്ടന് അറിയാമോ യൂറോപ്പിൽ പൈസ ഇല്ലെങ്കിൽ പിന്നെ ഒന്നും ചെയ്യാൻ പറ്റില്ല. പഠിത്തം ഏതാണെങ്കിലും നിർത്തേണ്ടി വരും. നോർവേയിൽ സ്റ്റുഡന്റ് വിസയിൽ വരുന്നവർക്ക് ജോലി എടുക്കാനും കഴിയില്ല. നാടുവിട്ടേ പറ്റൂ........."

എന്റെ ഒരു കസിൻ ഓസ്ട്രിയയിൽ നഴ്സ് ആയിരുന്നു. ഞാൻ ആ ചേച്ചിയുടെ അടുത്തു പോയി.

ജോജി ആൽബത്തിലെ പുതിയ പേജ് തുറന്നു. യൂറോപ്പിലെ ഏറ്റ വും മനോഹരമായ നഗരങ്ങളിൽ ഒന്നായ വിയന്ന, മ്യൂസിയങ്ങൾ, കൊട്ടാരങ്ങൾ, ആറ്റോമിക് എനർജി ഏജൻസിയുടെ ആസ്ഥാനം എല്ലാം... ജോജിയുടെ ആൽബത്തിൽ ...

“എടാ, ഇവിടെയും രക്ഷയൊന്നും ഇല്ല. നീ പാരീസിൽ പോയി നോക്ക്. അവിടെ പെർമിറ്റില്ലാത്ത ഇമിഗ്രന്റ്സിന് എന്തെങ്കിലും ഒക്കെ ചെയ്ത് ജീവിക്കാൻ പറ്റും...”

“അങ്ങനെ ഞാൻ പാരീസിൽ എത്തി. ഒരു വല്യ സിറ്റിതന്നെ ചേട്ടാ..” എല്ലാകാലത്തും ടൂറിസ്റ്റുകളുടെ തിരക്ക്, അതിന്റെ ഇടയിൽ പെർമിറ്റി ല്ലാത്ത അനവധി ആഫ്രിക്കക്കാരും കിഴക്കൻ യൂറോപ്യന്മാരും. ഭാഷ യാണ് ബുദ്ധിമുട്ട്.

ഭാഗ്യത്തിന് ഇങ്ങനെ വിസയും ഒന്നും ഇല്ലാതെ വരുന്ന മലയാളി കളെ സഹായിക്കുന്ന ഒരു ചേട്ടൻ അവിടെ ഉണ്ടായിരുന്നു. ചേട്ടന്റെ സഹായത്തോടെ ഞാൻ അവിടെ ടൂറിസ്റ്റുകൾക്ക് ചെറിയ മെമന്റോ വില്ക്കുന്ന ഒരാളായി.

എന്തായാലും എത്ര കഷ്ടപ്പെട്ടാലും വീട്ടിൽ തിരിച്ചു പോകില്ല എന്നു ഞാൻ തീരുമാനിച്ചു. (വീണ്ടും ചില വീട്ടുകാര്യങ്ങളിലെ റോയിയുടെ ഡയലോഗിനോടു സാമ്യം)

കുറച്ചു നാൾ കൊണ്ട് ഞാൻ ഭാഷ ഒക്കെ പഠിച്ചു. ഒരു ദിവസം ആ ചേട്ടൻ എന്നോടു ചോദിച്ചു.

“എടാ നിനക്ക് ഒരപ്പൂപ്പനേയും അമ്മൂമ്മയേയും നോക്കാൻ പ റ്റുമോ?”

“അതെന്താ ചേട്ടാ”

“എടാ ഇവിടെ ഒരു മദാമ്മക്ക് അവരുടെ വയസ്സായ അപ്പനേയും അമ്മയേയും നോക്കാൻ ഒരാളെ വേണം. മാസം ആയിരം യൂറോ കിട്ടും. താമസം ഫ്രീ”

ഞാൻ നോക്കീപ്പോ ഈ ആയിരം യൂറോ എന്നാൽ എഴുപതിനായിരം രൂപ, താമസച്ചെലവ് ഇല്ല. വീട്ടിൽ ആയതു കൊണ്ട് പോലീസ് പെ ർമിറ്റു ചെക്ക് ചെയ്യുമോ എന്ന പേ ടിയും വേണ്ട.

“ഞാൻ റെഡി.”

“അങ്ങനെയാണ് മുരളിച്ചേട്ടാ ഞാൻ വേലക്കാരൻ ആയത്. സത്യം പറയണമല്ലോ, ആ മദാമ്മ കുടുംബത്തിൽ പിറന്നതായിരുന്നു. അതുകൊണ്ടാ ണല്ലോ അപ്പനേം അമ്മയേയും വൃദ്ധസദനത്തിൽ ആക്കാതെ വീട്ടിൽ നിർത്തി നോക്കാൻ അവർക്ക് തോന്നിയത്...

വീട്ടിൽ എനിക്ക് പ്രത്യേകിച്ച് പ ണി ഒന്നും ഇല്ലായിരുന്നു. അവർക്ക് വേണ്ടതെല്ലാം അവർ കുക്ക് ചെയ്യും. ആവശ്യത്തിനുള്ളത് കടയിൽ നി ന്നും വാങ്ങിക്കൊടുത്താൽ മതി. എനിക്ക് ഞാൻ വേറെ ഉണ്ടാക്കും. കൂടാത്തതിന് എനിക്ക് സ്വന്തം മുറി, എന്തിനു ചേട്ടാ ഇന്റർനെറ്റുപോലും അവർ എടുത്തു തന്നു. അമ്മച്ചിയെ

ഫ്രീ ആയി വിളിക്കാനും പറ്റി."

ഞാൻ അവരെ നന്നായി നോക്കിയതുകൊണ്ടാകണം മദാമ്മക്ക് എന്നെ ഇഷ്ടപ്പെട്ടു. ഒരു വർഷം കഴിഞ്ഞപ്പോൾ അവർ എനിക്ക് പെർമിറ്റ് എടുത്തുതന്നു...."

"ഈ ഫാമിലിയുടെ ഫോട്ടോ ജോജിയുടെ അടുത്തുണ്ടോ"?

"സത്യം പറയണേല്ലോ ചേട്ടാ. ഈ വേലക്കാരാനായിട്ടുള്ള ജീവിതം എനിക്ക് പിന്നെ ഓർക്കാൻ ഇഷ്ടമല്ല. അതുകൊണ്ടാണ് പാരീസിൽ വന്നതിൽ പിന്നെ ഒരു പടവും ഞാൻ എടുത്തിട്ടില്ല.

"ഞാൻ ആഴ്ചയിൽ ഒരു ദിവസം ഇറച്ചിവാങ്ങാൻ



പോകുന്ന ഒരു അറവുകാരന്റെ കടയുണ്ട്. ഒരു ദിവസം അയാൾ എന്നോടു ചോദിച്ചു

"എന്റെ അസിസ്റ്റന്റായി കൂടുന്നോ... മാസം രണ്ടായിരം യൂറോ തരാം"

"എന്റെ ചേട്ടാ, രണ്ടായിരം യൂറോ എന്നാൽ ഒരു ലക്ഷത്തിനാല്പതി നായിരത്തിനു മുകളിൽ വരും. എന്റെ കൂടെ പഠിച്ച് ഇൻഫോസിസിൽ ജോലി ചെയ്യുന്നവർക്ക് പോലും ഇത്ര കാശില്ല. ഞാൻ പക്ഷേ ഉടൻ മറുപടി പറഞ്ഞില്ല. ഈ മദാമ്മ എനിക്ക് ജോലിയും പിന്നെ പെർമിറ്റും വാങ്ങി തന്നതല്ലേ. ചുമ്മാ അവരെ വിട്ട് ഓടിപ്പോകുന്നത് മര്യാദ അല്ലല്ലോ. അടുത്ത ആഴ്ച മദാമ്മ അപ്പനേം അമ്മേം കാണാൻ വന്നപ്പോ ഞാൻ ഈ കാര്യം പറഞ്ഞു. പക്ഷെ ഞാൻ ഒരുകാര്യം കൂടെ പറഞ്ഞു.

"മാഡം സമ്മതിക്കുകയാണെങ്കിൽ ഞാൻ എന്റെ അമ്മയെ ഇങ്ങോട്ടു കൊണ്ടുവരാം അമ്മയാണെങ്കിൽ എന്നേക്കാളും നന്നായി വീടു നോക്കും. ഞാനും ഇവിടെ താമസിക്കാം."

എന്റെ ഭാഗ്യത്തിന് മദാമ്മ അതങ്ങു സമ്മതിച്ചു. ഞാൻ അമ്മയെ വിളിച്ചു പറഞ്ഞു. എന്നെ കണ്ടിട്ട് അപ്പോൾ കൊല്ലം നാലായതു കൊണ്ടാകാം അമ്മയും ഒറ്റയടിക്ക് അത് സമ്മതിച്ചു. അപ്പച്ചന് അതത്ര ഇഷ്ടമായില്ല കേട്ടോ. അത് പിന്നെ ഞാൻ അത്ര കാര്യമായി എടുക്കാനും പോയില്ല. പതുക്കെ പ്പതുക്കെ ഞാൻ കടമൊക്കെ വീട്ടിത്തുടങ്ങിയിരുന്നു. അതുകൊണ്ട് അപ്പനും കൂടുതൽ എതിർപ്പിനു വന്നില്ല.

"എന്റെ ചേട്ടാ കഴിഞ്ഞ ആഴ്ച അമ്മച്ചിയുടെ വിസക്കുള്ള പേപ്പർ ഒക്കെ ശരിയായി, ഞാൻ അതുമായി അമ്മച്ചിയെ കൊണ്ടുവരാൻ നാട്ടിൽ പോവുകയാണ്..."

മറ്റുള്ള നാട്ടുകളിൽ ഭാഷയും പെർമിറ്റും ഇല്ലാതെ എത്തിപ്പെടുക എന്നത് പ്രവാസത്തിന്റെ ഏറ്റവും വലിയ ദുരിതമാണ്.

പക്ഷെ മനുഷ്യന്റെ ഇച്ഛാശക്തി എന്തിനേയും വെല്ലുന്നതാണ്. ജോജിയെപ്പോലെ അനവധി ആളുകളെ എനിക്കറിയാം ബ്രൂണൈയിൽ എന്റെ വീട്ടിൽ പുല്ലുവെട്ടിക്കൊണ്ടിരുന്നത് ബംഗ്ലാദേശിൽ അഗ്രികൾച്ചർ ബിരുദധാരി ആയ ഒരാളാണ്. ദമാമിൽ എന്നെ അറബി പഠിപ്പിക്കാൻ ശ്രമിച്ച അധ്യാപകൻ സുഡാനിലെ ഡോക്ടർ ആയിരുന്നു. എന്തിന് കേരളത്തിൽ നിന്നുള്ള കോളേജ് അധ്യാപകർ ആസ്ട്രേലിയയിൽ ഐസ്ക്രീം വില്ക്കുന്നത് ഞാൻ കണ്ടിട്ടുണ്ട്.

വിമാനം ദോഹയിൽ ഇറങ്ങി. "ചേട്ടാ എനിക്ക് പെട്ടെന്നായതു കൊണ്ട് പാരീസിൽ ഷോപ്പിംഗ് ഒന്നും പറ്റിയില്ല. ഇവിടെ നിന്നും എന്തെങ്കിലും വാങ്ങണം..."

ജോജി തിരക്കിൽ മറഞ്ഞു.

ദോഹയിൽ നിന്നും നാട്ടിലേക്കുള്ള വിമാനം രാത്രി മൂന്നു മണിക്കാണ്. ഒന്നു കണ്ണടക്കുമ്പോഴേക്കും കൊച്ചിയാകും. നേരം വെളുക്കുകയും ചെയ്യും. അതുകൊണ്ട് ഞാൻ ഒന്നു മയങ്ങിയതേ ഉള്ളൂ. പക്ഷെ അതിനിടെ ഞാൻ ഒരു സ്വപ്നം കണ്ടു.

രണ്ടുവർഷത്തിനുശേഷം ഞാൻ വീണ്ടും പാരീസ് എയർ പോർട്ടിൽ. ജോജിയും അമ്മയും അവിടെ നിൽക്കുന്നു.

"ചേട്ടാ എന്റെ കല്ല്യാണം ആണു കേട്ടോ. ഞാൻ നിന്ന ഇറച്ചിക്കട ഇല്ലേ, അവിടെ സ്ഥിരമായി വന്ന ഒരു സാർ എന്റെ സർട്ടിഫിക്കറ്റ് ഒക്കെ നോക്കി എനിക്ക് ശരിക്കൊരു എഞ്ചിനിയറുടെ ജോലി ശരിയാക്കിത്തന്നു. അയ്യായിരം യൂറോ കിട്ടും. ഇനി ഒരു ഫാമിലി ഒക്കെയാകാം. പ്രായവും ആയല്ലോ...."

പക്ഷെ ഈ ഇറച്ചിക്കടക്കാരൻ എന്നെ ബുദ്ധിമുട്ടുള്ള കാലത്ത് സഹായിച്ചതല്ലേ അതുകൊണ്ട് ഞാൻ പറഞ്ഞു : "ചേട്ടാ, ഞാൻ എന്റെ അച്ഛനെ ഇങ്ങോട്ടു കൊണ്ടുവരാം. ഈ പണി ഈസി ആയി ചെയ്തോളും, കാശു കുറച്ചുകൊടുത്താലും മതി. ഞങ്ങൾക്കൊക്കെ ഇപ്പോൾ ജോലി ഉണ്ടല്ലോ." അയാളങ്ങു സമ്മതിച്ചു. ദേ, ഇതിൽ അപ്പന്റെ പേപ്പർ ഒക്കെ ഉണ്ട്, ജോജി ബാഗിലേക്ക് ചൂണ്ടി.

ഞാൻ ഒരു അന്ധവിശ്വാസി പോയിട്ട് വിശ്വാസി പോലും അല്ല.

പക്ഷെ അതിരാവിലെ മയക്കത്തിൽ കാണുന്ന സ്വപ്നം ഫലിക്കുമെന്ന് ഞാൻ കേട്ടിട്ടുണ്ട്. എന്റെ സ്നേഹമുള്ള അനിയനു വേണ്ടി ഈ അന്ധവിശ്വാസം സത്യമാകണേ എന്നു പ്രാർത്ഥിക്കാൻ എനിക്ക് ഒരു മടിയും ഇല്ല.

ഒരു വേലക്കാരന്റെ ജന്മം കഴിഞ്ഞ് പുതിയ ഒരു ആൽബം തുറന്ന് പുതിയ ജീവിതത്തിന്റെ ചിത്രങ്ങൾ ജോജി എന്നെ കാണിക്കുന്ന ദിവസം ഞാൻ ഇപ്പോഴും സ്വപ്നം കാണാറുണ്ട്.

(ഈ കഥ പൂർണമായും സത്യമാണ്. അതുകൊണ്ട് തന്നെ പേര്, സ്ഥലം എന്നിവയിൽ ചില മാറ്റങ്ങൾ വരുത്തിയിട്ടുണ്ട്)



# അനാക്കൊണ്ടയുടെ മുൻപിൽ




എന്റെ അച്ഛന്റെ വീട്ടിൽ വളരെ പഴയ ഒരു സർപ്പക്കാവ് ഉണ്ടായിരുന്നു. എന്റെ വല്യച്ഛൻ ഒരു ജ്യോൽസ്യൻ ആയതുകൊണ്ട് അവിടെ നിത്യവും തിരി വെയ്ക്കുകയും വർഷത്തിൽ ഒരിക്കൽ യഥാവിധി പൂജ നടത്തുകയും ചെയ്തിരുന്നു.

പഴയ നായർ തറവാട് ആയതുകൊണ്ട് ഞങ്ങൾ അമ്മ

യുടെ വീട്ടിലാണ് താമസി ച്ചിരുന്നത്. വീടിനു ചുറ്റും കാടായിരുന്നെങ്കിലും ഞങ്ങൾക്ക് സർപ്പക്കാവുണ്ടായിരുന്നില്ല. അതിന്റെ ഒരു കാരണം എന്റെ അമ്മാവൻ ഒരു കമ്മ്യൂണിസ്റ്റുകാരൻ ആയിരുന്നു എന്നതാണ്. തടിയോ മരമോ വെട്ടാനോ വില്ക്കാനോ അമ്മാവന് ഇഷ്ടമോ താല്പര്യമോ ഇല്ലായിരുന്നില്ലെങ്കിലും വർഷത്തിൽ ഒരിക്കൽ പറമ്പിൽ വളർന്നുവരുന്ന എല്ലാ പാലമരങ്ങളും അമ്മാവൻ തിരഞ്ഞുപിടിച്ച് വെട്ടിക്കുമായിരുന്നു. ഈ പാലയുടെ താഴെ ആണല്ലോ സർപ്പത്താൻമാർ വന്നുകൂടുന്നത്.

പക്ഷെ അതുകൊണ്ട് കാര്യം ഉണ്ടായില്ല. അടുത്തടുത്ത് വീട്ടിൽ ഒരു പശുവും പശുക്കുട്ടിയും ചത്തപ്പോൾ അത് സർപ്പകോപം ആണെന്ന് അമ്മ തീരുമാനിച്ചു. പി ന്നെ വല്യച്ഛൻ ആയി, പ്രശ്നമായി. ഏറെ നാൾ കഴിയുന്നതിനു മുമ്പേ ഒരു ചെറിയ പാലമരത്തിന്റെ താഴെ പൊന്നിൽ തീർത്ത സർപ്പവും വെള്ളി യിൽ തീർത്ത മുട്ടയും ഉണ്ടായി. ഞങ്ങൾക്കും ഒരു സർപ്പക്കാവായി. ഇപ്പോൾ അവിടെ വലിയ പാലയും ആയി.

എന്നെ അന്നും ഇന്നും അതിശയിപ്പിക്കുന്ന കാര്യം ഈ സർപ്പക്കാ വുണ്ടാക്കുന്നതിനു വേ≠ി നിർബന്ധം പിടിച്ച അമ്മയ്ക്ക് ജീവനു ള്ള സർപ്പങ്ങളോട് സ്നേഹമോ ഭയമോ ഉണ്ടായിരുന്നില്ല എന്നതാണ്. വീടിനടുത്ത് വരുന്ന ഏത് പാമ്പിനേ യും അമ്മ അടിച്ചുകൊല്ലുമായിരുന്നു. കുറേ നാൾ മുമ്പ് വീട്ടിനകത്ത് കുടുങ്ങിപ്പോയ ഒരു മൂർഖനെ വരെ അമ്മ അടിച്ചുകൊന്നു. നാടൻ ഭാഷയിൽ പറഞ്ഞാൽ അതുവേ, ഇതുറേ......

എന്റെ കാര്യം പക്ഷേ തിരിച്ചാണ്. എനിക്ക് പാമ്പുകളെ വളരെ ഇഷ്ടമാണ്. അതിലേറെ പേ ടിയും. എല്ലാ പാമ്പുകളും കാണാൻ അതീവഭംഗി ഉള്ളതാണ്. പാ മ്പിനെക്കുറിച്ച് എന്റെ കൈയിൽ പ ല കഥകളും ഉണ്ട്. എന്നാൽ അനാ ക്കൊണ്ടയെപ്പറ്റിയാണ് ഈ കഥ.

അറിയാത്തവർക്കു വേണ്ടി പ റയാം. അനാക്കൊണ്ട ലോകത്തിലെ ഏറ്റവും വലിയ പാമ്പാണ്. ഇരുപത് അടിയോളം നീളമുള്ളതും ഒരു മനു ഷ്യനെ എളുപ്പത്തിലും വേഗത്തിലും കൊല്ലാനും വിഴുങ്ങാനും ശേഷി യുള്ളതുമായ ഈ പാമ്പ് ദക്ഷിണ അമേരിക്കയിൽ മാത്രമേയുള്ളൂ എന്നതാണ് ഭാഗ്യം. ഞാൻ ഇതുവരെ ദക്ഷിണ അമേരിക്കയിൽ പോയിട്ടില്ല. അതുകൊണ്ട അനാക്കൊണ്ടയെ നേ രിട്ട് കാണാനുള്ള ഭാഗ്യം ഉണ്ടായതും ഇല്ല. പക്ഷെ എപ്പോഴെങ്കിലും സുരക്ഷിതമായ ദൂരത്തിൽ നിന്ന് അനാക്കൊണ്ടയെ കാണണമെന്ന് ആഗ്രഹം ഉണ്ടായിരുന്നു. ഒരു ദിവ സം ജനീവക്കടുത്തുള്ള ലോസാൻ എന്ന സ്ഥലത്തേക്ക് ഡ്രൈവ് ചെയ്യുകയായിരുന്നു ഞാൻ.




പോകുന്ന വഴിക്ക് റോഡിൽ ഒരു ബോർഡ് 'Visit Anaconda, Lausanne Vivarium'. യൂറോപ്പിലോ അതോ ലോകത്തിൽ എവിടെയെങ്കിലുമോ ഒരു മൃഗശാലയിൽ അനാക്കൊണ്ട ഉള്ളതായി എനിക്കറിയില്ലായിരുന്നു. യൂറോപ്പിലെ മ്യൂസിയവും ആർട്ട് ഗാലറിയും ഒക്കെ ലോകോത്തരം ആണെങ്കിലും മൃഗശാലകൾ പൊതുവെ പേരുകേട്ടതല്ല. ജനീവക്കടുത്തുള്ള ഒരു മൃഗശാലയിൽ ഒരു മുട്ടനാടിനെ കാഴ്ചവസ്തുവായി വച്ചിട്ടുണ്ട്. യൂറോപ്പിൽ മൃഗങ്ങൾ പൊതുവെ കുറവാണ്. സൂപ്പർമാർക്കറ്റിൽ ഇറച്ചി ആയിട്ടല്ലാതെ ഈ നാട്ടുകാർക്ക് ആടിനെ കാണാനുള്ള അവസരം ഇല്ല. അതുകൊണ്ട് അവർക്ക് അത് ഇഷ്ടമാകുമെങ്കിലും ആയിരം രൂപ പ്രവേശന ഫീ കൊടുത്ത എനിക്ക് മുട്ടനാടിനെ കണ്ടപ്പോൾ ചിരിയും ദേഷ്യവും വന്നു.

കാലാവസ്ഥ തണുപ്പാണെങ്കിലും ലോകത്തിലെ ഏറ്റവും വൈവിധ്യമുള്ള മൃഗശാലയും യൂറോപ്പിലാണ്. 84 ഏക്കറിൽ പരന്നു കിടക്കുന്ന ബെർലിൻ മൃഗശാല 1844ൽ ആണ് സ്ഥാപിച്ചത്. അവിടെ 1500 ഓളം വർഗങ്ങളിലായി 1500 പക്ഷിമൃഗാദികൾ ഉണ്ട്. അതുകൊണ്ട് യൂറോപ്പിൽ അനാക്കൊണ്ട ഉള്ള ഒരു പാമ്പു പ്രദർശനശാല (vivarium) ഉണ്ടായതിൽ അതിശയപ്പെടാനില്ലല്ലോ.

ഏതാണെങ്കിലും എനിക്ക് അനാക്കൊണ്ടയെ സന്ദർശിക്കാൻ

തിടുക്കമായി. അടുത്ത ശനിയാഴ്ച തന്നെ ഞങ്ങൾ ലോസാനു പോയി. ആയിരമോ ആയിരത്തഞ്ഞൂറോ രൂപയാണ് എൻട്രൻസ് ഫീ. പിന്നെ അനാക്കൊണ്ടയെ കാണാനല്ലേ, സൗത്ത് അമേരിക്കയിലേക്കുള്ള ടിക്കറ്റ് നിരക്കിലും കുറവാണല്ലോ എന്നു ഞാൻ കരുതി.

അത്ര വലുതല്ലാത്ത ഒരു സ്ഥലമാണ് ലോസാൻ വിവേറിയം. ചെറിയ ചെറിയ മുറികൾ. അവിടെ ചുവരിൽ ചില്ലിട്ട കൂട്ടിൽ ചെറിയ ചെറിയ പാമ്പുകൾ. ആദ്യത്തെ മുറികൾ എല്ലാം പരമബോറ്. എന്റെ പറമ്പിൽ സ്ഥിരം കാണുന്നതും അമ്മ ചുമ്മാ അടിച്ചു കൊല്ലുന്നതുമായ വർഗങ്ങൾ.



എല്ലാ മുറിയിലും പക്ഷെ "അനാക്കൊണ്ട" എന്നെഴുതിയ ഒരു ആരോമാർക്ക് ഇട്ടു വച്ചിട്ടുണ്ട്. അതുകൊണ്ട് അതിപ്പോൾ കാണും എന്നു കരുതി ഞാൻ മുമ്പോട്ടു നടന്നു. അടുത്ത മുറിയിൽ ചില പെരു മ്പാമ്പുകൾ, പ്രത്യേകിച്ച് മഞ്ഞ നിറം ഉള്ളവ. വളരെ മനോഹരം. മോഡലുകളുടെ ഇഷ്ടപ്പെട്ട പാമ്പാണ്. സിംഗപ്പൂരിൽ സൻറ്റോസ പാർക്കിന്റെ മുന്നിൽ അമ്പിളി ഒരിക്കൽ ഇതിനെ കഴുത്തിലിട്ട് ഒരു മോഡൽ പോസ് ഫോട്ടോ എടുത്തിട്ടുണ്ട്.

നടന്നുനടന്ന് ഞങ്ങൾ അവിടുത്തെ കോഫി ഷോപ്പിൽ എത്തി. മുതലാളിത്തരാജ്യങ്ങളിലെ മ്യൂസിയത്തിലോ മൃഗശാലയിലോ പോയിട്ടുള്ളവർക്ക് അറിയാം, സന്ദർശനം കഴിഞ്ഞാൽ പുറത്തേക്കുള്ള വഴി നിർബന്ധമായും ഒരു കോഫി ഷോപ്പിലൂടെയും പിന്നെ പുസ്തകങ്ങളും ടീ ഷർട്ടും കപ്പുകളും ഒക്കെ വാങ്ങാൻ പറ്റുന്ന കടകളിലൂടെയും ആയിരിക്കും. നമ്മുടെ കയ്യിലെ അവസാനത്തെ പൈസയും അടിച്ചുമാറ്റിയിട്ടേ പുറത്തുവിടൂ.

പെട്ടെന്ന് കോഫി ഷോപ്പിൽ എത്തിയതും എനിക്ക് സംശയമായി. അനാക്കൊണ്ടയെ കണ്ടതും ഇല്ല.

"അനാക്കൊണ്ട എവിടെ" ഞാൻ കോഫി ഷോപ്പിലെ മാനേജരോടു തിരക്കി.

"അനാക്കൊണ്ട ഇതാണു സാർ"

"ഏത്"

"ഈ കോഫീ ഷോപ്പിന്റെ പേരാണു സാർ അനാക്കൊണ്ട"

അതിനെപ്പറ്റി ഓർക്കുമ്പോൾ എന്റെ വായിൽ ഇപ്പോഴും സഭ്യം അല്ലാത്ത വാക്കുകൾ ആണ് വരുന്നത്. യാത്ര പതിവായ ഒരാൾക്ക് അബദ്ധം പറ്റുന്നത് അസാധാരണം അല്ല. എന്നെ എത്രയോ പേർ പറ്റിച്ചിരിക്കുന്നു. എന്നാലും ബോർഡ് വച്ച് പറ്റിച്ചത് ഇത് ആദ്യമായിട്ടാണ്.

അവർ മലയാളി അല്ലാത്തതുകൊണ്ട് വേലിയിലിരിക്കുന്ന പാമ്പിനെ ഞങ്ങൾ മലയാളികൾ എന്താണു ചെയ്യുന്നത് എന്നു ഞാൻ പറഞ്ഞു കൊടുത്തില്ല. എങ്കിലും ആ ബോർഡിലിരുന്ന പാമ്പിനെ എടുത്ത് ആ മാനേജരെ മലയാളിയാക്കാൻ അന്ന് എനിക്ക് തോന്നി.



# ഒരു പുണ്യമാസത്തിന്റെ ഓർമ്മ

"സ്റ്റാൻഡേർഡ് ഊണ്" എന്ന വാക്ക് ഇപ്പോൾ മലയാളി യുടെ നിഘണ്ടുവിൽ ഇല്ല. എന്നാൽ ഇതത്ര പഴയ ഒരു വാക്ക് അല്ല. 1970കളിൽ ഹോട്ടലുകളുടെ മുൻപിൽ "ഊണ് റെഡി" എന്ന ബോർഡിനു താഴെ "സ്റ്റാൻഡേർഡ് ഊണ് 80 പൈസ" എന്നോ മറ്റോ എഴു തി വെക്കാറുണ്ട്.ഈ ബോർഡിന്റെ അർത്ഥം ഊണിന് ഹൈ സ്റ്റാൻഡേർഡ് ആണെന്നല്ല, മറിച്ച് ഇല വച്ചാൽ ചോറ് ഒരു തവണയേ വിളമ്പൂ എന്നാണ്. രണ്ടാമത്



വേണം എന്നുള്ളവർക്ക് വേറെ ഓപ്ഷൻ ഉണ്ട്. അതി ന്റെ പേര് "സ്പെഷ്യൽ ഊണ്" എന്നായിരുന്നു.

ഞാൻ ഇപ്പോഴത്തെ പോലെ തന്നെ പണ്ടും ഒരു കുടവയറൻ ആയിരുന്നു. ചെറുപ്പത്തിൽ ഞാൻ ഒറ്റയിരുപ്പിന് പതിനെട്ട് ഇഡ്ഡലി കഴിച്ചിട്ടുണ്ട് എന്ന് അമ്മ പറഞ്ഞുകേട്ടിട്ടുണ്ട്. വർഷത്തിൽ ഒരിക്കൽ ദീപാ വലിക്ക് മാത്രം വീട്ടിൽ ഉണ്ടാകാറുള്ള വിശിഷ്ടഭോജ്യം ആയിരുന്നു അന്ന് ഇഡ്ഡലി. രാവിലെയും വൈകിട്ടും കഞ്ഞിയും ഉച്ചയ്ക്ക് ചോറും കഴിച്ചിരുന്ന ഞങ്ങൾ വർഷത്തിലൊരിക്കൽ വരുന്ന ഈ ഇഡ്ഡലി ദിവസത്തെ ഏറെ താല്പര്യത്തോടും പ്ര തീക്ഷയോടെയും ആണ് നോക്കിയിരിക്കാറുള്ളത്. അതുകൊണ്ട് ഈ പതിനെട്ട് ഇഡ്ഡലി കഴിച്ചത് വിശപ്പുകൊണ്ടു മാത്രമല്ല, ആർത്തികൊണ്ടും ആയിരിക്കണം.

അങ്ങനെയുള്ള ഒരു ആർത്തിപ്പണ്ടാരം ആയിരുന്ന എന്നെ പുറത്തുകൊണ്ട് പോകുന്നതിനു മുമ്പേ തന്നെ അമ്മാവൻ സ്റ്റാൻഡേർഡ് ഊണിന്റെ കഥയും പരിമിതിയും എനിക്ക് പറഞ്ഞു തന്നിരുന്നു. പിന്നെ എന്റെ കാര്യത്തിൽ സങ്കടം തോന്നിയിട്ടാകണം കടയിൽ ചെന്നപ്പോൾ അമ്മാവൻ എനിക്കു മാത്രം സ്പെഷ്യൽ ഊണാണ് ഓർഡർ ചെയ് തത്.

ഇതെല്ലാം ഞാൻ ഓർക്കാൻ കാരണം കഴിഞ്ഞ മാസത്തെ നാട്ടിലെ സന്ദർശനമാണ്. കർക്കിടകത്തിൽ ഞാൻ നാട്ടിൽ വന്നിട്ട് വളരെ നാളുകൾ കഴിഞ്ഞിരുന്നു. ഇത്തവണയും ഞാൻ അത് അറിഞ്ഞില്ല. തൃപ്രയാർ അമ്പലത്തിലേക്കുള്ള വഴിയിൽ വലിയ തിരക്ക് കണ്ടപ്പോഴാണ് ഇതെല്ലാം നാ ലമ്പലദർശനത്തിന്റെ തിരക്കാണെന്നും ഇപ്പോൾ പുണ്യമാസവും നാലമ്പലദർശന ത്തിന്റെ കാലവും ആണെന്ന് തികഞ്ഞ വിശ്വാസിയായ അമ്പിളി പൂർണഅവിശ്വാസിയായ എനിക്ക് പറഞ്ഞു തന്നത്.

ഇപ്പോൾ കർക്കിടകം പുണ്യമാസത്തിന് പുറമേ രാമായണ മാസ വും ആണ്. കേരളത്തിൽ അങ്ങോളമിങ്ങോളം ഉള്ള അമ്പലങ്ങളിൽ രാമായണപാരായണം നടത്തുന്നു. വായിക്കാൻ അറിയാത്തവർ കാ സറ്റ് വാങ്ങി വീട്ടിലോ വണ്ടിയിലോ ഇട്ടു രാമായണം കേൾക്കുന്നു. തൃശൂരിനെ ചുറ്റിപ്പറ്റിയും പാലാ രാമപുരത്തെ ചുറ്റിപ്പറ്റിയും ശ്രീരാമ, ഭരത, ലക്ഷ്മണ, ശത്രുഘ്നൻമാരുടെ അമ്പലങ്ങൾ

ഒറ്റദിവസം കണ്ട് തൃപ്തി അടയാനും പുണ്യം നേടാനും കാറുക ളിലും ടൂറിസ്റ്റ് ബസുകളിലും ആളുകൾ കൂട്ടമായി പായുന്നു.

ഇതു മാത്രമല്ല. കർക്കിടകം ഇപ്പോൾ ചികിത്സകളുടെ കാലവും ആയിട്ടാണ് പറയുന്നത്. പണ്ടെല്ലാം മരുന്നുകഞ്ഞി, അതും ശരിക്കു കഞ്ഞി കുടിക്കാൻ ഇല്ലാത്തവർ കുടിച്ചിരുന്നത് കർക്കിടകത്തിൽ മാത്രമായിരുന്നു. ഇപ്പോൾ സുഖചികിത്സ തൊട്ട് ഏതു ചികിൽസയും നടത്താൻ പറ്റിയ സമയമാണ് കർക്കിടകമെന്ന് ആളുകൾ വിശ്വസിക്കു കയും അതനുസരിച്ച് പ്രവർത്തിക്കുകയും ചെയ്യുന്നു.

കർക്കിടകത്തെപ്പറ്റി ഇപ്പോൾ കേൾക്കാത്ത ഒരു വാക്ക് അത് "പഞ്ഞമാസം" ആണെന്നതാണ്. വാസ്തവത്തിൽ "പഞ്ഞം" എന്നവാക്കും നിഘണ്ടുവിൽ നിന്നും മാറു കയാണ്. കാസറ്റ് കടക്കാർക്കും ടൂറിസ്റ്റ് ബസുകൾക്കും ആയുർവേദാശുപത്രികൾക്കും തുടങ്ങി മറ്റെല്ലാ അനുബന്ധപ്രസ്ഥാനക്കാർക്കും ഇതിപ്പോൾ ഒരു കോളുമാസം ആണ്.

എന്റെ ചെറുപ്പകാലത്ത് കർക്കിടകത്തെ പഞ്ഞമാസം എന്നാണ് പറഞ്ഞിരുന്നത്. പാടത്തെ പണിയെല്ലാം കഴിഞ്ഞ് വിളവെടുപ്പിനു മുമ്പുള്ള സമയമാണ്. ഞങ്ങളുടേതുൾപ്പടെ നാട്ടിലെ എല്ലാ വീ ടുകളി ലേയും നെല്ലിന്റെ അളവ് താഴേക്ക് വരുന്നു. ഭക്ഷണം മൂന്നുനേ രത്തിൽ നിന്നു രണ്ടുനേരം ആയി ചുരുക്കുന്നു. ചുറ്റിലും അതും ഇല്ലാത്തവർ ഉണ്ട്.

ഞാൻ പഠിച്ച സ്കൂളിൽ കർക്കിടകമാസത്തിൽ ഒരു പ്രത്യേകത ഉണ്ടായിരുന്നു. ഉച്ചകഴിഞ്ഞുള്ള ക്ലാസുകളിൽ അധ്യാപകർ ചോദ്യം ചോദിച്ചിട്ട് ഉത്തരം പറയാത്തവരെ പതിവുപോലെ എഴുന്നേറ്റ് നിർത്തും. എന്നിട്ട് ചൂരൽ പ്രയോ ഗം നടത്തുന്നതിനു മുമ്പ് ചോദിക്കും

"ഇതിൽ ആരൊക്കെ ഇന്ന് ഉച്ചയ്ക്ക് ചോറു കഴിച്ചു"

അന്ന് സ്കൂളിൽ സൗജന്യഉച്ചഭക്ഷണം ഇല്ല. കർക്കിടകത്തിൽ പ കുതിയിലും കൂടുതൽ കുട്ടികൾ ഉച്ചയ്ക്ക് ഭക്ഷണം കൊണ്ടു വരാ റില്ല. അവരെ ശിക്ഷിക്കുന്നത് ശരിയല്ല എന്നതോന്നൽ അധ്യാപ കർക്ക് ഉണ്ടായിരുന്നു. അതുകൊണ്ട് ഉത്തരം പറയാത്തവരിൽ ചോ റു കൊണ്ടുവരാത്തവരെയെല്ലാം ഇരുത്തി ബാക്കിയുള്ളവർക്കാണ് അടികൊടുത്തിരുന്നത്.

1974ൽ ആണെന്നാണ് എന്റെ ഓർമ്മ. കേരളത്തിൽ അരിക്ക് രൂക്ഷമായ ക്ഷാമം ഉണ്ടായി. ഒരു കർക്കിടകമാസത്തിൽ പട്ടിണി കൊണ്ട് നട്ടം തി രിയുന്ന ആളു കളോട് അടുത്തെവിടെയെങ്കിലും വിളഞ്ഞ കപ്പത്തോട്ടം ഉണ്ടെങ്കിൽ അതിൽ ബലമായി കയറിപ്പറിച്ചെടുക്കാൻ ആഹ്വാനം ചെ യ്തു. അതുകേട്ട് എന്റെ അമ്മാവൻ ചെയ്ത കാര്യം ഇപ്പോഴും എന്നെ അതിശയിപ്പിക്കുന്നു. ആ കപ്പ മുഴുവൻ പറിച്ച് വിൽക്കുകയോ വാട്ടി വെയ്ക്കുകയോ ചെയ്യുന്നതിനു പകരം അമ്മാവൻ തോട്ടത്തിൽ കൂറേ തൂമ്പകൾ കൊണ്ടുപോയി വച്ചു.

"പറിക്കാൻ വരുന്നവർ വലിച്ചുപറിച്ചു ബു ദ്ധിമുട്ടേണ്ടല്ലോ" എന്നതായിരുന്നു അമ്മാവന്റെ ചിന്ത.

കർക്കിടകം പട്ടിണിയുടെ മാത്രമല്ല, രോഗങ്ങളുടെയും ഒരു പ രിധിവരെ മരണങ്ങളുടേയും സമയം ആയിരുന്നു. മഴ കനക്കുകയും മഴക്കാലത്തു വരുന്ന രോഗങ്ങൾ പടരുകയും ചെയ്യുന്നത് ഒരു വഴിക്ക്. പട്ടിണികൊണ്ട് ശരീരത്തിന്റെ പ്രതിരോധശക്തി കുറയുന്നതും മരുന്നായി തുളസിവെള്ളം അല്ലാതെ മറ്റൊന്നും ഇല്ലാത്തതും മറുവശത്ത്. അങ്ങനെ വരുമ്പോൾ പ്രായമായവർ മരിക്കാൻ സാധ്യതയുള്ള സമയവും ആയിരുന്നു കർക്കിടകം.

പഴയ കാലത്തെ വാഴ്ത്തുക എന്നതാണല്ലോ വയസ്സാവുന്നതിന്റെ പ്രധാന ലക്ഷണം. എന്റെ ചെറുപ്പത്തിലെ പഞ്ഞമാസം മാറി അതിപ്പോൾ പുണ്യമാസം ആയതിൽ എനിക്ക് അതീവസന്തോഷമേ ഉള്ളു. മരുന്നുകഞ്ഞി കമ്പനിക്കാരും ടൂർ ബസ് ഓപ്പറേറ്റർമാരും സ്പെ ഷ്യൽ പാക്കേജ് ഉണ്ടാക്കിയോ അമിത ചാർജ് വാങ്ങിയോ ആളുകളെ പറ്റിച്ചോട്ടെ. അതിനെല്ലാം ചെലവാക്കാനും സ്റ്റാൻഡേർഡ് എന്നോ സ്പെഷ്യൽ എന്നോ നോക്കാതെ ഊണു കഴിക്കാനും മലയാളികൾക്ക് പറ്റുന്നുണ്ടല്ലോ. അപ്പോൾ ഇത് പുണ്യമാസം തന്നെ.

ജനാധിപത്യ പ്രക്രിയകളേയും നേതാക്കളേയും കുറ്റം പറയുന്ന താണല്ലോ ഇപ്പോഴത്തെ ഫാഷൻ. എന്നാലും പഞ്ഞമാസം പട്ടിണി യില്ലാത്തതായിതീർന്നത് ജനാധിപത്യത്തിന്റെ പുണ്യം ആണെന്നു വിശ്വസിക്കാനാണ് അമർത്യ സെന്നിനേപ്പോലെ എനിക്കും ഇഷ്ടം.



# ശാസ്ത്രം തോറ്റു, ബോണ്ട ജയിച്ചു

ഈയിടെ ഫേസ് ബുക്കിൽ വന്ന ഒരു തമാശയാണ്.
"1990 കളിൽ ഒരു ബോണ്ടയുടെ വില 50 പൈസ, മൊബൈൽ കോളിന് 5 രൂപ, 2010 ൽ ബോണ്ടയുടെ വില 5 രൂപ, മൊബൈൽ കോളിന് 50 പൈസ"
ശാസ്ത്രം തോറ്റു. ബോണ്ട ജയിച്ചു.
വാസ്തവത്തിൽ മൊബൈൽ ഫോണിന്റെ ചെലവ് കുറഞ്ഞത് ശാസ്ത്രത്തിന്റെ വിജയമാണ്. പക്ഷെ പുതിയ തലമുറ ഫേസ്ബു ക്കിലൂടെ ശാസ്ത്രത്തെ

പിന്നെയും തോല്പിച്ചു.
ശാസ്ത്രത്തിന്റെ ഈ തോൽവി ഇന്നും ഇന്നലെയും തുടങ്ങിയതല്ല. ശാസ്ത്രജ്ഞൻമാരെ വിചാരണ ചെയ്തും ശാസ്ത്രഗ്രന്ഥങ്ങൾ ചുട്ടുകരിച്ചും കപടവിശ്വാസങ്ങളെ ശാസ്ത്രമാക്കി അംഗീകരിച്ചും അന്ധവിശ്വാസങ്ങളെ ശാസ്ത്രം കൊണ്ടു പൊതിഞ്ഞും പലരും പലവട്ടം ശാസ്ത്രത്തെ തോല്പിച്ചിട്ടുണ്ട്.
പിന്നെ മറ്റേ എം.ടിയുടെ (ഒരു എം.ടി ഞാൻ) ചന്തു പറഞ്ഞപോലെ,
"തോൽവികൾ ഏറ്റുവാങ്ങാൻ ശാസ്ത്രത്തിന്റെ ജീവിതം പിന്നെ യും ബാക്കി"
നമ്മൾ എല്ലാവരും ശാസ്ത്രത്തിന്റെ ഗുണഭോക്താക്കളും ഭൂരിഭാഗം സമയത്തും ശാസ്ത്ര വീക്ഷണത്തോടെ ജീവിക്കുന്നവരും ആണ്. ജീവിതത്തിന്റെ എല്ലാ വശത്തും പ്രത്യേകിച്ചും ആരോഗ്യരംഗത്ത് ശാസ്ത്രം മനുഷ്യജീവിതത്തെ സഹായിക്കുകയും വലിച്ചുനീട്ടുകയും ചെയ്തുവല്ലോ. നാടുനീളെ നമ്പൂരിമാരെ പിടിച്ച് പനയുടെ മുകളിൽ കയറ്റിയ യക്ഷിമാരെ ശാസ്ത്രത്തിന്റെ (കറണ്ടിന്റേയും) സഹായത്തിൽ നമ്മൾ അവിടെ നിന്നോടിച്ച് ടി.വി.സെറ്റിൽ കയറ്റിയതും ശരിയാണ്. എന്നാലും നമ്മുടെ ശാസ്ത്രീയ വീക്ഷണം ഇപ്പോഴും പലപ്പോഴും"സാമാന്യ ബോധത്തിന്റെ" പിറകിൽ ആണ്. ഇതിന്റെ പ്രധാന കാരണം പൊതുജനാഭിപ്രായവും സാമാന്യബോധവും പറയുന്നതിനെതിരെ ശാസ്ത്രം നില്ക്കുമ്പോൾ ശാസ്ത്രത്തിനു വേണ്ടി വാദിക്കാൻ ശാസ്ത്രജ്ഞൻമാർ മടികാണിക്കുന്നതാണ്. ഇതിന് കേരളത്തിൽ പല ഉദാഹരണങ്ങൾ ഉണ്ട്.
ഏറ്റവും എളുപ്പമുള്ളത് പറയാം.
"മദ്യം ആരോഗ്യത്തിന് ഹാനികരം ആണോ"? കേരളത്തിൽ വർധിച്ചുവരുന്ന റോഡപക ടങ്ങളുടേയും ആത്മഹത്യകളുടേയും പെൺവാണിഭത്തിന്റേയും കട്ടേഷൻ സംഘങ്ങളുടെയും പിറകിൽ ഒക്കെ മദ്യത്തിന് പങ്കുള്ളതിനാൽ സാമാന്യ ബുദ്ധിയും പൊതു ജനാ ഭിപ്രായവും മദ്യത്തിന് എതിരാണ്.
ശാസ്ത്രജ്ഞൻമാരുടെ അഭിപ്രായമോ?
ഞാൻ കേരളത്തിലെ പല ഡോക്ടർമാരോടും ഈ കാര്യം ചർച്ചചെയ്തിട്ടുണ്ട്. അവരെല്ലാം തന്നെ മദ്യപാനം കൊണ്ടുണ്ടാകുന്ന ദൂഷ്യഫലങ്ങൾ ദിവസവും കാണുന്നവരാണ്. അതുകൊണ്ട് അവരുടേയും അഭിപ്രായം ഇതു തന്നെ.
എന്നാൽ ശാസ്ത്രത്തിന്റെ അഭിപ്രായം എന്താണ്?
നാല്പതുവയസിനു മുകളിലുള്ള ആളുകൾ സ്ഥിരമായും മിതമായും മദ്യപിക്കുന്നത് അവരിൽ ഹൃദ്രോഗത്തിന്റേയും മസ്തിഷ്ക്കാഘാതത്തിന്റെയും സാധ്യത കുറക്കുമെന്നാണ് എല്ലാ പഠനങ്ങളും

തെളിയിക്കുന്നത്. മിതമെന്നാൽ ഒരു പെഗ് വിസ്കി, ഒരു ഗ്ലാസ് വൈൻ അല്ലെങ്കിൽ ഒരു ബിയർ. ഇതിൽ തന്നെ ഒരു ഗ്ലാസ് ചുവന്ന വൈൻ കുടിക്കുന്നതിന് പ്രത്യേക ഗുണവും ഉണ്ടത്രെ.

ശാസ്ത്രം ഇതായിട്ടും എന്തു കൊണ്ടാണ് നമ്മുടെ ശാസ്ത്ര ജ്ഞൻമാർ പൊതുചർച്ചകളിലോ ലേഖനങ്ങളിലോ ഇക്കാര്യം ജനങ്ങ ളോടു പറയാത്തത്?

"അതിന് ആരെങ്കിലും മിതമായി മദ്യപിച്ചിട്ടു വേണ്ടേ?"

"അങ്ങനെ മിതമാണെന്നു പ റഞ്ഞു തുടങ്ങും, പിന്നെ അതൊരു ശീലമാകും. അങ്ങനെ വെളുക്കാ തേച്ചതു പാണ്ടാകും..."ഇതു ര≠ സത്യമാണ്. എന്നാലും ശാസ്ത്ര മാറുന്നില്ലല്ലോ!

ആളുകൾ അധികം മദ്യ കഴിക്കുന്നതിന്റേയും മദ്യപാനികൾ ആയിപ്പോകുന്നതിന്റേയും കാരണം മദ്യമാണോ? ചുരുങ്ങിയത് മദ്യം മാത്രം ആണോ?

എല്ലാ കുറ്റവും മദ്യത്തിന്റെ മേൽ വച്ചുകെട്ടുമ്പോൾ നമ്മൾ മൂന്ന് തെറ്റുകളാണ് ചെയ്യുന്നത്.

1. മലയാളികളെ മദ്യത്തിലേക്കു ന യിക്കുന്ന സാമൂഹ്യ- സാമ്പത്തിക കാരണങ്ങളെക്കുറിച്ച് ശരിയായി പഠിക്കാൻ നാം ശ്രമിക്കുന്നില്ല. കാരണം, പ്രശ്നം മദ്യമാണല്ലോ. ഷാപ്പ് പൂട്ടിയാൽ പ്രശ്നം തീരും. അതുകൊണ്ടാണല്ലോ ഘട്ടം ഘട്ടമായി മദ്യം നിരോധിക്കാൻ സർക്കാരും ശ്രമിക്കുന്നത്.

2. മദ്യത്തിന്റെ ഗുണവശങ്ങളെപ്പറ്റി അറിയാനോ ലോകത്ത് പല സ്ഥലത്തും ചെയ്യുന്നതു പോലെ മാന്യമായി മദ്യപിക്കാനോ ആഗ്രഹി ക്കുന്നവർക്ക് പോലും





സാധിക്കുന്നില്ല.
3.ശാസ്ത്രത്തെ നമ്മുടെ ആവശ്യ ത്തിനു മാത്രം ഉപയോഗിക്കു ന്നതിലൂടെ ശാസ്ത്രീയ വീക്ഷണ മുള്ള ഒരു സമൂഹത്തെ കെട്ടിപ്പടുക്കു ന്നതിൽ നമ്മൾ പങ്കാളി കൾ ആകുന്നില്ല.
ഈ കാര്യം ഒന്നും നമ്മുടെ ഡോക്ടർമാർക്ക് അറിയാഞ്ഞിട്ടല്ല. എന്നാൽ പൊതു ജനാഭി പ്രായത്തിന് എതിരായുള്ള ഒരു പക്ഷം അവരെടുത്താൽ അവർ ആക്രമിക്കപ്പെടും. വി ജയ്മല്യയുടേയോ മറ്റു മദ്യ രാജാക്കൻമാരുടേയോ ആളുക ളായി അവർ അവതരിപ്പിക്കപ്പെടും. അതുകൊണ്ടാണ് ഉത്തേജക വസ്തു ക്കൾ മുതൽ മുടി നീളാനുള്ള എണ്ണക്കുരുവരെ പരസ്യം ചെയ്യാൻ ആയുർവേദവും അലോപ്പതിയും പ ഠിച്ച ഡോക്ടർമാരെകിട്ടുന്ന രാജ്യത്ത് “healthy drink” പ്രമോട്ട് ചെയ്യാൻ ഒരാ ളെ പോലും കാണാത്തത്.
പ്രശ്നം മദ്യത്തിന്റെ മാത്രം അല്ല. വെളിച്ചെണ്ണയുടെ കാര്യം എടുക്കാം. ശാസ്ത്രീയമായി പറഞ്ഞാൽ വെളി ച്ചെണ്ണയുടെ അമിതമായ ഉപയോഗം മനുഷ്യനു നല്ലതല്ല. എന്നാൽ ഈ കാര്യം കേരളത്തിലെ ഏതെങ്കിലും ഡോക്ടർമാർ ഒരു പ്രഭാഷണത്തിലോ പ്രബന്ധത്തിലോ പറഞ്ഞാൽ അയാൾ ഉത്തരേന്ത്യൻ ലോബി ആയി. വെളിച്ചെണ്ണയുടെ ഉപയോ ഗം ആരോഗ്യത്തിനു നല്ലതാണെന്നു വരെ പ്രബന്ധങ്ങൾ ഉണ്ടാകുന്നത് അങ്ങനെയാണ്.
“വാസ്തവത്തിൽ വെളിച്ചെണ്ണ ബുദ്ധിയുണ്ടാകാൻ വളരെ ന ല്ലതാണ്. അതു സ്ഥിരമായി ഉപ യോഗിക്കുന്നത് കൊണ്ടാണ് മലയാളികൾക്ക് ഇത്രബുദ്ധി”
ഇത് പറഞ്ഞത് ഒരു ഡോക്ടർ അല്ല. അസമിൽ നിന്നും ഐ.ഐ. ടി യിൽ പഠിക്കാൻ വന്ന അരൂ പ്കുമാർ മിശ്രയാണ്. ഞങ്ങൾ 8–10 പേർ പതിവു പോലെ രാത്രി ഒരു മണിക്ക് ലാബ് ജോലി കഴിഞ്ഞ് ഐ.ഐ.ടിയിലെ അഞ്ചാം നമ്പർ ഹോസ്റ്റലിന്റെ പുൽത്തകിടിയിൽ കൊച്ചുവർത്തമാനം പറഞ്ഞ്

ഇരിക്കുകയാണ്. അരൂപിനെ കൂടാതെ ബംഗാളിൽ നി ന്നും തമിഴ്നാട്ടിൽ നിന്നും ഉള്ളവരും ഉണ്ട്. അവരോടാണ് അരൂപിന്റെ ഈ പ്രസ്താവന.

എനിക്കത് ഇഷ്ടപ്പെട്ടു. നമ്മൾ മലയാളികൾക്ക് മറ്റു നാട്ടുകാരേക്കാൾ ബുദ്ധിയുണ്ടെന്ന് ചെറുപ്പം തൊട്ടുകേൾക്കുന്നതിനാൽ നമു ക്കറിയാം. എന്നാലും അതൊരു അസംകാരൻ മറ്റു പല നാട്ടുകാരുടേയും മുമ്പിൽ വച്ച് സമ്മതിച്ചുതരുന്നതിന്റെ ഗമ ഒന്നു വേറെ തന്നെ അല്ലേ.

പണി എപ്പോൾ നിർത്തണം എന്നറിയാവുന്നവനാണ് ഒരു ഉത്തമകലാകാരൻ എന്ന് ഷെർലോക്ക് ഹോംസ് പറഞ്ഞത് ഞാൻ പലവട്ടം വായിച്ചതാണ്. എന്നാലും എന്നിലെ ശാസ്ത്രബോധം കൊണ്ട് ഞാൻ പറഞ്ഞുപോയി.

“അതിന് മലയാളികൾക്ക് മറ്റുള്ളവരേക്കാൾ പ്രത്യേക ബുദ്ധിയുണ്ടെന്നതിന് ശാസ്ത്രീയമായ തെളിവൊന്നും ഇല്ല”.

“അതെനിക്കറിയാം മുരളി. പക്ഷേ നിങ്ങൾ ഈ വെളിച്ചെണ്ണ കൂടി ഉപയോഗിച്ചിരുന്നില്ലെങ്കിൽ എന്തായേനേ സ്ഥിതി!”

കൂട്ടച്ചിരികളുടെ ഇടയിൽ ചമ്മി ഞാൻ സ്ഥലം വിട്ടു.



# കക്കാൻ പഠിച്ചാൽ പോരേ



"ചേട്ടന്റെ പുളു കുറേ കൂടുന്നുണ്ട്. വായിക്കുന്നവരും ലോകം കണ്ടവരും സാമാന്യബുദ്ധിയുള്ളവരും ആണെന്ന് ഓർമ്മിക്കുന്നത് നന്ന്.."

വേലക്കാരന്റെ കഥ എന്ന എന്റെ ലേഖനം വായിച്ചിട്ട് ഒരു സുഹൃത്ത് സ്വകാര്യമായി എഴുതിയതാണ്.

എനിക്ക് സന്തോഷവും വിഷമവും ഒരുമിച്ച് വന്നു. കാരണം വേലക്കാരന്റെ കഥ പോലെ ഒന്നു ഭാവനയിൽ ചമ

യ്ക്കാനുള്ള കഴിവ് എനിക്കുണ്ടെന്ന് ഒരാൾക്കെങ്കിലും തോന്നിയല്ലോ. ആ കഴിവ് ഇല്ല എന്ന് അറിയാവുന്നതിനാലാണ് വിഷമം വന്നത്.

ഏതാണെങ്കിലും ഒന്നു ഞാൻ തീരുമാനിച്ചു. ഇനി കഥ പറയുമ്പോൾ സത്യമോ ഭാവനയോ എന്ന് മുൻകൂട്ടി പറയില്ല. ആളുകൾ ഇഷ്ടം പോലെ എടുക്കട്ടെ. അതിന് ഒരു ഗുണമുണ്ട്. പിൽക്കാലത്ത് ഇതിലെ നല്ല കുറെ കഥകൾ എടുത്ത് ഒരു ചെറുകഥാ സമാഹാരം ഇറക്കാം. എന്നിട്ടത് അവാർഡിന് അയച്ചുകൊടുക്കാം. വല്ലതും തടഞ്ഞാലോ? എന്റെ ഇപ്പോഴത്തെ ഫ്രീസ്റ്റൈൽ പുളുവിന് കേരളത്തിലോ കേന്ദ്രത്തിലോ അവാർഡ് ഇല്ല. അടുത്തൊന്നും ഉണ്ടാകുമെന്നും തോന്നുന്നില്ല.

വാസ്തവം പറഞ്ഞാൽ ഒരു അവാർഡ് കിട്ടണം എന്ന ആഗ്രഹം എനിക്കുണ്ട്. അതിന്റെ കാരണം, കേരളത്തിൽ എഴുത്തുകാർക്ക് സാമ്പത്തികലാഭം കുറവാണ്. 200 പേജിന്റെ പുസ്തകം എഴുതിയാലേ നൂറുരൂപയ്ക്ക് വിൽക്കാൻ പറ്റു. നൂറുരൂപയ്ക്ക് പുസ്തകം വിറ്റാൽ നൂറുരൂപയ്ക്ക് 12 രൂപയാണ് എഴുത്തുകാരന് കിട്ടുന്നത്. അതും ഒരു വർഷം കഴിഞ്ഞ്. മലയാളത്തിലെ ഏറ്റവും പ്രമുഖരായ എഴുത്തുകാരുടെ പുസ്തകം പോലും ഒരു ലക്ഷത്തിൽ താഴെയാണ് വിറ്റിട്ടുള്ളത്. ശരാശരി ആയിരങ്ങളിൽ ഒതുങ്ങും. പബ്ലിക്കേഷന് മുമ്പ് അഡ്വാൻസും "മില്യൻ കോപ്പീസ് സോൾഡ്" ഒന്നും നമുക്ക് ഉള്ളതല്ല. തൊഴിലുറപ്പ് പദ്ധതിപ്രകാരം കുളം കുഴിക്കാൻ പോകുന്ന അത്രപോലും വരുമാനമോ ഗാരന്റിയോ ഇല്ല എഴുത്തുപണിക്ക്.

പിന്നെ ഏക ആശ്വാസം ഒരു അവാർഡ് ആണ്. റൊക്കമായി കുറച്ചു പൈസ കിട്ടും. ഒരു യാത്ര. യാത്രപ്പടി. കുറച്ചുപബ്ലിസിറ്റി. ഭാഗ്യം ഉണ്ടെങ്കിൽ വല്ല സിനിമാക്കാരും കഥ കാണും. വായിക്കും. സിനിമയാക്കിയാൽ അതും ആയി.

പക്ഷെ ഒരു അവാർഡ് സംഘടിപ്പിച്ചെടുക്കുക അത്ര എളുപ്പമല്ല. നമ്മൾ മലയാളികൾ ഒരുകണക്കിന് അവാർഡിന്റെ കാര്യത്തിൽ ധാരാളികളും മറുവശത്ത് പിശുക്കരും. പൊതുവെ നോക്കിയാൽ നമ്മൾ രണ്ടുതരം ആളുകൾക്കാണ് അവാർഡ് കൊടുക്കുന്നത്.

1. അവാർഡിന്റെ ആവശ്യം തീരെ ഇല്ലാത്തവർ. ഉദാഹരണം മമ്മൂട്ടി, മോഹൻലാൽ, എം.ടി, ഒ.എൻ.വി, യേശുദാസ് എന്നിവർ. ഇവർക്ക് വർഷാവർഷം എന്തിന്റെയെങ്കിലും ഒക്കെ പേരിൽ എവിടെയെങ്കിലും വച്ച് അവാർഡ് കൊടുക്കാൻ ലോകമെമ്പാടും ഉള്ള മലയാളികൾ കഴിഞ്ഞ മുപ്പതുവർഷമായി മത്സരിക്കുകയാണ്. ഇവരെ മറുനാട്ടിൽ എത്തിക്കാൻ മാത്രം അവാർഡ് ഉണ്ടാക്കുന്നവരെ എനിക്കറിയാം.

ഇവർ എല്ലാം അനുമോദനാർഹർ എങ്കിലും മുപ്പതുവർഷം (അതിലും കൂടുതലും) കൊടുത്തതു പോരെ? അടുത്ത തലമുറക്കല്ലേ അവാർഡിന്റെ ആവശ്യം കൂടുതൽ. 2040 – ൽ നമ്മുടെ സാംസ്കാരികരംഗത്തെ നയിക്കേണ്ടവരെ നമ്മൾ ഇപ്പോഴും കണ്ടെത്താത്തത് എന്താണ്?

2. അവാർഡ് മാത്രം കിട്ടുന്നവർ. പേര് പറയുന്നില്ല. ഏതെങ്കിലും ജനപ്രിയം അല്ലാത്ത കലാരൂപത്തിനു വേണ്ടി ജീവിതം ഉഴിഞ്ഞുവച്ചവർ ആയിരിക്കും ഇവർ. ഇവരുടെ കലയിൽ നമ്മൾ താല്പര്യം എടുക്കില്ല. പക്ഷെ മനസ്സാക്ഷിക്കുത്ത് മാറ്റാൻ ആശാന് ഒരു അവാർഡും പുടവയും കൊടുക്കും.

രാഷ്ട്രീയക്കാർക്കും പത്രക്കാർക്കും ഇടക്കെങ്കിലും നമ്മൾ ഒരു അവാർഡ് കൊടുക്കാറുണ്ട്. എന്നാൽ നമ്മുടെ സമൂഹം തീരെ അവാർഡ് കൊടുക്കാത്ത വർഗം ആണ് എഞ്ചിനീയർമാർ. പൊതുജനങ്ങൾക്ക് വേണ്ടി ഏറ്റവും ഗുണകരമായ കാര്യങ്ങൾ ചെയ്യുന്നവരായിട്ടും കേരളത്തിൽ ഇന്നുവരെ കാണാത്ത അത്ര നന്നായി എം.സി. റോഡ് പുതുക്കി പണിത എഞ്ചിനീയർക്കോ കോഴിക്കോട് വിമാനത്താവളം സമയബന്ധിതമായി പൂർത്തിയാക്കിയ എഞ്ചിനിയർക്കോ വേണ്ടി നമുക്ക് ഒരു അവാർഡുമില്ല, മണ്ണാങ്കട്ടയും ഇല്ല.

“അവർ പണിതിട്ടുണ്ടെങ്കിൽ ശമ്പളവും മേടിച്ചിട്ടുണ്ട്”

സിനിമാതാരങ്ങൾക്കും മറ്റും എന്താ കൂലി കുറവാണോ?

ഏതാണെങ്കിലും ഒരു അവാർഡിനുള്ള പണി ഞാൻ തുടങ്ങിവച്ചിട്ടുണ്ട്. ഗൾഫിലുള്ള സുഹൃത്തുക്കളോട് പറഞ്ഞ് ഏല്പിച്ചു. ഇനി



എല്ലാം സമയം പോലെ നടക്കട്ടെ. കിട്ടിയാൽ പറയാം.

അതവിടെ നിൽക്കട്ടെ. ഈ കഥ പറയാം. ഇതു സത്യമോ ഭാവനയോ ആകാം.

കഥ നടക്കുന്നത് ഒരു സ്കൂളിലാണ്. പ്രായം പതിനാല്, ക്ലാസ് ഒമ്പത്.

ഒമ്പതാം ക്ലാസിലാണ് കെമിസ്ട്രിലാബ് ആദ്യമായി കാണുന്നത്. അമ്ലങ്ങൾ, ക്ഷാരങ്ങൾ, ടെസ്റ്റ് ട്യൂബ്, പിപ്പറ്റ് എല്ലാം പുതുമതന്നെ.

ഹൈഡ്രജൻ ഉണ്ടാക്കുന്നത് എങ്ങനെ ആണെന്ന് പഠിപ്പിച്ചത് മത്തായി സാറാണ്.

സൾഫ്യൂരിക്ക് ആസിഡും നാകവും തമ്മിൽ സംയോജിപ്പിച്ചാൽ ഹൈഡ്രജൻ ഉണ്ടാകും. സാർ അത് ക്ലാസിൽ കാണിച്ചുതരികയും ചെയ്തു. ഹൈഡ്രജൻ ഉണ്ടാക്കിയിട്ട് എന്തുകാര്യം എന്നു സാർ പറഞ്ഞു തന്നില്ല. പാറ്റ ശ്വസിക്കുന്നത് പാർശ്വഭാഗത്തുകൂടി ആണെന്നോ മറ്റോ ബയോളജി സാറും പറഞ്ഞു. ഇതൊക്കെ പഠിച്ചിട്ട് ആരെങ്കിലും എന്തെങ്കിലും ചെയ്യുന്നുണ്ടോ?

ഹൈഡ്രജന്റെ അറിവ് പക്ഷെ യൂസ്‌ലെസ്സ് അല്ല. പള്ളിപ്പെരുന്നാളിന് വരുന്ന ബലൂൺ കച്ചവടക്കാരന്റെ ബലൂൺ മുകളിലേക്ക് പോകുന്നത് ഹൈഡ്രജൻ നിറച്ചതിനാലാണെന്ന് ആരോ പറഞ്ഞ അറിവ് ഞങ്ങൾക്കുണ്ട്.

കുറച്ച് ആസിഡു കിട്ടിയിരുന്നെങ്കിൽ..... ഒരു ബലൂൺ വിടാമായിരുന്നു എന്ന് ജയനേപ്പോലെ ഞങ്ങളും ഓർത്തു (അത്ര നീട്ടി ഓർത്തില്ല, കാരണം അന്ന് ജയൻ രംഗത്തില്ല). നാകം ഉണ്ടാക്കുന്നത് ബുദ്ധിമുട്ടല്ല. പഴയ എവറെഡി ബാറ്ററി തുറന്നാൽ മതി. അപ്പോൾ ടെക്നോളജി റെഡി. നാകം ശരിയാക്കാം, വേണ്ടത് ആസിഡ് ആണ്. അത് കെമിസ്ട്രിലാബിലും. എങ്ങനെ സാറിന്റെ കണ്ണുവെട്ടിച്ച് ആസിഡ് കടത്തും?

കമ്മിറ്റി കൂടി. ചർച്ചകൾക്ക് ഒടുവിൽ തീരുമാന



മായി.
ലാബിൽ നിന്നും ഒരു ടെസ്റ്റ് ട്യൂബിൽ ആസിഡ് എടുക്കുക. അത് അരയിൽ വച്ച് മുണ്ട് മുറുക്കി ഉടുക്കുക (അന്ന് യൂണിഫോം ഇല്ല). പിന്നെ ക്ലാസിലേക്ക് നടക്കുക.
ആരു ചെയ്യും ഈ വീരകൃത്യം?
നറുക്കു വീണത് അന്ത്രുവിനാണ്. കാളവണ്ടിക്കാരൻ ഹംസയുടെ മകൻ പല ക്ലാസിൽ തോറ്റാണ് ഞങ്ങളോടൊപ്പം എത്തിയത്. കൂട്ടത്തിൽ വലിയവൻ. ഞങ്ങളുടെ ഹീറോ.
അടുത്തയാഴ്ച ലാബ് കഴിഞ്ഞ് ക്ലാസിലേക്കു നടക്കവേ അന്ത്രു കണ്ണിറുക്കി.
“മിഷൻ അക്കംപ്ലിഷ്ഡ്”
ലാബ് കഴിഞ്ഞ് അവസാന പിരീഡ് മേരി സാറിന്റെ മലയാള മാണ്. കഷ്ടകാലത്തിന് സാറു വന്നിട്ടില്ല. ഒരു മണിക്കൂർ ചുമ്മാതിരുന്നേ പറ്റു. ഞങ്ങൾക്ക് ആണെങ്കിൽ ആവേശം അടക്കാൻ വയ്യ.
സാറന്മാർ ഇല്ലാത്ത ക്ലാസിൽ കുട്ടികളെ ചുമ്മാ ഇരുത്തി അവർ കുസൃതികാണിച്ചാൽ അവരെ പിടിച്ച് അടിക്കുന്നത് അക്കാലത്തെ അധ്യാപകരുടെ ഒരു വിനോദം ആയിരുന്നു.
ക്ലാസ് വിടാൻ പത്ത് മിനുട്ട് ഉള്ളപ്പോൾ താടിവേഷം ക്ലാസിൽ എത്തി. ഞങ്ങൾ കുറച്ചുപേർ കൂടിയിരുന്നു സംസാരിക്കുന്നത് താടി കണ്ടു. അടി ഉറപ്പ്.

മറ്റുള്ളവർ കൈ വെള്ളയിൽ ചൂരൽ വച്ച് അടിക്കുമ്പോൾ താടി ചന്തിക്കിട്ടാണ് അടിക്കുന്നത്. കാര്യങ്ങൾ കൈവിടുന്നതായി ഞങ്ങൾക്ക് ബോധ്യമായി. കക്കാൻ പഠിച്ചാൽ പോരാ നില്ക്കാനും പഠിക്കണം എന്ന പഴഞ്ചൊല്ല് ഈ സിറ്റുവേഷൻ മുന്നിൽകണ്ട് ഉണ്ടാക്കിയതാകണം.
ഓരോരുത്തരെയായി വിളിച്ചു നിർത്തിയിട്ടാണ് അടി. അന്ത്രുവിന്റെ ചന്തിയിൽ അടിച്ചതും അവൻ “ഉമ്മോ” എന്നു പറഞ്ഞ് പുറത്തേക്ക് ഓടിയതും ഒരുമിച്ചുകഴിഞ്ഞു.
‘അന്ത്രു അവന്റെ ബാപ്പയെ വിളിക്കാൻ പോയതാണ്’ ആരോ പറഞ്ഞു.
അന്ത്രുവിന്റെ ബാപ്പ അല്പം പിശകാണ്. ഇത് നാട്ടിൽ എല്ലാവർക്കും അറിയാം. പേടിച്ചു പോയ താടി പുറത്തേക്ക് ഓടി.
കാര്യം അറിയാവുന്ന ഞങ്ങൾ പിറകേയും.
അന്ത്രുവിന്റെ ഓട്ടം അവസാനിച്ചത് സ്കൂളിന്റെ പുറകിലുള്ള തോട്ടിൽ ആണ്. ഉടുമുണ്ടൂരി തോട്ടിൽ ഇരിക്കുന്ന അന്ത്രുവിനെ ഞാൻ ഇപ്പോഴും ഓർക്കുന്നു.
അന്ത്രു പിന്നെ സ്കൂളിൽ വന്നില്ല. ഈ സംഭവത്തിലെ നാണക്കേടാവാം, അല്ലെങ്കിൽ തന്നെ ആക്കാലത്ത് ഒമ്പതാം ക്ലാസിൽ പഠിത്തം നിർത്തുക എന്നത് പുതുമയോ അപൂർവതയോ അല്ല.
ഈ കഥ ഞാൻ പലപ്പോഴും ഓർ

ക്കാറുണ്ടെങ്കിലും അന്ത്രുവിനെ പിന്നെ കണ്ടില്ല. ഓർക്കൂട്ടും ഫേസ്ബുക്കും ഒന്നും വെങ്ങോലയിൽ ഇനിയും സാർവത്രികമാകാത്തതിനാൽ എന്റെ കൂടെ ഹൈസ്കൂളിൽ പഠിച്ച ജോളിയെ മാത്രമാണ് ഞാൻ ഫേസ്ബുക്കിൽ കണ്ടിട്ടുള്ളത്.

കഴിഞ്ഞ ഇലക്ഷൻ കാലത്ത് ഞാൻ ഇടപ്പള്ളിയിലെ ചങ്ങമ്പുഴ പാർക്കിൽ നില്ക്കുകയാണ്. തൃക്കാക്കര മണ്ഡലത്തിലാണ് ഇടപ്പള്ളി. തൃക്കാക്കരയിലെ രണ്ടു സ്ഥാനാർത്ഥികളും വെങ്ങോലക്കാരും എന്റെ സ്കൂളിൽ പഠിച്ചവരും ആണ്. അവരുടെ പ്രചരണാർത്ഥം ധാരാളം വെങ്ങോലക്കാർ സ്ഥലത്തുണ്ട്.

“ഇതു മുരളി അല്ലേ” ഒരാൾ എന്റെ അടുത്തു വന്നു.

“അതെ, എനിക്ക് മനസ്സിലായില്ലല്ലോ”

“എടാ, ഞാൻ അന്ത്രു, അന്ന് ആസിഡും കൊണ്ട് ഓടിയില്ലേ?”

“നിനക്ക് എന്താടാ പണി?”അന്ത്രുവിന്റെ ചോദ്യം, ഞാൻ ഉത്തരം പറഞ്ഞു.

“എനിക്ക് മണ്ണിന്റെ ബിസിനസ്സാ”

“നിന്റെ പിള്ളേരെല്ലാം എന്തോരം ആയി” അന്ത്രുചോദിച്ചു

“അവർ സ്കൂളിലാണ്.”

“സ്കൂളിലോ, എന്റെ ആൺ പിള്ളേരെല്ലാം ഗൾഫിൽ ആണ്. പെൺമക്കളുടെ കല്യാണം കഴിഞ്ഞ് പിള്ളേരായി.”

തിലകൻ കിലുക്കത്തിൽ പറഞ്ഞപോലെ “മുപ്പത്തിമൂന്നുവർഷമായി ഞാൻ മനസ്സിൽ കൊണ്ടുനടന്ന ഒരു ചോദ്യത്തിന് ഉത്തരം കിട്ടി”.

മടിക്കുത്തിലെ ആസിഡിനും ചന്തിയിലെ താടിയുടെ അക്രമത്തിനും ഇടയിൽപെട്ട് മർമ്മത്തിന് നാശനഷ്ടങ്ങൾ ഉണ്ടായോ എന്ന് ഞങ്ങൾ കൂട്ടുകാർ അന്ന് പേടിച്ചിരുന്നു. ഈശ്വരൻ തുണച്ചു.

# മുഖ്യമന്ത്രിയുടെ ക്യാമറ



**കേരളത്തിൽ** സാധാരണ വാർത്ത ഉണ്ടാക്കുന്നത് ഒളിക്യാമറകൾ ആണല്ലോ. പാർട്ടി ഓഫീസ് തൊട്ട് ഹോട്ടലിലെ ടോയ്‌ലറ്റിൽ വരെ ഇപ്പോൾ ക്യാമറ പ്രളയമാണ്. അതിനിടക്കാണ് തീരെ ഒളിവില്ലാതെ അധികാരത്തിന്റെ തലപ്പത്തു നടക്കുന്നതെന്തും നമ്മെ തത്സമയം കാണിച്ചുതരുന്ന കേരള മുഖ്യമന്ത്രിയുടെ ക്യാമറ.

മുഖ്യമന്ത്രിയുടെ ക്യാമറ വരുന്നതിനു മുമ്പേ തന്നെ ക്യാമറയുടെ വാർത്ത വന്നപ്പോൾ ഞാൻ ലോകത്തിൽ വേറെ എവിടെയെങ്കിലും ഏതെങ്കിലും ഭരണാധികാരി ഇതുചെയ്യുന്നുണ്ടോ എന്നന്വേഷിച്ചു. തത്സമയ സംപ്രേഷണം ചെയ്യുന്ന വെബ്കാമുകൾ ലോകത്ത്

അനവധി ആണ്. ന്യൂയോർക്ക് നഗരത്തിന്റെ നടുക്ക്, ഗോൾഡൻഗേറ്റ് പാലത്തിന്റെ മുകളിൽ, മോൻഡ് ബ്ലാങ്ക് പർവതത്തിന്റെ ഉയരത്തിൽ നിന്നെല്ലാം സംപ്രേഷണം ചെയ്യുന്ന ക്യാമറകൾ ഉണ്ട്. സ്വകാര്യ ജീവിതം വെറുതെയും ജീവിതമാർഗമായും നാട്ടുകാരെ കാണിക്കുന്ന ആയിരക്കണക്കിന് വെബ്കാമുകൾ വേറെയും. എന്നാൽ ഒരു ഭരണാധികാരിയുടെ മുറിയിലേക്ക് വെബ്കാം വെക്കുന്നത് ഞാൻ എവിടെയും കണ്ടില്ല, കേട്ടിട്ടും ഇല്ല.

സമയം കിട്ടുമ്പോഴൊക്കെ ഞാൻ കേരള മുഖ്യമന്ത്രിയുടെ മുറിയിലെ ക്യാമറദൃശ്യങ്ങൾ ശ്രദ്ധിക്കാറുണ്ട്. ആ ക്യാമറയിൽ കാണുന്ന പല ദൃശ്യങ്ങളും എന്നെ ചിന്തിപ്പിക്കാറും ഉണ്ട്. ഉമ്മൻചാണ്ടി ജനമധ്യത്തിൽ നിൽക്കുന്ന നേതാവാണെന്നും കഠിനാധ്വാനി ആണെന്നും ഞാൻ വായിച്ചിട്ടുണ്ട്. എങ്കിലും അതു നേരിൽ കാണുന്നത് എന്നെ ശരിക്കും അതിശയിപ്പിച്ചു.

ചില സമയങ്ങളിൽ മുഖ്യമന്ത്രിയുടെ ഓഫീസിൽ ക്യാമറ കാണുന്നിടത്ത് ഒരു 50–60 ആളുകൾ എങ്കിലും കാണും. മുഖ്യമന്ത്രിയുടെ സന്ദർശകരുടെ സെറ്റിയിൽ കുറച്ചുപേർ, കോൺഫറൻസ് ടേബിളിനു ചുറ്റും 8–10 പേർ, മുമ്പിൽ സന്ദർശകർക്കായി ഇട്ടിരിക്കുന്ന കസേരകളിൽ 10–15 പേർ, മുഖ്യമന്ത്രിയെ കാണാൻ ക്യൂ ആയി ആളുകൾ വേറെ നിൽക്കുന്നു. അവരുടെ ക്യൂവിന്റെ മറ്റേ അറ്റം ക്യാമറയിൽ കാണുന്നില്ല. ഈ പല



സംഘങ്ങളുടെയും ഇടയിൽ എവിടെയോ നമുക്ക് മുഖ്യ മന്ത്രിയെ കാണാം. അദ്ദേഹത്തിന്ചുറ്റും ആളുകളാണ്. അദ്ദേഹത്തിന്റെ കയ്യിൽ ആരെങ്കിലും കൊടുത്ത നിവേദനം എപ്പോഴും ഉണ്ടായിരിക്കും. അദ്ദേഹമത് വായിക്കുന്നു. ചിലപ്പോൾ എന്തെങ്കിലും എഴുതുന്നു. വന്ന ആളെ ഓഫീസിൽ നിന്നും ഒരാളുടെ കൂടെ പറഞ്ഞയക്കുന്നു. പിന്നെ അടുത്ത സംഘത്തിലേക്ക്. ഈ കാ

ഴ്ച എല്ലായ്പ്പോഴും തുടരുന്നു. അപൂർവമായിട്ടേ അദ്ദേഹം സ്വന്തം കസേരയിൽ ഇരുന്നു കാണുന്നുള്ളൂ. തന്റെ ഓഫീസിൽ വരുന്ന ബഹുഭൂരിപക്ഷം സാധാരണക്കാരോട് അതീവ വിനയത്തോടും അതിലേറെ ക്ഷമയോടും അദ്ദേഹം ഇടപെടുന്നത് ഞാൻ എന്നും കാണുന്നു.

എന്നെ അതിശയിപ്പിക്കുന്ന രണ്ടാമത്തെ കാര്യം അദ്ദേഹം എത്ര മണിക്കൂർ ജോലി ചെയ്യുന്നു എന്നതാണ്. ജനീവയിൽ എന്റെ ജോലി സമയം 9 മുതൽ ആറുവരെ ആണ്. അമ്പിളി സ്ഥലത്തില്ലെങ്കിൽ ഞാൻ രാവിലെ എട്ടുതൊട്ട് രാത്രി 9.30 വരെ ഓഫീസിൽ കാണുകയും ചെയ്യും. അതുകൊണ്ട് പൊതുവേ കഠിനാധ്വാനിയാണ് എന്ന് ഒരു പേര് എനിക്ക് ഇവിടെ ഉണ്ട്. പക്ഷേ രാവിലെ 8 മണിക്ക് ഞാൻ ഓഫീസിൽ വരുമ്പോൾ ഉമ്മൻചാണ്ടി ഈ ജനങ്ങളുടെ ഇടയിൽ ഉണ്ട്. രാത്രി 9 മണിക്ക് ഞാൻ പോകാൻ തുടങ്ങുമ്പോൾ അദ്ദേഹം അഞ്ചോ ആറോ ഉദ്യോഗസ്ഥർ മാർക്ക് ഒപ്പം ഫയലുകൾ നോക്കുന്നതാണ് കാണുന്നത്. ജനീവയിലെ 9 മണി തിരുവനന്തപുരത്ത് രാത്രി 12.30 ആണെന്ന് ഓർക്കണം. സത്യം പറയട്ടെ അദ്ദേഹം പോയിട്ട് പോകാം എന്നു കരുതി ഞാൻ ചിലപ്പോൾ കുറച്ചുനേരം കൂടി ഇരുന്നു നോക്കിയിട്ടുണ്ട്. നോ രക്ഷ!

കേരള മുഖ്യമന്ത്രിയുടെ ക്യാമറ വരുന്നതിനു മുമ്പ് എന്റെ ഫേവറിറ്റ് വെബ്കാം മല്യശരമാ. രീാ ആയിരുന്നു. ആഫ്രിക്കൻ വനാന്തരത്തിലെ ഒരു സഫാരി പാർക്കിൽ നിന്നാണ് ഈ ക്യാമറകൾ പ്രവർത്തിക്കുന്നത്. സിംഹവും പുലിയും ആനയും മാനും ഉൾപ്പെടെ എല്ലാ മൃഗങ്ങളും ഉള്ള ഒരു സഫാരി ആണിത്. ക്യാമറ തുറന്നാൽ ഉടൻ ചീവിടുകളുടെ ശബ്ദം, കാറ്റിന്റെയും മഴയുടെയും ഒക്കെ കാലാവസ്ഥ അനുസരിച്ച്. പിന്നെ ഏതു മൃഗവും ഏതു സമയത്തും വന്നു ക്യാമറയ്ക്കു മുമ്പിൽ പെടാം. ആനയും സിംഹവും ഹിപ്പപ്പൊട്ടാമസും ഉൾപ്പെടെ അനവധി മൃഗങ്ങളെ ഞാൻ അവിടെ കണ്ടിട്ടുണ്ട്. താല്പര്യവും ഹൈസ്പീഡ് ഇന്റർനെറ്റും ഉള്ളവർക്ക് ശ്രമിച്ചു നോക്കാം. (http:\\www.africam.com)

കേരള മുഖ്യമന്ത്രിയുടെ ഓഫീസിലെ ക്യാമറയും ആഫ്രിക്കാമും തമ്മിൽ പല സാദൃശ്യങ്ങളും ഉണ്ട്. ഉദാഹരണത്തിന് കേരളത്തിലെ ഭരണരംഗത്തെ ഉന്നതരിൽ ആരു വേണമെങ്കിലും ഏതു സമയത്തും ക്യാമറയ്ക്കു മുന്നിൽ എത്താം. ഡി.ജി.പി. ജേക്കബ് പുന്നൂസുൾപ്പെടെ എനിക്കു കണ്ടാ ലറിയാവുന്ന പലരും വന്നു പോകുന്നത് കാണാം. ചിലപ്പോൾ മന്ത്രിമാരുടെ ഒരു സംഘം, ചിലപ്പോൾ അച്ചൻമാരുടെ സംഘം, ചിലപ്പോൾ ക്യാമറക്കാർ. അങ്ങനെ



ആര് എപ്പോൾ പ്രത്യക്ഷ പ്പെടുമെന്ന് പറയാൻ പറ്റാത്തതാണ് ഇതിന്റെ ഏറ്റവും വലിയ എക്സൈറ്റ്മെന്റ്.

ആഫ്രിക്കാമുമായുള്ള പ്രധാന വ്യത്യാസം മുഖ്യമന്ത്രിയുടെ ക്യാമറയിൽ ഒച്ച ഇല്ല എന്നതാണ്. വനത്തിലെ ഓരോ ശബ്ദ വും ഒപ്പി എടുക്കുന്നതു കൊണ്ടാണ് ആഫിക്കാം ഇത്ര രസകരം ആവുന്നത്. മുഖ്യമന്ത്രിയുടെ മുറിയിലെ ആൾക്കൂട്ടത്തിന്റെ ഒച്ചയും കൂടി ഉണ്ടായിരുന്നെങ്കിൽ എന്നു ഞാൻ വെറുതെ മോഹിക്കാറുണ്ട്.

സുതാര്യത വർധിപ്പിക്കുന്നതിന്റെ ഭാഗമായിട്ടാണല്ലോ ഈ തത്സമയ സംപ്രേഷണം. കാര്യം ഈ ക്യാമറ കാ ണലെല്ലാം എനിക്കിഷ്ട മാണെങ്കിലും ഇതുകൊണ്ട് സുതാ ര്യത വർധിക്കുമെന്ന് എനിക്ക് അഭിപ്രായമില്ല. ആലുവയ്ക്കും എറണാകുളത്തിനും ഇടയ്ക്ക് പത്തടിപാലത്തിൽ ഒരു സ്പീ ഡ് ക്യാമറ ഉണ്ടെന്ന് എല്ലാവർക്കും അറിയാമെങ്കിൽ അവിടെ ആരും സ്പീഡിൽ ഓടിക്കില്ലല്ലോ. ആ ക്യാമറ മാത്രം നോക്കി ആലുവക്കും എറണാകുളത്തിനും ഇടയിൽ ഇപ്പോൾ സ്പീഡി ംഗ് ഇല്ല എന്ന് പറയാൻ പറ്റുമോ?

സുതാര്യത വർധിപ്പിക്കുന്നതിനെപ്പറ്റി പറയാൻ കഴിവുള്ള അനവധി ആളുകൾ ഉണ്ടല്ലോ. അവർ അഭിപ്രായം പറയട്ടെ. ഒരു സുരക്ഷാ വിദഗ്ധൻ എന്ന നിലയിൽ എന്റെ ഒരു അഭിപ്രാ യം സുതാര്യമായി പറയാം.

തേക്കടി ബോട്ടു ദുരന്തത്തെപ്പറ്റി അന്വേഷിച്ച റിട്ട. ജഡ്ജ്

കുഞ്ഞുമൈതീൻ അദ്ദേഹത്തിന്റെ റിപ്പോർട്ട് മുഖ്യമന്ത്രിക്ക് സമർപ്പിച്ചു. ഇതു വെബ്കാമിനു മുമ്പിൽ ആയിരുന്നോ എന്നു ഞാൻ കണ്ടില്ല. ഫോട്ടോ മുഖ്യമന്ത്രിയുടെ വെബ് സൈറ്റിൽ ഉണ്ടായിരുന്നു. റിപ്പോർട്ട് പത്രത്തിലും.

പത്ര റിപ്പോർട്ടിൽ അധിക വിവരങ്ങൾ ഉണ്ടായിരുന്നില്ല. ഉണ്ടായിരുന്ന ഭൂരിഭാഗം വിവരവും ഉപയോഗശൂന്യവും (ഉദാ: റിപ്പോർട്ടിന് 232 പേജ്, 23 നിർദേശങ്ങൾ ഉണ്ട്, കമ്മിറ്റി മുപ്പത്തഞ്ച് സിറ്റിംഗ് നടത്തി എന്നിങ്ങനെ).

ഈ വാർത്ത വായിച്ച ഞാൻ ആദ്യം ചെയ്തത് മുഖ്യമന്ത്രിയുടെ വെബ് സൈറ്റ് പരിശോധിക്കുകയാണ്. അവിടെ റിപ്പോർട്ടിന്റെ പൂർണരൂപമോ ചുരുങ്ങിയത് 23 നിർദേശങ്ങളോ ഉണ്ടോ? ഇല്ല.

പിന്നീട് ഞാൻ ടൂറിസം ഡവലപ്പ്മെന്റ് കോർപ്പറേഷൻ വെബ്സൈറ്റിൽ പോയി. അവരെ കമ്മിറ്റി പേരെടുത്തു പറഞ്ഞു വിമർശിച്ചു എന്നു റിപ്പോർട്ട് ഉണ്ട്. അവിടെ റിപ്പോർട്ടോ അതിന്റെ പ്രതികരണമോ ഉണ്ടോ? ഇല്ല.

കേരള ഗവൺമെന്റിന്റെ വെബ് സൈറ്റിൽ ഉണ്ടോ? ഇല്ല.

ഒരു പത്രവാർത്തയിൽ നിന്നും ആർക്കും ഒന്നും മനസ്സിലാക്കാൻ പറ്റില്ല. ഈ കമ്മിറ്റി റിപ്പോർട്ടിൽ നിന്നും സുരക്ഷാ വിദഗ്ധർക്കും മറ്റുള്ളവർക്കും എന്തെങ്കിലും ഗുണം കിട്ടണമെങ്കിൽ അതൊന്നു വായിക്കാനുള്ള അവസരമെങ്കിലും വേണം. ഗവൺമെന്റ് അതിൽ എന്തു നടപടിയും സ്വീകരിച്ചോട്ടെ, പക്ഷേ 45 ആളുകൾ മരിച്ച ഒരു സംഭവത്തെപ്പറ്റി രണ്ടുകൊല്ലം കൊണ്ട് ഒരു റിപ്പോർട്ട് ഉണ്ടാക്കുമ്പോൾ അതൊന്നു വായിക്കാനുള്ളഅർഹത പോലും നാട്ടുകാർക്കില്ലേ അങ്ങനെ ചെയ്യുമ്പോഴല്ലേ ഭരണം സുതാര്യമാകുന്നത്.

റിപ്പോർട്ട് കൈമാറുന്ന റിട്ട. ജഡ്ജിയുടെയും വാങ്ങുന്ന മുഖ്യമന്ത്രിയുടെയും വീഡിയോ തത്സമയം കണ്ടിട്ട് നമുക്ക് എന്തു കിട്ടാനാണ്?

മുമ്പ് പറഞ്ഞപോലെ ബ്രിട്ടീഷ് പ്രധാനമന്ത്രിയുടെ ഓഫീസിൽ തത്സമയ ക്യാമറ ഇല്ല. എന്നാൽ ടോണി ബ്ലെയറിന്റെ കാലത്ത് അദ്ദേഹംകൂടി ഉൾപ്പെട്ട ഒരു പ്രശ്നത്തെപ്പറ്റി ഒരു ജുഡീഷ്യൽ കമ്മീഷൻ (ഹട്ടൺ കമ്മീഷൻ) അന്വേഷണം നടത്തിയിരുന്നു. പ്രധാനമന്ത്രിയെ കമ്മിറ്റിക്കു മുമ്പിൽ വിളിച്ചുവരുത്തി ചോദ്യം ചെയ്യുകയും ചെയ്തു. ഇതിന്റെ റിപ്പോർട്ട് ഗവൺമെന്റിനു സമർപ്പിച്ച് നിമിഷങ്ങൾക്കകം ജനങ്ങൾക്കും ലോകത്തിന് ആകെയും കാണാൻ പാകത്തിന് ഇന്റർനെറ്റിൽ ഉണ്ടായിരുന്നു. റിപ്പോർട്ട് വന്ന് മണിക്കൂറുകൾക്കകം ബിബിസിയുടെ തലപ്പത്തുള്ള ആളുകൾക്ക് സ്ഥാനചലനം സംഭവിക്കുകയും ചെയ്തു.

ബ്രിട്ടനിൽ ഇപ്പോൾ നടക്കുന്നത്

പ്രധാനമന്ത്രിയുടെ ഓഫീസിൽ ക്യാമറ വേണമോ എന്ന ചർച്ച അല്ല. മറിച്ച് കോടതികളിൽ ക്യാമറ വേണോ എന്നതാണ്. അമേരിക്കയിൽ പലയിടത്തും ഇപ്പോഴേ ഇത് സാധ്യമാണ്. ഇന്ത്യയിലും കൂടുതൽ കോടതി നടപടികൾ പൊതു ജനങ്ങൾക്ക് കാണാവുന്നതാണ്. അപ്പോൾ അത് സംപ്രേഷണം ചെയ്യുന്നതിൽ സാങ്കേതികത അല്ലാതെ മറ്റൊരു തടസവുമില്ല. അതിനെപ്പറ്റി നമുക്ക് ചിന്തിച്ചുകൂടെ?

കമ്മിറ്റി റിപ്പോർട്ടിനെപ്പറ്റിയുള്ള പത്രറിപ്പോർട്ട് (പേജ് നമ്പർ, സിറ്റിംഗിന്റെ എണ്ണം) വായിച്ചപ്പോൾ 'രണ്ടാമത്തെ കറ' എന്ന ഷെർലോക്ക് ഹോംസ് കഥയാണ് എനിക്ക് ഓർമ്മ വന്നത്. രാജ്യത്തെ സുപ്രധാനമായ ഒരു രേഖ കളവുപോയിരിക്കുന്നു. അത് തിരിച്ചുകിട്ടാൻ ഹോംസിന്റെ സഹായം തേടി പ്രധാനമന്ത്രിയും വിദേശകാര്യമന്ത്രിയും ഹോംസിന്റെ വീട്ടിൽ എത്തിയിരിക്കയാണ്. വിവരങ്ങൾ അന്വേഷിക്കുന്ന കൂട്ടത്തിൽ ഹോംസ് ചോദിക്കുന്നു.

"ഇത്ര പ്രധാനമായ ഈ രേഖ എന്താണ്?"

"നീണ്ട് കനംകുറഞ്ഞ ഇളം നീല നിറത്തിലുള്ള ഒരു കവറിൽ ആയിരുന്നു അത്. രാജ്യത്തിന്റെ മുദ്ര മെഴുകിൽ പതിപ്പിച്ചിട്ടുണ്ട്. മേൽവിലാസം വലിയ അക്ഷരത്തിൽ ആണ് എഴുതിയിട്ടുള്ളത്"

ഇതായിരുന്നു പ്രധാനമന്ത്രിയുടെ മറുപടി.

ഇതിനോടുള്ള ഹോംസിന്റെ പ്രതികരണവും ഇവിടെ ഓർക്കേ≠താണ്.

"ഈ രാജ്യത്തെ ഏറ്റവും തിരക്കുള്ള രണ്ടുപേരാണ് നിങ്ങൾ. അത്രയില്ലെങ്കിലും എനിക്കും എന്റേതായ ജോലിയുണ്ട്. ഇനി ഇതും പറഞ്ഞ് ഇവിടെ നിന്ന് സമയം കളയേണ്ട!"കേരള മുഖ്യമന്ത്രിയോ അദ്ദേഹത്തോട് അടുത്ത ആരെങ്കിലുമോ ഞാൻ എഴുതുന്നത് വായിക്കുന്നുണ്ടോ എന്നറിയില്ല. എന്നാലും ആരെങ്കിലും പറഞ്ഞ് അറിയും എന്ന വിശ്വാസത്തിൽ ഞാൻ ഒരു കാര്യം കൂടി എഴുതാം.

ഞാൻ പറഞ്ഞല്ലോ ലോകത്തിൽ വേറൊരിടത്തും ഇങ്ങനെ ഒരു മുഖ്യമന്ത്രി ഉള്ളതായി അറിവില്ല. അതിനാലാണ് ഇത് ന്യൂയോർക്ക് ടൈംസിൽ വരെ വാർത്ത ആയത്. അതുകൊണ്ടു തന്നെ ഈ കാഴ്ച പലരേയും കാണിക്കണമെന്ന് എനിക്ക് അഭിപ്രായം ഉണ്ട്. പക്ഷേ ഞാൻ ചെയ്യാറില്ല. കാരണം മുഖ്യമന്ത്രിയുടെ മേശ മുഴുവൻ ചുവപ്പുനാട കെട്ടിയ സർക്കാർ ഫയൽ ആണ്. ചുവപ്പുനാട എന്നത് ബ്യൂറോക്രസിയെ വർണിക്കാൻ ലോകത്ത് എല്ലായിടത്തും ഉപയോഗിക്കുന്ന പദം ആണ്. ആ ചുവപ്പുനാടകളുടെ നടുവിലാണ് മുഖ്യമന്ത്രി.

ഈ ചുവപ്പുനാട മാറാൻ ധാരാളം സമയം എടുക്കും. എന്നാൽ ചെയ്യാവുന്ന ഒരു കാര്യം ഉണ്ട്. ചുവപ്പു നാടകളുള്ള ഈ മേശ ക്യാമറ കാണാത്ത ഏതെങ്കിലും കോണിലേക്ക് മാറ്റുക. എന്നിട്ട് ഒരു ഐപാഡോ ലാപ്ടോപ്പോ ഫിറ്റ് ചെയ്ത് പൂർണമായും മോഡേൺ ആയ ഒരു ഇരിപ്പിടം ക്യാമറയ്ക്കു മുന്നിൽ വരട്ടെ. കമ്മ്യൂണിക്കേഷൻ പ്രധാനമായ ലോകത്ത് ഇമേജിനു വേണ്ടി ഒരു പൊടിക്കൈ, അതിൽ തെറ്റൊന്നുമില്ല.



# മുഗൾചരിത്രസംഗ്രഹം

**2004ൽ** ആണ് ഞാൻ ആദ്യമായി കാബൂളിൽ വിമാനം ഇറങ്ങുന്നത്. യുദ്ധം കഴിഞ്ഞ് സഖ്യസേന അഫ്ഗാനിസ്ഥാനിൽ 'ഭരണമാറ്റം നടത്തിയിരുന്നു. എങ്കിലും എയർപോർട്ട് ഉൾപ്പെടെ എല്ലാ സ്ഥലവും പൂർണമായും സുരക്ഷിതമായിരുന്നില്ല. വിമാനക്കമ്പനികൾ സർവ്വീസ് തുടങ്ങിയിട്ടില്ല. ദുബായിലെ പ്രത്യേക ടെർമിനലിൽ നിന്നും ഐക്യരാഷ്ട്രസഭയുടെ വിമാനത്തിലാണ് യാത്ര.

ആകാശത്തുനിന്നും അഫ്ഗാനിസ്ഥാൻ കാണുന്നത് ദുഃഖകരമായ കാഴ്ചയാണ്. വലിയ കുന്നും മലയും ഒക്കെ ആണെങ്കിലും ഒന്നിലും ഒരു മരമോ ചെടിയോ പച്ചപ്പോ ഒന്നും കാണാനില്ല. പണ്ട് പച്ചപ്പിന്റെയും പഴവർഗ്ഗത്തിന്റെയും ഒക്കെ നാടായിരുന്നു അഫ്ഗാനിസ്ഥാൻ. പക്ഷേ, മൂന്നു പതിറ്റാണ്ടോളം നീണ്ട യുദ്ധങ്ങൾ പ്രകൃതിവിഭവങ്ങൾ എല്ലാം നശിപ്പിച്ചു.

കാബൂൾ എയർപോർട്ട് സഖ്യസേനയുടെ നിയന്ത്രണത്തിൽ ആയിരുന്നെങ്കിലും അങ്ങോട്ടുള്ള വിമാനങ്ങളുടെ അപ്രോച്ച് റൂട്ട് പൂർണമായും സുരക്ഷിതമായിരുന്നില്ല. അതിനാൽ നൂറ്റമ്പത് കിലോമീറ്റർ മുന്നിൽ നിന്നും പതുക്കെ താഴേക്കിറങ്ങുന്ന

സാധാരണ ലാന്റിംഗ് അല്ല അന്ന് കാബൂളിൽ. മറിച്ച് വിമാനം എയർ പോർട്ടിനു മുകളിൽ 30,000 അടി ഉയരത്തിൽ എത്തുന്നു. അവിടെ നിന്നും പിരിയാണിപോലെ ചുറ്റി താഴേക്ക് ഇറങ്ങുന്നു. (ഇതിന് cork screw landing എന്നാണ് പേര്). പതുക്കെ താഴ്ന്ന് ഇറങ്ങിയാൽ എയർ പോർട്ടിനു പുറത്തുള്ള സ്ഥലത്തു നിന്നും മിസൈലോ തോക്കോ വച്ച് വിമാനം വീഴ്ത്തിയാലോ എന്നു പേടിച്ചാണ് ഇതു ചെയ്യുന്നത്.

എയർപോർട്ട് പൂർണമായും സൈന്യത്തിന്റെ കൈയിലാണ്. എയർപോർട്ടിൽ നിന്നും കാബൂളിലേക്കുള്ള യാത്ര കോൺവോയ് ആയി കവചിത വാഹനങ്ങളിൽ. അവിടെച്ചെന്നാൽ ഒരു ബോർഡ് പോലും വയ്ക്കാതെ ഉയർന്ന മതിലും ഉരുക്കുവാതിലും ഉള്ള ഗസ്റ്റ് ഹൗസുകളിൽ താമസം. നഗരമാണെങ്കിലോ പൂർണമായും തകർന്ന്, വൈദ്യുതി തീരെ ഇല്ലാതെ, ചപ്പുചവറുകൾ മാറ്റാൻ ആരും ഇല്ലാതെ ഏറ്റവും കഷ്ടമായി കിടക്കുന്നു.

എന്റെ ചെറുപ്പകാലത്ത് കാബൂൾ ഏഷ്യയിലെ ഏറ്റവും പുരോഗമനപരമായതും സുഖവാസത്തിനു പറ്റിയതും ആയ നഗരമായിരുന്നു. കേരളത്തിൽ നിന്നും ധാരാളം ഡോക്ടർമാരും ടീച്ചർമാരും ഒക്കെ അവിടെ ജോലിചെയ്യാൻ പോകാറുമുണ്ട്. യുദ്ധം രാജ്യങ്ങളെ എങ്ങനെ മാറ്റിമറിക്കുന്നു.

എന്നെങ്കിലും കാബൂളിൽ പോയാൽ ബാബറുടെ ശവകുടീരം കാണണം എന്നു ഞാൻ തീരുമാനിച്ചിരുന്നതാണ്. അതുകൊണ്ട് ഔദ്യോഗിക ജോലികൾ കഴിഞ്ഞപ്പോൾ ഞാൻ അതിനെപ്പറ്റി തിരക്കി. കാബൂളിൽ അന്ന് ഗസ്റ്റ് ഹൗസിനു പുറത്ത് റോഡിന്റെ മറുവശത്ത് ഒരു കാബൂളി റൊട്ടി (നമ്മുടെ തന്തൂരി റൊട്ടിയുടെ നാലു മടങ്ങുവരും) വാങ്ങാൻപോലും പോകാൻ പ്രത്യേക അനുമതി വേണം.

“സർ ബാഗ്–ഇ–ബാബർ ഇപ്പോൾ ആരും ശ്രദ്ധിക്കാനില്ലാതെ കിടക്കുകയാണ്. അവിടെ കാണാനും മറ്റും ഒന്നും ഇല്ല.”എന്റെ കാബൂളിലെ ആതിഥേയൻ പറഞ്ഞു.

എന്നാലും ഉള്ളതു കണ്ടേക്കാം എന്നുകരുതി ഞാൻ അങ്ങോട്ടു പോയി.

ബാബർ ഗാർഡൻ ബാബറുടെ സ്വന്തം ആജ്ഞപ്രകാരം ഉണ്ടാക്കിയതാണ്. 1528ൽ ആണെന്ന് പറയുന്നു. അക്കാലത്ത് ‘ഭരണാധികാരികൾ സ്വയം ഉല്ലസിക്കാനും പിൽക്കാലത്ത് ശവകുടീരങ്ങൾ ആകാനും വേണ്ടി ഉദ്യാനങ്ങൾ ഉണ്ടാക്കുന്നത് സാധാരണയായിരുന്നു. യുദ്ധത്തിന്റെ തിരക്കിലായ ബാബർക്ക് പക്ഷേ, ഉല്ലസിക്കാൻ ഒന്നും സമയം കിട്ടിയില്ല. 1531ൽ ആഗ്രയിൽ വച്ചാണ് അദ്ദേഹം മരണമടഞ്ഞത്. ഏതാണ്ടു പത്തുവർഷത്തിനുശേഷം ഷേർഷാ ആണ് അദ്ദേഹത്തിന്റെ

ഭൗതികാവശിഷ്ടങ്ങൾ ആഗ്രയിൽനിന്നും നീക്കം ചെയ്ത് കാബൂളിൽ എത്തിച്ചത്. അവിടെ ഒരു ഫലകവും സ്ഥാപിച്ചു.

"ലോകത്തിൽ എവിടെയെങ്കിലും സ്വർഗമുണ്ടെങ്കിൽ അതിവിടെയാണ്, അതിവിടെയാണ്, അതിവിടെയാണ്."

ഇതേ വാചകം ഷാജഹാൻ കാശ്മീരിനെപ്പറ്റിയും പറഞ്ഞിട്ടുണ്ട് എന്ന് പറയപ്പെടുന്നു. പക്ഷേ, രേഖപ്പെടുത്തിയിരിക്കുന്നത് കാബൂളിൽ ആണ്.

അഞ്ഞൂറോളം വർഷം മുമ്പ് പർവതങ്ങളും നദിയും കടന്ന് ഇന്ത്യയിൽ എത്തിയ ബാബറിന് ഹിന്ദുസ്ഥാൻ, പ്രത്യേകിച്ച് ഡൽഹി, തീരെ ഇഷ്ടപ്പെട്ടില്ല.

"അവിടെ കാണാൻ കൊള്ളാവുന്ന ആളുകൾ ഇല്ല, ബുദ്ധിമാന്മാർ ഇല്ല, ഉള്ളവർക്ക് ഒരു മാനേർസ് ഇല്ല, അവിടെ ഉണ്ടാക്കുന്ന കരകൗശല വസ്തുക്കൾക്ക് രൂപമോ ഭംഗിയോ ഇല്ല, അവിടെ നല്ല കുതിരയോ തണ്ണിമത്തനോ മുന്തിരങ്ങയോ ഇല്ല. എന്തിന് അവിടെ ഒരു നല്ല പട്ടിപോലും ഇല്ല."

എന്നിങ്ങനെ ഉള്ള പരാതികൾ അദ്ദേഹം രേഖപ്പെടുത്തിവച്ചിട്ടുണ്ട്. (ഇതു ഞാൻ പിന്നെയാണ് വായിച്ചത്. ഇതൊന്നും ഇല്ലെങ്കിൽ സാർ പിന്നെ വേഷംകെട്ടി എന്താണ് ഈ വഴിക്ക് പുറപ്പെട്ടത്'എന്നു ചോദിക്കണം എന്നു തോന്നി). ഏതാണെങ്കിലും 2004ലെ കാബൂൾ സ്വർഗത്തിൽ നിന്നും വളരെ വിദൂരമായിട്ടേ എനിക്കു തോന്നിയുള്ളൂ. പക്ഷേ, നൂറ്റാണ്ടുകളോളം ഒരു ഉപഭൂഖണ്ഡത്തിന്റെ ചരിത്രം മാറ്റിമറിച്ച ഒരു സാമ്രാജ്യത്തിന്റെ സ്ഥാപകന്റെ ശവകുടീരം യുദ്ധത്തിൽ തകർന്ന കാബൂളിൽ അനാഥമായി കിടക്കുന്നതിന്റെ അരികിൽ "ഇതു സ്വർഗമാണ്" എന്നെഴുതിയിരിക്കുന്നതിലെ വിരോധാഭാസം എന്നെ ഏറെ ചിന്തിപ്പിച്ചു. പൊതുവെ സെക്യൂരിറ്റി ശരിയല്ലാത്തതിനാൽ അധികനേരം അവിടെ ചെലവിടാൻ എനിക്ക്



സാധിച്ചില്ല.
2006ൽ ഞാൻ ഡൽഹിയിൽ എത്തുമ്പോൾ ബാബർ കണ്ട ഡൽഹിയിൽനിന്നും അത് വളരെ ദൂരെ എത്തിയിരിക്കുന്നു. 1986ൽ ആണ് ഞാൻ ഡൽഹി ആദ്യമായി കാണുന്നത്. ലോകത്തിലെ ഏതു തലസ്ഥാനത്തോടും കിടപിടിക്കുന്ന വലിപ്പവും ഭംഗിയും ഗംഭീരമായ കെട്ടിടങ്ങളും ഒക്കെയുള്ള ഡൽഹി 2006ൽ ഓവർബ്രിഡ്ജുകളും മെട്രോറെയിലും ഒക്കെ ഉണ്ടാക്കുന്ന തിരക്കിലാണ്.
ഇന്ത്യയിലെ മുഗൾ ഭരണത്തിന്റെ പ്രതാപകാലത്താണ് ഡൽഹി ഒരു വൻനഗരം ആയി വികസിച്ചത്. ഇപ്പോഴും നമ്മുടെ അധികാരത്തിന്റെ പ്രതീകാത്മകമായ പല നടപടിക്രമങ്ങളും ചുവപ്പുകോട്ടയിൽ വച്ചാണല്ലോ നടത്തുന്നത്. ഡൽഹിയിൽ ഞാൻ പലവട്ടം പോയിട്ടുണ്ടെങ്കിലും ബാബർ അപ്പൂപ്പനെ കണ്ടുവന്ന എനിക്ക് പുള്ളിയുടെ പിൻഗാമികളുടെ കൊട്ടാരവും ജീവിതവും ഒന്ന് അടുത്തുകാണാൻ താൽപര്യം തോന്നി. അങ്ങനെ ഞാൻ റെഡ്ഫോർട്ട് കാണാൻ പോയി.
(സത്യം പറയണമല്ലോ, ലോകത്തിലെ ഏറ്റവും മികച്ച മുഗളായ് 'ഭക്ഷണം കിട്ടുന്ന കരിംസിലാണ് ഞാൻ ആദ്യം പോയത്. പിന്നെ റെഡ്ഫോർട്ട്).
അതിമനോഹരമായ ഒരു സ്ഥലത്ത് അതിവിശാലമായ കോട്ട 1638ൽ മുഗൾ ചക്രവർത്തി ആയിരുന്ന ഷാജഹാനാണ് പണിയിച്ചത്. മുഗൾചരിത്രത്തിലെ പല നിർണായകമായ കാര്യങ്ങളും ഇന്ത്യയിലെ മുഗൾ ഭരണത്തിന്റെ അന്ത്യവും ഇവിടെ ആയിരുന്നുവല്ലോ. രാജാവിന്റെ ദർബാറുകൾ, ഓഫീസുകൾ, വിശ്രമസ്ഥലങ്ങൾ, കിടപ്പറകൾ, സ്വകാര്യ പള്ളികൾ എല്ലാം ഇപ്പോൾ ടൂറിസ്റ്റുകൾക്ക് പോകാവുന്ന സ്ഥലമാണ്.
എന്നെ ഏറ്റവും ആകർഷിച്ചത് അവിടത്തെ വെള്ളം പോകുന്ന വഴികളും വിശാലമായ പുൽത്തകിടികളും ആണ്. ഉഷ്ണമാസങ്ങളിൽ വെള്ളം ഒരു ചാന

ലിലൂടെ കടത്തിവിട്ട് ഇരുവശങ്ങളിലും തുള്ളിത്തുള്ളിയായി വീഴിച്ച് ചക്രവർത്തിമാർ ഇവിടെ മഴ പെയ്യിച്ചിരുന്നുവത്രേ. ചക്രവർത്തിമാർക്ക് എന്തും ആകാമല്ലോ, അന്നും ഇന്നും.

റെഡ്ഫോർട്ടിനു പുറത്തുള്ള ഡൽഹിയിലും നമ്മൾ കാണുന്നത് മുഗൾ പ്രതാപത്തിന്റെ സ്മാരകങ്ങൾ ആണ്. ജുമാമസ്ജിദ്, ഹുമയൂൺ കുടീരം എന്നിവ കൂടാതെ ചാന്ദ്നി ചൗക്ക് മാർക്കറ്റും മുഗൾ ഭരണത്തിൽ ഉണ്ടാക്കിയതാണ്. ഡൽഹിയിൽ നമുക്ക് മുഗൾ സ്മാരകങ്ങൾ തിരഞ്ഞ് എവിടെയും പോകണ്ട. ഏതു കൊച്ചുകുട്ടിക്കും അതറിയാം. ഇപ്പോൾ വന്നുകണ്ടിരുന്നെങ്കിൽ ബാബർ രണ്ടു നല്ല വാക്കു പറഞ്ഞേനെ.

പക്ഷേ, അവസാനത്തെ മുഗൾ ചക്രവർത്തിയുടെ ശവകുടീരം സ്ഥിതി ചെയ്യുന്ന മ്യാൻമറിലെ യാംഗോണിൽ (പഴയ ബർമ്മയിലെ റംഗൂൺ) കാര്യം ഇങ്ങനെ അല്ല. 2008ൽ ഒരു ദിവസം മുഴുവൻ എടുത്തു എനിക്ക് ബഹാദൂർഷാ സഫർ രണ്ടാമന്റെ അന്ത്യവിശ്രമസ്ഥലം കണ്ടുപിടിക്കാൻ.

1857ൽ ഒന്നാം സ്വാതന്ത്ര്യസമരത്തിന് നേതൃത്വം കൊടുത്തതിന് അവസാനത്തെ മുഗൾ ചക്രവർത്തിയായിരുന്ന ബഹാദൂർഷായെ ബ്രിട്ടീഷുകാർ തടവിലാക്കി പേരിന് ഒരു വിചാരണ എല്ലാം നടത്തിയിട്ട് റംഗൂണിലേക്ക് നാടുകടത്തി. അദ്ദേഹത്തിന്റെ മക്കളെയും പേരക്കുട്ടികളെയും മറ്റു വിചാരണ കൂടാതെ കൊല്ലുകയും ചെയ്തു. 1858ൽ ഒരു കാളവണ്ടിയിലാണ്

ഇന്ത്യയുടെ ഭൂരിഭാഗവും പാക്കിസ്ഥാനും എല്ലാം ഉൾപ്പെട്ടിരുന്ന മുഗൾ സാമ്രാജ്യത്തിന്റെ അവസാന ചക്രവർത്തി ഡൽഹിയിൽനിന്നും യാത്രയായത്. കൽക്കട്ടയിൽ നിന്നും അദ്ദേഹത്തെ ഒരു കപ്പലിൽ കയറ്റി റംഗൂണിൽ എത്തിച്ചു. അവിടെ ബ്രിട്ടീഷ് അധികാരികളുടെ കാവലിൽ നാലുവർഷം കിടന്നതിനു ശേഷം അദ്ദേഹം മരിച്ചു. ആ കെട്ടിടത്തിന്റെ അടുത്ത് അന്നുതന്നെ ആരോടും പറയാതെ അദ്ദേഹത്തെ സംസ്കരിച്ചു. അദ്ദേഹത്തിന്റെ മരണത്തെയും ശവസംസ്കാരത്തെയും പറ്റി അദ്ദേഹത്തിന്റെ കാവലായി ചുമതല ഉണ്ടായിരുന്ന ബ്രിട്ടീഷ് ക്യാപ്റ്റൻ നെൽസൺ ഡേവിഡ് ബ്രിട്ടനിലേക്ക് അയച്ച കുറിപ്പ് ഇങ്ങനെ ആയിരുന്നു:

“മുൻ രാജാവിന്റെ മരണം ഇവിടത്തെ ജനങ്ങളിൽ ഒരു ചലനവും ഉണ്ടാക്കിയില്ല എന്നു പറയാം. മറവുചെയ്ത സ്ഥലത്തിനു ചുറ്റും ഇപ്പോൾ ഒരു മുളവേലി ഉണ്ട്. പക്ഷേ, അതു താമസിയാതെ ദ്രവിച്ചുപോകും. അപ്പോഴേക്കും അവിടെയെല്ലാം പുല്ലുവളർന്നിരിക്കും. പിന്നെ ആർക്കും അവസാന

ത്തെ മഹാനായ മുഗളൻ എവിടെയാണ് അന്തിയുറങ്ങുന്നത് എന്ന് ഒരു അടയാളവും ഉണ്ടാവില്ല".

ജനനേതാക്കളുടെ ശവകുടീരം പുണ്യസ്ഥലമാകുമോ എന്ന പേടി ഇന്നും ഇന്നലെയും തുടങ്ങിയതല്ല എന്നു വ്യക്തം.

റംഗൂണിലെ ശവകുടീരം പക്ഷേ, പൂർണമായും മാഞ്ഞുപോയില്ല. അദ്ദേഹം താമസിച്ചിരുന്ന വീടെല്ലാം പോയെങ്കിലും അദ്ദേഹത്തിന്റെയും ഭാര്യയുടെയും കല്ലറകൾ ഒരു ചെറിയ കെട്ടിടത്തിനകത്ത് സംരക്ഷിച്ചിട്ടുണ്ട്. അടുത്തുതന്നെ ചെറിയ ഒരു പള്ളിയും ഉണ്ട്. ആ നാട്ടുകാർ അധികം പോകാത്തതിനാൽ അവിടെ വലിയ ആളനക്കം ഒന്നും ഇല്ല. പക്ഷേ, റംഗൂണിൽ എത്തുന്ന ഇന്ത്യക്കാർക്കും പാക്കിസ്ഥാൻകാർക്കും ബംഗ്ലാദേശുകാർക്കും ഏറ്റവും താൽപര്യമുള്ള സ്ഥലമാണിത്.

ഞാൻ ഒരു രാജഭക്തനൊന്നുമല്ല എന്ന് പല പ്രാവശ്യം പറഞ്ഞിട്ടുള്ളതാണ്. ബഹാദൂർഷാ സഫർ കേവലം രാജാവുമാത്രം ആയിരുന്നില്ല. നമ്മുടെ ഒന്നാം സ്വാതന്ത്ര്യസമരത്തിന്റെ നേതാവുകൂടി ആയിരുന്നല്ലോ. അദ്ദേഹം ഇവിടെ ഈ കൊച്ചു വീടിനകത്ത് അധികം ആരും ശ്രദ്ധിക്കാതെ കിടക്കുന്നതുകണ്ടപ്പോൾ എനിക്ക് ശരിക്കും സങ്കടം വന്നു. ഫത്തേപൂർ സിക്രിയിൽനിന്നും താജ് മഹലിൽനിന്നും ചുവപ്പുകോട്ടയിൽ നിന്നും ആയിരക്കണക്കിനു കിലോമീറ്റർ ദൂരെ അവിടത്തെപ്പോലെ പേരോ പെരുമയോ ഇല്ലാതെ അവസാന ചക്രവർത്തി കിടക്കുന്നത് കാലത്തിന്റെ ഒരു കളിയല്ലാതെ മറ്റെന്താണ്?





# അഗ്നിപർവതത്തിന്റെ കാവൽക്കാരൻ

**യുദ്ധവും കൊടങ്കാറ്റും** പ്രളയവും ഭൂകമ്പവും മൂലമുണ്ടായിട്ടുള്ള ദുരന്തങ്ങൾ പലകുറി പലയിടത്തും കണ്ടിട്ടുണ്ടെങ്കിലും ഞാൻ ഒരു അഗ്നിപർവതം കാണുന്നത് ആദ്യമായിരുന്നു. ഇന്തോനേഷ്യയിലെ യോഗ്യകർത്തക്കു സമീപമുള്ള മേരാപ്പി. 2010ൽ മേരാപ്പി പുകഞ്ഞ് പൊട്ടിത്തെറിച്ച് അതിന്റെ കിലോമീറ്ററുകളോളം ചുറ്റും കല്ലുമഴ പെയ്യിച്ചു. നാലുവശത്തേക്കും ലാവ ഒഴുകി പൊടിപടലങ്ങൾ 30 കിലോമീറ്റർ ദൂരെയുള്ള എയർപോർട്ടിന്റെ പ്രവർത്തനത്തെ ബാധിച്ചു. ആയിരക്കണക്കിന് ആളുകൾ വീടുവിട്ട് പോകേണ്ടിവന്നു. ഏതാണ്ട് അഞ്ഞൂറോളം പേർക്ക് ജീവഹാനി സംഭവിച്ചു.

ഇന്തോനേഷ്യയുടെ ചരിത്രത്തിലുടനീളം മേരാപ്പിയും ഉണ്ട്. കിഴക്കൻ ജാവയിലെ സംസ്കാരങ്ങളുടെ വളർച്ചയേയും തകർച്ചയേയും നിർണയിച്ചത് മേരാപ്പിയുടെ പൊട്ടിത്തെറിക്കലുകളാണ്. എഡി എഴുനൂറിനും ആയിരത്തിനും ഇടയ്ക്ക് യോഗ്യകർത്ത പ്രദേശത്തുണ്ടായിരുന്ന ഹിന്ദു–ബുദ്ധ സാമ്രാജ്യങ്ങൾ നശിച്ചതും ജനങ്ങൾ സ്ഥലംവിട്ടു

പോയതും മേരാപ്പിയുടെ ശല്യം സഹിക്കവയ്യാതെയാണെന്നാണ് ചരിത്രകാരൻമാർ വിശ്വസിക്കുന്നത്. മേരാപ്പി പക്ഷേ ഇപ്പോൾ ശാന്തമാണ്. ലാവയെല്ലാം തണുത്തുറഞ്ഞിരിക്കുന്നു. കല്ലിന്റെ നദി കിലോമീറ്ററോളം കാണാം. അത് വണ്ടികളിൽ നിറച്ച് മെറ്റലും മണലും കരിങ്കല്ലുമായി വിൽക്കുന്ന ഒരു വ്യാപാരംതന്നെ അവിടെ ഇപ്പോൾ ഉണ്ട്. കരിഞ്ഞുപോയ വൻ മരങ്ങൾക്കു ചുറ്റും പുതിയ പുല്ലും മുളയും വളർന്നുതുടങ്ങി. തകർന്നുപോയ വീടുകൾ മാറ്റി ആളുകൾ പുതിയത് നിർമ്മിക്കാൻ തുടങ്ങിയിരിക്കുന്നു. എല്ലാത്തിനും ഉപരി മേരാപ്പി ഇപ്പോൾ ഒരു സന്ദർശന സ്ഥലമാണ്, ശാസ്ത്രജ്ഞൻമാരുടെ, ടൂറിസ്റ്റുകളുടെ, നാട്ടുകാരായ തീർത്ഥാടകരുടെ.

അഗ്നിപർവതത്തിലേക്ക് എന്ത് തീർത്ഥാടനം എന്ന് വേണമെങ്കിൽ തോന്നാം. ഇതിന് രണ്ടു കാരണങ്ങളുണ്ട്. മേരാപ്പിയുടെ ചുറ്റും താമസിക്കുന്നവർക്ക് മേരാപ്പി ഒരു ശാസ്ത്രപ്രതിഭാസമോ ദുരന്തപ്രതീകമോ അല്ല. മുക്കുവർക്ക് കടലമ്മ പോലെ, വടക്കേ ഇന്ത്യക്കാർക്ക് ഗംഗാമാത പോലെ ഈ നാട്ടുകാർക്ക് ഒരു വല്യപ്പനാണ് മേരാപ്പി. നല്ല കാര്യങ്ങൾ തുടങ്ങുന്നതിനു മുമ്പും നല്ലതു നടക്കാൻ വേണ്ടിയുംഉദ്ദിഷ്ഠകാര്യത്തിന്ഉപകാരസ്മരണയായും നാട്ടുകാർ അരിയും മറ്റു ദ്രവ്യങ്ങളും മേരാപ്പിക്ക് കാഴ്ചവച്ച് വണങ്ങുന്നു. പേടിപ്പിക്കുന്നതും പിടികിട്ടാത്തതുമായ പ്രപഞ്ചശക്തികളെ ആരാധിക്കുകയും പ്രീണിപ്പിക്കാൻ നോക്കുകയും ചെയ്യുന്നത് അപൂർവമല്ലല്ലോ.

ഇന്തോനേഷ്യ ഒരു ജനാധിപത്യരാജ്യം ആണെങ്കിലും യോഗ്യകർത്ത ഭരിക്കുന്നത് പാരമ്പര്യമായി ഒരു സുൽത്താനാണ്. അതുകൊണ്ടുതന്നെ രാജ്യത്തിന്റെ (പ്രദേശത്തിന്റെ) നിലനിൽപ്പിനെ ബാധിക്കുന്ന മേരാപ്പിയെ വേണ്ട പോലെ നോക്കേണ്ടത് അദ്ദേഹത്തിന്റെ ചുമതലയാണല്ലോ. അതിനുവേണ്ടി അദ്ദേഹം ഒരു കുടുംബത്തെ കാലാകാലങ്ങളായി മേരാപ്പിയുടെ കാവൽക്കാരനായി നിയമിച്ചിട്ടുണ്ട്. മേരാപ്പിക്ക് പൂജ ചെയ്യാൻ വരുന്നവരെ സഹായിക്കുക, മേരാപ്പിയുടെ മൂഡ് നാട്ടുകാരെ അറിയിക്കുക, നല്ല മൂഡിനുവേണ്ടി പ്രാർത്ഥിക്കുക ഇതെല്ലാമാണ് ഈ കാവൽക്കാരന്റെ ജോലി. സുൽത്താന്റെ ദർബാറിൽ ഉയർന്ന സ്ഥാനമുള്ള ഇദ്ദേഹത്തിന്റെ മാസശമ്പളം മൂവായിരം റുപ്പിയ ആണ് (ഇന്ത്യയിലെ പതിനഞ്ചു രൂപ വരും).

1982 മുതൽ ഈ സ്ഥാനം വഹിച്ചിരുന്നത് മാരീചൻ എന്ന ആളാണ്. (ആ പേരിന് ഒരു ഇന്ത്യൻ ടച്ച് ഇല്ലേ?). 2006ൽ മേരാപ്പി പുകഞ്ഞപ്പോൾ അതിനു ചുറ്റുമുണ്ടായിരുന്ന ആളുകളൊക്കെ സ്ഥ

ലംവിട്ടു. പക്ഷേ മേരാപ്പിയുടെ താഴ്‌വരയിൽ നിന്നും പോകാൻ മാരീചൻ തയ്യാറായില്ല. 'ഒരു യുദ്ധം വരുമ്പോൾ ഭടൻ ഓടിപ്പോകാറില്ലല്ലോ' എന്നാണ് അദ്ദേഹം അന്ന് ബി ബി സിയോട് പറഞ്ഞത്. അഗ്നിപർവതത്തിൽനിന്നും പ്രവഹിച്ച ലാവയിൽനിന്നുള്ള ചൂടേറ്റ് അദ്ദേഹത്തിന് ഗുരുതരമായ പരിക്കേറ്റു. അഞ്ചുമാസം ആശുപത്രിയിൽ കിടന്നു. വിരലുകൾ തമ്മിൽ കൂടിപ്പോയി. എന്നിട്ടും കാവൽപണി ഉപേക്ഷിക്കാൻ അദ്ദേഹം തയ്യാറായില്ല.
ഇന്തോനേഷ്യ ഇപ്പോൾ സുൽത്താൻമാരുടെയും വിശ്വാസങ്ങളുടെയും മാത്രം നാടല്ല. എല്ലാതരം പ്രകൃതിദുരന്തങ്ങളുടെയും ഒരു ലബോറട്ടറി തന്നെയാണ് ഇവിടം. ഭൂകമ്പം, സുനാമി, കാട്ടുതീ എന്നിങ്ങനെ ഇന്തോനേഷ്യയിൽ നിന്ന് എല്ലാകാലത്തും ദുരന്തവാർത്തകൾ വരാറുണ്ടല്ലോ. അതുകൊണ്ടുതന്നെ ആധുനികമായ മുന്നറിയിപ്പു സംവിധാനങ്ങളും ഗവേഷണവും എല്ലാ ദുരന്തങ്ങൾക്കുവേണ്ടിയും അവിടെ ഉണ്ട്.
2010 ഒക്ടോബറിൽ മേരാപ്പി വീണ്ടും പുകയാൻ പോകുന്നുവെന്നും ആളുകൾ മാറി താമസിക്കണമെന്നും ഗവൺമെന്റ് മുന്നറിയിപ്പ് നൽകി. ആയിരക്കണക്കിന് ആളുകളെ മാറ്റി താമസിപ്പിച്ചു. പക്ഷേ, ഗവൺമെന്റിന്റെയും ശാസ്ത്രജ്ഞൻമാരുടെയും വാക്കുകേൾക്കാൻ മാരീചൻ തയ്യാറായില്ല. എന്റെ സമയം ഏതാണ്ട് തീരാറായി. ഞാൻ എന്റെ ജോലി ചെയ്യുകതന്നെ ചെയ്യുംഎന്ന് അദ്ദേഹം തറപ്പിച്ചുപറഞ്ഞു. മേരാപ്പിയുടെ താഴ്‌വാരം വിട്ട് പോകണമെന്ന് യോഗ്യകർത്തയിലെ സുൽത്താനും അദ്ദേഹത്തോട് അപേക്ഷിച്ചു. പക്ഷേ, പ്രാർത്ഥനയോടെ ഇവിടെത്തന്നെ ഇരിക്കാമെന്നായിരുന്നു മാരിചന്റെ തീരുമാനം.
2010 ഒക്ടോബർ 25ന് മേരാപ്പി ശക്തമായി പൊട്ടിത്തെറിച്ചു. 200 വർഷത്തിനുള്ളിലുണ്ടായിട്ടുള്ള ഏറ്റവും രൂക്ഷമായ വൊൾക്കാനിക്ക് ആക്ടിവിറ്റിയാണ് മേരാപ്പിയിൽ നടക്കുന്നതെന്ന് ശാസ്ത്രജ്ഞൻമാർ മുന്നറിയിപ്പു നൽകി. മാരീചനെ ഏതെങ്കിലും വിധത്തിൽ അവിടെനിന്നും ദൂരത്തേക്ക് കൊണ്ടുവരാൻ റെഡ്ക്രോസും മാധ്യമങ്ങളും ഉൾപ്പെടെ ഒരുസംഘം ആളുകൾ

അദ്ദേഹത്തിന്റെ ഗ്രാമത്തിലേക്ക് പോയി.
മാരീചൻ പക്ഷേ, മനസ്സുമാറ്റിയില്ല. ഒക്ടോബർ 26ന് മേരാപ്പിയിൽനിന്നുയർന്ന ഉഷ്ണമേഘം ആ പ്രദേശത്തുകൂടി പാഞ്ഞുപോയി. 1000 ഡിഗ്രിവരെ ചൂടുണ്ടായിരുന്നുവെന്നാണ് ശാസ്ത്രജ്ഞൻമാർ ഊഹിക്കുന്നത്. പിറ്റേന്ന് സ്ഥലം സന്ദർശിക്കാൻ ചെന്ന രക്ഷാപ്രവർത്തകർ കണ്ടത് മാരീചനും അദ്ദേഹത്തെ പിന്തിരിപ്പിക്കാൻ ചെന്നവരും എല്ലാം കരിഞ്ഞ് ഉണങ്ങിയിരിക്കുന്നതാണ്. കുമ്പിട്ട് പ്രാർത്ഥിക്കുന്ന രീതിയിൽ ആയിരുന്നുവത്രേ മാരീചൻ ഇരുന്നത്. മാരീചനെ കൊണ്ടുപോകാൻ വന്ന വാഹനങ്ങളിൽ ലോഹം ഒഴിച്ച് മറ്റെല്ലാം ഉരുകിപ്പോയിരുന്നു.
മാരീചൻ പ്രാർത്ഥനാനിരതനായി മരിച്ചുവീണ സ്ഥലം ഇപ്പോൾ ഒരു തീർത്ഥാടനകേന്ദ്രമാണ്. അനവധി ടൂറിസ്റ്റുകളും അവിടെ എത്തുന്നു. യോഗ്യകർത്തയിൽനിന്നും കാറിലോ ജീപ്പിലോ അടിവാരത്ത് എത്താം. അവിടെനിന്ന് നടന്നോ മോട്ടോർസൈക്കിൾ ടാക്സിയിലോ വേണം മാരീചന്റെ ശവകുടീരത്തിന് അടുത്തെത്താൻ. അവിടെനിന്നു നോക്കിയാൽ തൊട്ടടുത്ത് മേരാപ്പി ശാന്തം, സുന്ദരം.
സ്വന്തം ജീവിതം ഹോമിച്ചതിലൂടെ മാരീചൻ മേരാപ്പിയെ ശാന്തമാക്കിയെന്നാണ് നാട്ടുകാർ വിശ്വസിക്കുന്നത്. “മാരീചനെ മേരാപ്പിയെടുക്കുമെന്ന് കുറച്ചുനാളായി തങ്ങൾക്ക് അറിയാമായിരുന്നു എന്നാണ് സുൽത്താന്റെ അറിയിപ്പുണ്ടായത്. പുതിയ കാവൽക്കാരനെ ഇനിയും തീരുമാനിച്ചിട്ടില്ല.
ഒരു പ്രൊഫഷണൽ ദുരന്തനിവാരണ പ്രവർത്തകൻ എന്ന നിലയിൽ പ്രകൃതിശക്തികളെ പൂജിച്ചും പ്രാർത്ഥിച്ചും പ്രീണിപ്പിക്കാൻ നോക്കുന്നതും നിർബന്ധബുദ്ധിമൂലം സ്വന്തം ജീവനും മറ്റുള്ളവരുടെ ജീവനും അപകടത്തിലാക്കുന്നതും എനിക്ക് പിന്തുണയ്ക്കാൻ ആവില്ല. പക്ഷേ, പ്രകൃതിയോട് ഒത്തുള്ള ജീവിതം, പ്രകൃതിയോടുള്ള ബഹുമാനം, സ്വന്തം വിശ്വാസങ്ങൾക്കും ഉത്തരവാദിത്ത നിർവഹണത്തിനും വേണ്ടി ജീവൻവരെ ത്യജിക്കുന്ന ആത്മസമർപ്പണം ഇവയെല്ലാം ഇല്ലെങ്കിൽ എന്താണ് മനുഷ്യനെ മനുഷ്യനാക്കുന്നത്. ഞാനും മാരീചന്റെ ശവകുടീരത്തിനു മുമ്പിൽ തൊഴുതു.



# വ്യത്യസ്തനായ ഒരു ബാർബറെ തേടി

“ഞാൻ എന്നെങ്കിലും ലണ്ടനിൽ പോയാൽ ആദ്യം സ്ട്രാറ്റ് ഫോർഡ് അപ്പോൺ എവണിലെ ഷേക്ക്സ്പിയർ മെമ്മോറിയലിൽ പോകും”.

ഇതെന്നോട് പറഞ്ഞത് ഇംഗ്ലീഷ് ഭാഷാപണ്ഡിതനും കേരളത്തിലെ പല എൻഎസ്എസ് കോളേജുകളിലും ഇംഗ്ലീഷ് അധ്യാപകനും ആയിരുന്ന ഡോ. സോമശേഖരൻ ആണ്. ബ്രൂണൈയിൽ വച്ചാണ് ഞാൻ അദ്ദേഹത്തെ പരിചയപ്പെടുന്നത്. കുറച്ചുകാലത്തേക്കാണ് അദ്ദേഹം വന്നതെങ്കിലും ബ്രൂണൈയിലെ കു

ട്ടികൾക്ക് ഏറെ പ്രിയങ്കരനായ അദ്ദേഹം ഒരു പതിറ്റാണ്ട് ആയിക്കാണും അവിടെ. ഇനി അവർ സാറിനെ വിടുമെന്നു തോന്നുന്നില്ല. സാർ അതിനിടയ്ക്ക് ലണ്ടനിൽ പോയോ എന്നെനിക്ക് അറിയില്ല.

ഞാൻ 1997ൽ ആണ് ആദ്യമായി ലണ്ടനിൽ പോയത്. എനിക്കും ഉണ്ടായിരുന്നു ഒരു ഫേവറിറ്റ് സ്ഥലം.

221 ബി, ബേക്കർ സ്ട്രീറ്റ്.

എന്റെ (ലോകത്തെ കോടിക്കണക്കിന് ആളുകളുടെയും) ആരാധ്യ പുരുഷനായ ഷെർലോക്ക് ഹോംസിന്റെ വീടിന്റെ അഡ്രസ്സ് ആണ് ഇത്. അദ്ദേഹവും സന്തതസഹചാരി ആയ ഡോ. വാട്ട്സണും താമസിച്ചിരുന്ന സ്ഥലം. ആ തെരുവും വീട്ടിലെ ഓരോ മുറിയും അലമാരയും മേശയും എന്തിന് തൊപ്പിവയ്ക്കാനുള്ള ആണി പോലും ഹോംസിന്റെ ആരാധകർക്ക് പരിചിതമാണ്. അതുകൊണ്ടുതന്നെ ലക്ഷക്കണക്കിന് ആളുകൾ എല്ലാ വർഷവും ഇത് സന്ദർശിക്കുകയും ചെയ്യുന്നു. അതിന് ഈ ഹോംസ് ഒരു സാങ്കൽപിക കഥാപാത്രം അല്ലേ? അയാൾക്ക് വീടും കുടിയും ഒക്കെ ഉണ്ടായിരുന്നോ?

ഹോംസ് സാങ്കൽപിക കഥാപാത്രം ആണെന്ന് എല്ലാവർക്കും അറിയാം. പക്ഷേ, കൂടുതൽ പേർക്കും അറിയാത്ത കാര്യം 221 ബി എന്ന അഡ്രസ്സ് പോലും സാങ്കൽപികം ആയിരുന്നു എന്നതാണ്. ഹോംസിന്റെ കഥ എഴുതിയിരുന്ന കാലഘട്ടത്തിൽ ബേക്കർ സ്ട്രീറ്റിൽ 221 ബി ഇല്ല. പക്ഷേ, ആയിരക്കണക്കിന് ആരാധകർ ബേക്കർ സ്ട്രീറ്റിൽ വന്ന് 221 ബി തപ്പി നടക്കാൻ തുടങ്ങിയപ്പോൾ അവിടത്തെ മേയർക്ക് ഒരു ഐഡിയ. സ്ട്രീറ്റിലെ നമ്പർ എല്ലാം മാറ്റി ഒരു 221 ബി ഉണ്ടാക്കി ഒരു മ്യൂസിയം ആക്കിയാൽ കാശു കിട്ടുമല്ലോ. അങ്ങനെയാണ് 1990ൽ ബേക്കർ സ്ട്രീറ്റിൽ ഒരു ഷെർലോക്ക് ഹോംസ് മ്യൂസിയം ഉണ്ടാവുന്നതും അതിന് 221 ബി എന്ന നമ്പർ പതിച്ചുകിട്ടുന്നതും.

വായനക്കാരിൽ ഷെർലോക്ക് ഹോംസ് ഫാൻസ് ഉണ്ടെങ്കിൽ അവർ ഈ മ്യൂസിയത്തെപ്പറ്റി കേട്ടിട്ടുണ്ടാകണം. ഏതാണെങ്കിലും പോയി കണ്ട സ്ഥിതിക്ക് ഒരു കാര്യം പറയാം. കേട്ടിട്ടുള്ളതിലും നന്നായിട്ടാണ് ഇത് നടത്തിക്കൊണ്ടുപോകുന്നത്. തീരെ ചെറിയ ഒരു സ്ഥലത്ത്, ഒരു നൂറു ചതുരശ്ര മീറ്റർ പോലും വരില്ല ഈ മ്യൂസിയം. എങ്ങനെ വായനക്കാരുടെ പ്രതീക്ഷകളെ തൃപ്തിപ്പെടുത്തുന്ന ഒരു പ്രസ്ഥാനം നടത്തിക്കൊണ്ടുപോകാം എന്നതിന്റെ ഉത്തമ ഉദാഹരണമാണിത്. ലണ്ടനിൽ പോകുന്നവർക്ക് ഞാൻ ഈ സ്ഥലം ശുപാർശ ചെയ്യാറുണ്ട്.

ലണ്ടനിൽ ഇപ്പോൾ ജോലിചെയ്യുന്ന എന്റെ മരുമകൻ ശ്രീകാന്തിന്റെ ആദ്യത്തെ ആഗ്രഹം ഗ്രീൻവിച്ചിൽ



പോയി ഗ്രീൻവിച്ച് മെറിഡിയൻ കാണണം എന്നതായിരുന്നു. പൂജ്യം ഡിഗ്രി രേഖാംശം കടന്നുപോകുന്നു എന്നു പറയുന്ന സ്ഥലമാണല്ലോ ഇത്. ഒരു കണക്കിനു പറഞ്ഞാൽ ഹോംസ് മ്യൂസിയത്തിലും കൃത്രിമമാണല്ലോ ഇത്. ഒന്നാമത് പൂജ്യം ഡിഗ്രി ഗ്രീൻവിച്ചിലാണെന്നത് തന്നെ ഒരു സൗകര്യത്തിന്റെ പ്രശ്നം മാത്രമാണ്. രണ്ടാമത് സാങ്കൽപികമായ ഒരു രേഖയാണല്ലോ ഇത്. അപ്പോൾ നിലത്തോ അന്തരീക്ഷത്തിലോ നോക്കിയാൽ പ്രത്യേകിച്ച് ഒന്നും കാണാനും ഇല്ല.

പക്ഷേ, പൂജ്യം ഡിഗ്രി കാണാൻ ചെല്ലുന്ന പൂജ്യൻമാരുടെ ശല്യം സഹിക്കവയ്യാതെ ഗ്രീൻവിച്ചുകാർ അതവിടെ റോഡിലും കെട്ടിടത്തിലും ഒക്കെ വരച്ചുവച്ചിട്ടുണ്ട്. അതിന്റെ മുകളിലോ മുമ്പിലോ രണ്ടുവശത്തും കാലിട്ടോ ഒക്കെ ഫോട്ടോ എടുത്ത് ഫേസ്ബുക്കിൽ ഇടാമല്ലോ. വെങ്ങോലയിൽ ഇതുപോലെ ഒരു അക്ഷാംശവും രേഖാംശവും കൊത്തിവച്ചാ

ലോ എന്നെനിക്ക് ഒരു ഐഡിയ ഉണ്ട്.

ഇന്ത്യയുടെ ചരിത്രവുമായി ഇഴ പിരിഞ്ഞുകിടക്കുന്നതിനാൽ ഓരോ ഇന്ത്യക്കാരനും ലണ്ടനിൽ ഇതു പോലെ ഒരു ഇഷ്ടസ്ഥലം കാണും. പാർലമെന്റ് ഹൗസ്, ബിഗ് ബെൽ, ബക്കിംഗ്ഹാം പാലസ്, തെംസ് നദി എന്നിങ്ങനെ പലതും.

ലണ്ടനിൽ പോയി മണ്ടനായത് എന്റെ ഒരു സിവിൽ എൻജിനിയർ സുഹൃത്ത് ആണ്. പ്രസിദ്ധമായ ലണ്ടൻ ബ്രിഡ്ജ് കാണാനായിരുന്നു അദ്ദേഹത്തിന് ധൃതി. ഹോട്ടലിൽനിന്നും ടാക്സി എടുത്ത് 'ലണ്ടൻ ബ്രിഡ്ജ് ഈസ് ഫാളിംഗ് ഡൗൺ"എന്ന പാട്ടും പാടി അദ്ദേഹം പാലം കാണാൻ പോയി.

ലണ്ടനിൽ തന്നെ തെംസ് നദിക്കു കുറുകെ പല പാലങ്ങൾ ഉണ്ടെങ്കിലും സെൻട്രൽ ലണ്ടനെ സൗത്ത്വാർക്കുമായി ബന്ധിപ്പിക്കുന്ന പാലം ആണ് ലണ്ടൻ ബ്രിഡ്ജ് എന്ന് അറിയപ്പെടുന്നത്. ഇവിടെ റോമാക്കാരുടെ കാലം മുതലേ ഒരു പാലം ഉണ്ടായിരുന്നു എന്നാണ് ചരിത്രം. 1729ൽ പുട്ട്ണി പാലം ഉണ്ടാകുന്നതുവരെ ഈ ലണ്ടൻ ബ്രിഡ്ജ് ആയിരുന്നു ഇരുകരകളേയും ബന്ധിച്ചിട്ടുള്ള ഏക പാലം.

പക്ഷേ, ലണ്ടനിൽ തെംസ് നദിക്കു കുറുകെ ഉള്ളതിൽ ഏറ്റവും പഴയതോ മനോഹരമോ വലുതോ അല്ല ഇപ്പോഴത്തെ ലണ്ടൻ ബ്രിഡ്ജ്. ഇത് ടാക്സിക്കാർ ലണ്ടനിൽ വരുന്ന മണ്ടൻമാരോട് പറഞ്ഞുകൊടുക്കാറില്ല. ലണ്ടൻ ബ്രിഡ്ജ് എന്നു പേരുകേട്ട പഴയ പാലം 1968ൽ ഒരു അമേരിക്കക്കാരൻ ആക്രിവിലയ്ക്ക് വാങ്ങിക്കൊണ്ടു ചെന്നുവച്ചു. പാലത്തിലെ ഓരോ ഇഷ്ടികയും അതുപോലെ തന്നെ മാർക്ക് ചെയ്ത് പൂർണമായും പുനർനിർമിക്കുകയാണ് ചെയ്തത്. അമേരിക്കയിലെ കെട്ടിടങ്ങളാണെങ്കിലോ അവർ ഡൈനമിറ്റ് വച്ചാണല്ലോ തകർക്കാറ്. ഈ അമേരിക്കക്കാരുടെ ഒരു കാര്യം.

നമ്മുടെ മുല്ലപ്പെരിയാർ പഴയ ഡാം പൊളിക്കാൻ സമയമാകുമ്പോൾ അമേരിക്കയിൽ ഒരു പരസ്യം കൊടുത്തു നോക്കണം. കാശുള്ള ആരെങ്കിലും വന്ന് വാങ്ങിയാൽ പൊളിക്കുന്ന കാശ് ലാഭിക്കാമല്ലോ.

ലണ്ടനിൽപോയി സ്ഥലങ്ങൾ കണ്ടുപിടിച്ചവരുടെ കൂട്ടത്തിൽ എനിക്ക് ഏറ്റവും ഇഷ്ടം എന്റെ കൂടെ പഠിച്ച അവറാച്ചന്റെ ആഗ്രഹം ആണ്. ഞങ്ങൾ ഗുസ്തി എന്നു വിളിച്ചിരുന്ന ഇദ്ദേഹം ഇപ്പോൾ ശാസ്ത്രലോകത്തെ അറിയപ്പെടുന്ന ഗവേഷകൻ ആണ്. അതുകൊണ്ട് മുഴുവൻ പേരു പറയുന്നില്ല.

"എന്റെ വേസ്റ്റേ (ഐഐടിയിലെ എന്റെ ഇരട്ടപ്പേര്) ലണ്ടനിൽ എനിക്ക് ആകപ്പാടെ ഒരു ദിവസമേ ഉള്ളൂ.

പക്ഷേ, എനിക്കവിടെ പോയി ഒന്നു ഷേവ് ചെയ്യിക്കണം. അതും ഒരു സായിപ്പിനെക്കൊണ്ട”.

ഇതായിരുന്നു അവറാച്ചന്റെ ലണ്ടൻമോഹം. കൊളോണിയൽ കാലത്ത് നമ്മൾ ഇന്ത്യക്കാരെ രണ്ടാം തരക്കാരായി കാണുകയും പങ്കവീശൽ തുടങ്ങി ഷൂ പോളിഷ് ചെയ്യാൻ വരെ ഉപയോഗിക്കുകയും ചെയ്ത സായിപ്പുമാരുടെ പുതിയ തലമുറയോട് വിദ്യാഭ്യാസത്തിന്റെയും പണത്തിന്റെയും ആത്മവിശ്വാസമുള്ള ഒരു പുതിയ തലമുറയുടെ മധുരപ്രതികാരമായി ഇതിനെ കണ്ടാൽ മതി.

ഗ്രീൻലാന്റിൽ ഒരു പ്രബന്ധം അവതരിപ്പിക്കാൻ പോയിവരുന്നതിനിടയ്ക്ക് ഒരു ദിവസമാണ് അവറാച്ചൻ ലണ്ടനിൽ ഇറങ്ങുന്നത്. പോകുന്നതിന് ഒരാഴ്ചമുമ്പേ ആശാൻ ഷേവിംഗ് നിർത്തി. സായിപ്പിന് ഒരു പണി കൊടുക്കുമ്പോൾ കാശു മുതലാക്കണമല്ലോ.

ഗ്രീൻലാന്റിൽ നിന്നും മടങ്ങിയെത്തിയ അവറാച്ചന്റെ താടി പക്ഷേ പഴയതിലും നീണ്ടിരുന്നു.

“എന്തുപറ്റി ഗുസ്തി” ഞാൻ ചോദിച്ചു.

“ഓ, ഒന്നും പറയണ്ട വേസ്റ്റേ, ഈ ലണ്ടനിലെ ബാർബർമാർ എല്ലാം ബംഗ്ലാദേശുകാരാ. അവരുടെ അടുത്ത് ചെരക്കാൻ പോവാൻ എനിക്കെന്നാ വട്ടുണ്ടോ?”

ഞാൻ സായിപ്പിനെ അന്വേഷിച്ച് ലണ്ടൻ മുഴുവൻ നടന്നു. ഇതുപിന്നെ ആരോടെങ്കിലും പറയാൻ പറ്റുമോ. അവസാനം ഒരു ബ്യൂട്ടിപാർലറിൽ കേറി ഒരു മദാമ്മയെക്കൊണ്ട് മുടി മുഴുവൻ വെട്ടിയിട്ട് പോന്നു.



# പൃഥ്വിരാജ് ചൗഹാനും ഞാനും

**പൃഥ്വിരാജും ഞാനും** എന്നു തലക്കെട്ട് കൊടുക്കാം എന്നാണ് ആദ്യം വിചാരിച്ചത്. പക്ഷെ ഇന്റർനെറ്റ് ലോകത്ത് പൃഥ്വിരാജിന്റെ മേൽ കുതിര കേറാനാണ് അധികം പേർക്കും ഇഷ്ടം. അതുകൊണ്ട് അത് വേണ്ട എന്നു വച്ചു.

ഈ കുറിപ്പ് പേരുകളെകുറിച്ചാണ്. ലോകത്തിൽ പലയിടങ്ങളിലും കാലാകാലങ്ങളിൽ എങ്ങനെയാണ് ആളുകൾക്ക് പേരുകൊടുക്കുന്നത്? അതു മാറുന്നുണ്ടോ, അതിൽ എന്തെങ്കിലും സമാനതകൾ ഉണ്ടോ?

എന്റെ ഇപ്പോഴത്തെ പേര് മുരളി തുമ്മാരുകുടി എന്നാണ്. എന്നാൽ സമയം പോലെ മാതൃഭൂമി പോലും എന്നെ താമരക്കുടി, തമ്മാരക്കുടി എന്നിങ്ങനെ പലതും വിളിക്കാറുണ്ട്. ചില വായനക്കാർ തെമ്മാരക്കുടി എന്നും (തെമ്മാടിക്കുഴിയോടുള്ള സാദൃശ്യം കൊണ്ടാവാം).

സത്യത്തിൽ എന്റെ പേര് മുരളീധരൻ എന്നാണ്. കേരളത്തിൽ 1950–നും 70–നും ഇടക്ക് ഏറ്റവും പോപ്പുലർ ആയ ഒരു പേരായിരുന്നു ഇത് എന്ന് എനിക്ക് തോന്നാറുണ്ട്. തുമ്മാരുകുടി കുടുംബത്തിൽ തന്നെ ഞങ്ങൾ മൂന്നു മുരളിമാർ ഉണ്ട്. കല്യാണം കഴിച്ചു വന്നവർ മൂന്ന് വേറെയും. പണ്ടെല്ലാം കല്യാണങ്ങൾക്കും അടിയന്തിരങ്ങൾക്കും ഞങ്ങൾ ഒത്തുചേരുമ്പോൾ ആരെങ്കിലും "മുരളി" യെ അന്വേഷിച്ചാൽ ആകെ കൺഫ്യൂഷൻ ആയിരുന്നു.

പക്ഷെ നല്ല പേരാണെങ്കിലും 1980–നു ശേഷമുള്ള പുതിയ തലമുറയിൽ മുരളീധരൻമാർ ഇല്ല. പകരം ബാലുമുരളിയും മുരളീകൃഷ്ണയും

ഒക്കെയായി. ആദ്യത്തെ മുരളീധരൻമാർ വയസ്സൻമാരും അപ്പൂപ്പൻമാരുമൊക്കെ ആയിത്തുടങ്ങി. പണ്ടൊക്കെ അപ്പൂപ്പൻമാരും വയസ്സൻമാരും ഒക്കെ രാമൻനായരും കൃഷ്ണപിള്ളയും ഒക്കെ ആയിരുന്നു.

കേരളത്തിൽ എന്തുകൊണ്ടോ ഓരോ തലമുറയിലും ആളുകളുടെ പേരുകൾ മൊത്തമായി മാറുന്ന ഒരു പ്രവണത ഉണ്ട്. എന്റെ മുത്തച്ഛന്റെ തലമുറ കോമക്കുറുപ്പും നാണുപിള്ളയും ആയിരുന്നു. അച്ഛന്റെ കാലത്ത് രാമൻനായരും ശങ്കരപ്പിള്ളയും ഒക്കെ. എന്റെ തലമുറയിൽ മുരളിയും ശശിയും ഒക്കെയായിരുന്നു പോപ്പുലർ. എന്റെ മക്കളുടെയും മരുമക്കളുടെയും കാലത്താകട്ടെ ശ്രീകാന്തും അനന്തുവും ഒക്കെ ആയി പേരുകൾ (പെൺകുട്ടികളുടെ കാര്യത്തിലും മറ്റു മതങ്ങളിലും ഈ മാറ്റങ്ങൾ ഉണ്ട്).

ഇവിടെയാണ് പൃഥിരാജ് ചൗഹാന്റെ പ്രസക്തി. 12–ാം നൂറ്റാണ്ടിൽ ഡൽഹി ഭരിച്ചിരുന്ന രാജാവായിരുന്നല്ലോ പൃഥിരാജ് ചൗഹാൻ. വടക്കേ ഇന്ത്യയിൽ നമ്മുടെ പോലെ തലമുറയിൽ ഒരിക്കൽ പേരുകൾ മാറാത്തതുകൊണ്ട് അവിടെ ഇപ്പോഴും പൃഥിരാജ് ചൗഹാൻമാർ ഉണ്ട്. വാസ്തവത്തിൽ മഹാരാഷ്ട്ര മുഖ്യമന്ത്രി പൃഥിരാജ് ചവാന്റെ മറാത്തി പേര് പൃഥിരാജ് ചൗഹാൻ എന്നു തന്നെ ആണ്. മഹാരാഷ്ട്രയിൽ മുഖ്യമന്ത്രിയുടെ പേര് പഴയതും പേരുകേട്ടതും ആണെങ്കിലും ആ നാട്ടിലെ എല്ലാവരുടേയും പേര് അങ്ങനെ അല്ല. ശിവജിയുടെ ജന്മസ്ഥലമായ സത്താറയിൽ ഉള്ള ഇരുനൂറിലധികം കുട്ടികളുടെ പേര് നകുസ് എന്നാണ്. “വേണ്ടാത്തത്” എന്നാണ് ഇതിന്റെ അർത്ഥം. ഒരു ആൺകുട്ടിയെ പ്രതീക്ഷിച്ചിരിക്കുന്ന കുടുംബത്തിൽ പെൺകുട്ടി ഉണ്ടാകുമ്പോഴാണത്രെ അവർക്ക് ഇത്തരം പേരിടുന്നത്. പെൺകുട്ടിയുടെ ഉന്നമനത്തിനായും സ്ത്രീകൾക്കെതിരെയുള്ള വിവേചനത്തിനെതിരെയും പ്രവർത്തിക്കുന്ന ഒരു സംഘടന ഇവരുടെ പേരുകൾ മൊത്തമായി മാറ്റുകയാണ്.

കുട്ടികൾക്ക് പേരിടുന്നത് അച്ഛനമ്മമാരുടെ അവകാശം ആണല്ലോ. എന്തുപേരു കിട്ടിയാലും അതു കൊണ്ടു ജീവിക്കാനാണ് കുട്ടികളുടെ വിധി. സ്കൂൾ ക്ലാസിലും മറ്റും കുട്ടികളുടെ കളിയാക്കൽ ഏറ്റുവാങ്ങാൻ ഇതിടയാക്കും. അതു ശ്രദ്ധിക്കാതെ സ്വന്തം താല്പര്യങ്ങളോ ആശയങ്ങളോ അറിവോ ഒക്കെ പ്രദർശിപ്പിക്കുവാൻ കുട്ടികൾക്ക് അപൂർവവും വിശേഷവും ആയ പേര് ഇടുവാൻ നമ്മുടെ ഇടയിൽ ആളുകൾ ഉണ്ടല്ലോ. ബ്രൂണെയിൽ എന്റെ ബയോളജി കൺസൾട്ടന്റായിരുന്ന ഒരു ബൽജിയൻ സ്ത്രീ അവരുടെ കുട്ടികൾക്ക് പേരിട്ടത് ‘മരമാക്രി’ എന്നർത്ഥം വരുന്ന മലയ് വാക്കാണ്. ക്ലാസിൽ “മരമാക്രി”

എന്നു ടീച്ചർ ഹാജർ വിളിക്കുമ്പോൾ 'പ്രസന്റ് സർ' എന്നു പറയേണ്ടിവരുന്ന കുട്ടിയെപ്പറ്റി അവർ ആലോചിച്ചിട്ടുണ്ടാകുമോ.

കുട്ടികളുടെ താല്പര്യം സംരക്ഷിക്കാൻ വേണ്ടി വികസിത രാജ്യങ്ങളിൽ പലയിടത്തും കുട്ടികൾക്ക് കൊടുക്കാവുന്ന പേരുകൾക്ക് നിയന്ത്രണം വച്ചിട്ടുണ്ട്. ഡെൻമാർക്ക്, സ്പെയിൻ, ജർമനി, പോർച്ചുഗൽ ഇവിടെയെല്ലാം ഗവർമെന്റ് അംഗീകരിച്ച പേരുകളുടെ ഡയറക്ടറി ഉണ്ട്. അതിൽ നിന്ന് മാതാപിതാക്കൾക്ക് പേരു തിരഞ്ഞെടുക്കാം. അവിടെ മരമാക്രികൾ ഉണ്ടാവില്ല.

പക്ഷെ നമ്മുടെ നാട്ടിൽ നല്ല പേര് കിട്ടിയതുകൊണ്ടു മാത്രം രക്ഷയില്ല. പലപ്പോഴും നമ്മൾ ചെല്ലുന്ന നാട്ടിൽ നമ്മുടെ പേരിന് വേറെ ചീത്ത അർത്ഥങ്ങൾ ഉണ്ടാകാം. അഫ്ഗാനിസ്ഥാനിൽ ഞങ്ങളുടെ പ്രൊജക്റ്റ് മാനേജരായിരുന്ന കൂൺടൂണന്റെ കാര്യം ഏറെ കഷ്ടമായിരുന്നു. കൂൺ എന്ന വാക്കിന് അവിടെ "മലദ്വാരം" എന്നാണ് അർത്ഥം. കൂൺ ആകട്ടെ ഏറ്റവും ജനാധിപത്യവാദിയും. അതുകൊണ്ട് അഫ്ഗാനിസ്ഥാൻ സഹപ്രവർത്തകർ സർ എന്നോ മിസ്റ്റർ ടൂണൻ എന്നോ വിളിക്കുന്നത് അദ്ദേഹത്തിന് ഇഷ്ടമല്ല "എന്നെ കൂൺ എന്ന് വിളിക്കണം" എന്ന് പലപ്പോഴും നിർബന്ധിച്ച് പറയും. ഇത് കൂടെ ജോലിചെയ്യുന്നവർക്ക്, പ്രത്യേകിച്ചും അഫ്ഗാൻ സ്ത്രീകൾക്ക് വലിയ ബുദ്ധിമുട്ടുണ്ടാക്കി എന്ന് പ്രത്യേകം പറയേണ്ടല്ലോ.

മുരളീധരൻ ആയി ഇരുപത്തെട്ടുകെട്ടിയ ഞാൻ മുരളി തുമ്മാരുകുടി ആയതും വിദേശവാസം കൊണ്ടാണ്. പാശ്ചാത്യരാജ്യങ്ങളിലെ പതിവ് അനുസരിച്ച് ഒരാൾക്ക് ഫസ്റ്റ് നെയിമും ഫാമിലി നെയിമും നിർബന്ധം ആണ്. നമ്മെ പരിചയം ഇല്ലാത്തവർ നമ്മെ ഫാമിലി നെയിം വച്ചേ സംബോധന ചെയ്യൂ. ഔദ്യോഗികമായ എഴുത്തുകുത്തുകൾ ഫാമിലിനെയിമിൽ ആയിരിക്കുകയും ചെയ്യും.

മുരളീധരൻ ആയ എന്റെ മുഴുവൻ പേര് കേരളത്തിൽ മുരളീധരൻ ടി ആർ ആണ്. അതായത് മുരളീധരൻ തുമ്മാരുകുടിയിൽ രാമൻ നായർ. ഇതും വച്ച് ബ്രൂണൈയിൽ എത്തിയ എന്റെ ഐഡന്റിറ്റി കാർഡ് രാമൻ നായരുടെ പേരിലായിരുന്നു. ആളുകൾ എന്നെ രാമൻ നായർ എന്നു വിളിച്ചു തുടങ്ങി. ആശുപത്രിയിൽ ഊഴം കാത്തിരുന്ന ഞാൻ "രാമൻ നായർ" എന്നു നഴ്സ് വിളിച്ചത് ശ്രദ്ധിച്ചതുപോലും ഇല്ല. ഇങ്ങനെ പലതരത്തിൽ ബുദ്ധിമുട്ടിയ ഞാൻ പേര് മുരളി നായർ എന്നു ചുരുക്കി. പക്ഷെ കുഴപ്പം അതുകൊണ്ടൊന്നും തീർന്നില്ല. ഞാൻ മുരളിനായർ ആയതിന്റെ തൊട്ടുപുറകെ കേരളത്തിൽ ഒരു മുരളിനായർ പ്രത്യക്ഷപ്പെടുന്നു.

സിനിമാഡയറക്ടർ. എന്തൊക്കെയൊ അവാർഡായി, ഇന്റർവ്യൂ ആയി. മുരളിനായർ ഒരു താരം ആയി. പക്ഷെ ഞാൻ ഈ പേരുമാറ്റിയതിൽപ്പിന്നെ മുരളിനായരേയോ പുള്ളിയുടെ സിനിമയേയോ പറ്റി കേട്ടിട്ടുപോലും ഇല്ല. ആളെവിടെപ്പോയി?

ബ്രൂണൈയിൽ വച്ചാണ് എനിക്ക് "ബിൻതുഗ്ലക്കിന്റെ" ബിൻ എവിടെ നിന്നു വരുന്നു എന്നു മനസ്സിലായത്. കേരളത്തിലെ പത്രക്കാർക്ക് ഇതിപ്പോഴും മനസ്സിലായിട്ടില്ല. സൗദിയിൽ നിന്നും ബിൻ അബ്ദുള്ളയോ മലേഷ്യയിൽ നിന്നും ബിൻ മുഹമ്മദോ കേരളം സന്ദർശിക്കുന്ന വാർത്ത ഇപ്പോഴും ഞാൻ വായിക്കാറുണ്ട്. ആരെങ്കിലും ആരുടെയെങ്കിലും മകനാണെന്നു കാണിക്കാനാണ് ബിൻ ഉപയോഗിക്കുന്നത്. (റോസ്മാൻ ബിൻ അബ്ദുൾ റഹിമാൻ എന്നാൽ അബ്ദുൾ റഹിമാന്റെ മകൻ റോസ്മാൻ എന്നർത്ഥം) ഈ രീതി അറബ് രാജ്യങ്ങളിലും മലേഷ്യ, ബ്രൂണൈ, ഇന്തോനേഷ്യ എന്നിവിടങ്ങളിലും മുസ്ലിങ്ങളുടെ ഇടയിൽ ഉപയോഗിക്കുന്നുണ്ട്. അറബ് രാജ്യങ്ങളിൽ ഒരു പരിധികൂടികടന്ന് അപ്പൂപ്പന്റെ പേരുകൂടി പറയാറുണ്ട്. മുഹമ്മദ് ബിൻ അബ്ദുള്ള ബിൻ അബ്ദുൾ അസീസ് എന്നിങ്ങനെ. അതും പോരാഞ്ഞിട്ട് അവരുടെ ഗോത്രത്തിന്റെ പേര് കൂടി ചേർക്കും. യാസിൻ ബിൻ മുഹമ്മദ് ബിൻ സയദ് അൽഹാർത്തി എന്നതിലെ ഹാർത്തി ഗോത്രത്തിന്റെ പേരാണ്. ഒന്നാം ക്ലാസിൽ മാർക്കു കുറഞ്ഞുപോയപ്പോൾ എന്റെ അനിയൻ ഉണ്ണികൃഷ്ണൻ. ടി.ആർ. അതിന്റെ കാരണമായി പറഞ്ഞത്: "ഞാൻ എന്റെ പേരെഴുതി തീരുമ്പോഴേക്കും മറ്റുള്ളവർ പകുതി ചോദ്യത്തിന് ഉത്തരം എഴുതിക്കാണും" എന്നാണ്. ഗൾഫിലെ ഇന്ത്യൻ സ്കൂളിൽ അശ്വിൻ നായരോടും മീരാകൃഷ്ണയോടും മത്സരിക്കേണ്ടിവരുന്ന സുലൈമാൻ ബിൻ അബ്ദുൾ അസീസ് ബിൻ അബ്ദുൾ റഹിമാൻ അൽ മസ്കറ്റിയുടെ കാര്യം ഒന്നു ഓർത്തു നോക്കു!

ചൈനീസ് പേരുകൾ പൊതുവെ എളുപ്പമാണ്. ചിൻ വാൻ ചോങ്ങ് എന്നോ മറ്റോ വായിൽ കൊള്ളുന്ന പേരുകൾ. പേരുകൾ എല്ലാം വാങ്ങ് എന്നോ കോങ്ങ് എന്നോ ഒക്കെ ഉള്ളതുകൊണ്ട് ചൈനീസ് കുട്ടികൾ ഉണ്ടായിക്കഴിയുമ്പോൾ അവർ ഒരു അമ്പലത്തിൽ പോയി ഒരു മൊന്ത പൂജിച്ച് താഴേക്ക് ഇടുമെന്നും അതു വീഴുമ്പോൾ ആദ്യം കേൾക്കുന്ന മൂന്ന് ശബ്ദങ്ങൾ ആണ് പേരാകുന്നതെന്നും ആരോ പറഞ്ഞത് ഞാൻ സത്യമായി എടുത്തു. പക്ഷെ സത്യം അതല്ല. വളരെ അർത്ഥമുള്ളതാണ് ചൈനീസ് പേരുകൾ. ചൈനയിലെ സർനെയിമുകൾ, അവരുടെ സ്ഥലം, ജോലി, അച്ഛന്റെ പേര്, ഗോത്രം എന്നിങ്ങനെ എന്തിൽ നിന്നും വരാം. ചൈനയിലെ പത്തിൽ

ഒരാൾക്ക് വാംഗ് എന്ന സർനൈെം ആണെന്ന് പറയപ്പെടുന്നു. (ഇംഗ്ല ണ്ടിലെ പകുതി ആളുകൾ ഡേവി ഡ് സ്മിത്തോ നിക്ക് ബ്രൗണോ ആണെന്ന് ഞങ്ങൾ തമാശയായി പറയാറുണ്ട്). ചൈനയിൽ മിഡിൽ നെയിം അത്ര സാധാരണമല്ല. മാ ത്രമല്ല പേര് എഴുതുമ്പോൾ ആദ്യം ഫാമിലിനെയിമും പിന്നെ ഫസ്റ്റ് നെ യിമും. ഉവത് മാവോ സേദോംഗിന്റെ കുടുംബപ്പേര് മാവോ എന്നാണ്. സേദോംഗ് ആയിരിക്കും അദ്ദേഹ ത്തിന്റെ അച്ഛനമ്മമാർ കൊടുത്ത പേര്. ഈയിടെയായി ഇംഗ്ലീഷ് വി ദ്യാഭ്യാസമുള്ള ചൈനക്കാർ അവ രുടെ ചൈനീസ് പേരുകൂടാതെ ഒരു ഇംഗ്ലീഷ് പേരുകൂടി എടുക്കാറുണ്ട്. ജനീവയിൽ എന്റെ റിസർച്ച് അസി സ്റ്റന്റായ ഹിലാരി എന്ന ചൈനീസ് പെൺകുട്ടിയുടെ ചൈനീസ് പേര് ചിംഗ് വേ (Xing Yue) എന്നാണ്.

പേരുകളിൽ എന്നെ ഏറ്റവും കുഴപ്പി ക്കുന്നത് ഫ്രഞ്ച് പേരുകൾ ആണ്. അവിടെ എഴുതുന്നതും വായിക്കു ന്നതും തമ്മിൽ ഒരു ബന്ധവും ഇല്ല. പാവങ്ങൾ എന്ന പ്രസിദ്ധമായ പുസ്തകത്തിലെ ഹീറോ ആയ ജീൻ വാൽ ജീനിനെ ഫ്രഞ്ചുകാർ കേട്ടിട്ടേ ഇല്ല. ഷോൺ വാൽ ഷോൺ എന്നാ ണ് ഇതിന്റെ ഒരു ഏകദേശ പരിഭാഷ. അതുപോലെ ഹാസ്യഹീറോ ആയ ഡോൺ കിക്സോട്ടിനെ അന്വേഷി ച്ച് സ്പെയിനിൽ പോയാൽ നിരാ ശയായിരിക്കും ഫലം. അവിടുത്തെ പ്രയോഗം "ഡോൺ കി ഹോട്ടി" എന്നാണ്. ഇവർക്കെല്ലാം നമ്പൂരി പറഞ്ഞപോലെ പൂച്ച എന്നെഴുതി പൂച്ച എന്നു വായിച്ച് പൂച്ച എന്ന് അർത്ഥമാക്കിക്കൂടെ?

പേരുകളുടെ കഥയിൽ എനിക്ക് ഏ റ്റവും ഇഷ്ടം പഴയ യുഗോസ്ലാവ്യ ക്കാരുടെ (ഇപ്പോൾ പല രാജ്യങ്ങളാ യി തിരിഞ്ഞു) പേരാണ്. അവരുടെ അക്ഷരമാലയിൽ ഉള്ള പല സ്വര ങ്ങളും വ്യഞ്ജനങ്ങളും ഇംഗ്ലീഷിൽ ഇല്ലാത്തതിനാൽ ഇംഗ്ലീഷിൽ അ വരുടെ പേരെഴുതുമ്പോൾ അടു ത്തടുത്ത അക്ഷരങ്ങൾ പരസ്പ രം ബന്ധിച്ചിട്ടുണ്ടാവില്ല. ഉദാഹര ണത്തിന് റജഡാവിച്ച് എന്ന എന്റെ സുഹൃത്ത് RJDVIC എന്നാണ് എഴു തുന്നത്. അങ്ങനെ ഒരു പഴയ യു ഗോസ്ലാവ്യക്കാരൻ ഇംഗ്ലണ്ടിലെ ഒരു ഒഫ്ത്താൽമോളജിസ്റ്റിന്റെ അടുത്ത് കണ്ണ് ടെസ്റ്റ് ചെയ്യാൻ ചെന്നതാ ണ് കഥ. ഒരു കണ്ണടച്ച് ദൂരെ കുറേ അക്ഷരങ്ങൾ കാണിച്ച് അത് വായി ക്കാൻ പറഞ്ഞ കണ്ണുരോഗവിദഗ് ധനോട് യൂഗോസ്ലാവിയക്കാരൻ പ റഞ്ഞുവത്രെ "ഡോക്ടർ, ആ മൂന്നാ മത്തെ ലൈനിലുള്ള ആളെ ഞാൻ ശരിക്ക് അറിയും".

# കുനിച്ചുനിർത്തി ഇടിക്കുന്നവർ



മാത്യു ഹസൻ കുക്ക എന്ന അപൂർവമായ പേര് മലയാളികൾ കേട്ടിരിക്കാൻ ഇടയില്ല. നൈജീരിയയിലെ കടുണ എന്ന ചെറിയ സംസ്ഥാനത്തെ പള്ളി വികാരി ആയിരുന്ന അദ്ദേഹത്തെ 2011 സെപ്തംബറിൽ സൊക്കോട്ടോയിലെ ബിഷപ്പ് ആയി നിയമിച്ചു.

നൈജീരിയയിൽ എല്ലാവരും അറിയുന്ന പേരാണ് അദ്ദേഹത്തിന്റേത്. എന്നാൽ ഇതു അദ്ദേഹത്തിന്റെ മതപരമായ പ്രവർത്തനങ്ങളുടെ പേരിലല്ല. ഉജ്വലനായ വാഗ്മിയും എഴുത്തുകാരനുമായ അദ്ദേഹം നൈജീരിയയിലെ പട്ടാള ഭരണത്തിന്റെ ഭീകരതകൾക്കെതിരെ നിർഭയം വാക്കുകൾകൊണ്ടും പേനകൊണ്ടും പോരാടി. ഈ വിട്ടുവീഴ്ചയില്ലാത്ത എഴുത്തും പ്രസംഗവും പട്ടാള ഭരണകാലത്തെ ഇരുട്ടിൽ നൈജീരിയൻ ജനതക്ക് ആശ്രയവും പ്രതീക്ഷയും നൽകി. പട്ടാളഭരണം അവസാനിച്ച് ജനാധിപത്യം തിരിച്ചുവന്നപ്പോൾ നൈജീരിയയിൽ സ്ഥാപിക്കപ്പെട്ട മനുഷ്യാവകാശലംഘനത്തെപ്പറ്റി യുള്ള അന്വേഷണ കമ്മീഷനിൽ (ഒബുട്ടപാനൽ) അദ്ദേഹം അംഗമായി. പട്ടാളഭരണകാലത്തും ജനാധിപത്യകാലത്തും ഉള്ള അദ്ദേഹത്തിന്റെ മനുഷ്യാവകാശ പോരാട്ടങ്ങളാണ് നൈജീരിയയിൽ അദ്ദേഹത്തിന് പേരും പിന്തുണയും നേടിക്കൊടുത്തത്.

2006 ൽ ഒഗോണിലാന്റ് പ്രദേശത്തെ പരിസ്ഥിതി പ്രശ്നങ്ങളെപ്പറ്റി പഠിക്കാനാണ് ഞാൻ ആദ്യം നൈജീരിയയിൽ പോകുന്നത്. പട്ടാളഭരണത്തിൽ ഏറ്റവും പീഡനങ്ങൾ അനുഭവിച്ച ജനതയാണ് ഒഗോണിലാന്റിലേത്. അവിടെ സമാധാനം പുന:സ്ഥാപിക്കാനും വികസനം തിരിച്ചുകൊണ്ടുവരാനും ഉള്ള ശ്രമങ്ങൾക്ക് നേതൃത്വം നൽകാൻ പ്രസിഡന്റ് ഒബാസാഞ്ചോ ഫാദർ കുക്കയെ മധ്യസ്ഥനായി നിയമിച്ചു. അങ്ങനെയാണ് ഞാൻ അദ്ദേഹത്തെ പരിചയപ്പെടുന്നത്. അദ്ദേഹത്തോടൊപ്പം പല ദിവസങ്ങൾ ചിലവിടാനും അദ്ദേഹത്തിന്റെ അതിവിശാലമായ കർമ്മമണ്ഡലത്തെപ്പറ്റി സംസാരിക്കാനും സാധിച്ചത് എന്റെ ഔദ്യോഗിക ജീവിതത്തിലെ ഏറ്റവും സന്തോഷകരമായ അനുഭവമാണ്.

2011 ആഗസ്തിൽ ഒഗോണിലാന്റ് റിപ്പോർട്ട് പ്രസിഡന്റ് ഗുഡ്‌ലക്ക് ജോനാത്തന് സമർപ്പിക്കാൻ ഞാൻ വീണ്ടും നൈജീരിയൻ തലസ്ഥാനമായ അബൂജയിൽ എത്തി. അവിടുത്തെ യു എൻ ആസ്ഥാനത്ത് വീണ്ടും അദ്ദേഹത്തെ കണ്ടു (കൂട്ടത്തിൽ പറയട്ടെ, ഈ യു.എൻ. ആസ്ഥാനം രണ്ടാഴ്ചയക്കുശേഷം തീവ്രവാദികൾ ബോംബിട്ടു തകർത്തു). അദ്ദേഹം ഒബുട്ട പാനലിലെ അനുഭവങ്ങൾ വിവരിച്ച് 'നീതിക്കു സാക്ഷി' എന്ന പുസ്തകം പുറത്തിറക്കിയിരുന്നു. അതിന്റെ ഒരു കോപ്പി എനിക്ക് സ്നേഹപൂർവ്വം സമ്മാനിച്ചു.

കഴിഞ്ഞ ഒരു മാസമായി ഞാൻ ഈ പുസ്തകം വായിക്കുകയാണ്. സാധാരണ ആയിരം പേജ് വായിക്കാൻ എനിക്ക് മൂന്നു ദിവസം മതി. പക്ഷേ, ഈ പുസ്തകം ഒറ്റയടിക്ക് വായിക്കുക എളുപ്പമല്ല. കോടിക്കണക്കിന് വരുന്ന ഒരു ജനതയെ ഒരു ദശാബ്ദം മുഴുവൻ ഭരണത്തിന്റെ മർദനസംവിധാനങ്ങൾ ഉപയോഗിച്ച് അടിച്ചൊതുക്കിയ കഥ നിർ വികാരമായി വായിച്ചുപോകാൻ പറ്റില്ലല്ലോ.

ഭരണകൂടങ്ങൾ ഭരിക്കപ്പെടുന്നവരുടെ മേൽ മർദനം ഒരു ഉപകരണം ആയി ഉപയോഗിക്കുന്നത് പുതുമയല്ല. ചരിത്രം ഉണ്ടായകാലം മുതൽ മർദനത്തിന്റെ വിവിധ രൂപങ്ങൾ ലോകമെമ്പാടും ഭരണകൂടങ്ങൾ ഉപയോഗിച്ചിട്ടുണ്ട് ഇപ്പോൾ ഉപയോഗിക്കുകയും ചെയ്യുന്നു. നൈജീരിയയിൽ പട്ടാളഭരണകാലത്ത് പലസ്ഥലത്തും മർദനത്തിനു വേണ്ടിയുള്ള അറകൾ (torture chambers) ഉണ്ടായിരുന്നു. പുസ്തക ത്തിൽ ഈ അറകളെപ്പറ്റി, അവിടുത്തെ മർദനമുറകളെപ്പറ്റി, അതു നടപ്പാക്കിയവരെപ്പറ്റിഎല്ലാം മർദനം അനുഭവിച്ചവരുടെ വാക്കുകളിലൂടെ സങ്കടക്കടൽ തീർക്കുന്ന വർണനയുണ്ട്. ഇതുകൂടാതെ പുസ്തകത്തിന്റെ ഒരധ്യായം ലോകപ്പ് മർദനത്തിന്റെതത്വശാസ്ത്രത്തെപ്പറ്റി

പറയാൻ മാറ്റിവെച്ചിരിക്കുന്നു.
പോലീസ് മർദനം മലയാളികൾക്ക് പുത്തരിയോ വാർത്തയോ അല്ലല്ലോ. തൃശൂരുനിന്നും പെരുമ്പാവൂരിലേക്ക് ഒരു കെട്ട് പുകയിലയുമായി വന്ന പോക്കർ മാപ്പിളയെ തിരുവിതാംകൂർ പോലീസ് പിടിച്ച് ഇരുപതു നഖവും ചതച്ചു പുറത്തെടുത്തു എന്ന് അമ്മാവൻ പറഞ്ഞു തന്നിട്ടുണ്ട്. രാജൻ മുതൽ സമ്പത്തുവരെ പല ആളുകളും നമ്മുടെ ലോക്കപ്പിൽ മരിച്ചിട്ടുണ്ട്. കൊന്നില്ലെങ്കിലും അതിക്രൂരമായ പീഡനങ്ങൾ നമ്മുടെ ലോക്കപ്പുകളിലെ രീതിയാണ്.
കുറ്റകൃത്യങ്ങളെപ്പറ്റി ശാസ്ത്രീയമായി പഠിക്കുന്നവരുടെ അഭിപ്രായത്തിൽ മർദനം സത്യം കണ്ടുപിടിക്കാനോ ആളുകളുടെ സ്വഭാവം മാറ്റാനോ ഉള്ള നല്ല ഉപായം അല്ല. അതുകൊണ്ടാണ് വികസിത രാജ്യങ്ങളിൽ പോലീസുകാർ ലോക്കപ്പിൽ പ്രതിയെ ഇട്ട് ഇടിച്ച് കേസ് തെളിയിക്കാത്തത്. 2002ൽ ജർമനിയിലെ കോളിളക്കം സൃഷ്ടിച്ച ഒരു കിഡ്നാപ്പിംഗ് കേസിൽ പ്രതിയെന്നു സംശയിക്കുന്ന ആളെ മർദിക്കും എന്ന് ഭീഷണിപ്പെടുത്തിയ ഓഫീസറുടെ പണിപോയി. ഈ നിയമം എങ്ങാൻ നമ്മുടെ നാട്ടിൽ വന്നാൽ എന്താകും സ്ഥിതി?
2001 ലെ സംഭവങ്ങൾക്കുശേഷം അമേരിക്ക പക്ഷേ ലോക്കപ്പ് മർദനത്തെപ്പറ്റിയുള്ള ചിന്താഗതി അല്പം മാറ്റി. ഒരു ദുരന്തത്തിൽ നിന്നും മറ്റുള്ളവരെ രക്ഷിക്കാൻ സാധിക്കും എന്നു തോന്നുന്ന അവസരങ്ങളിൽ കുറ്റവാളി എന്നു സംശയിക്കുന്നവർക്ക് നേരെ നീണ്ടുനിൽക്കുന്ന ശാരീരിക ബുദ്ധിമുട്ടുകൾ ഉണ്ടാക്കാത്ത മർദ്ദനമുറകൾ പ്രയോഗിക്കാം എന്നായിരുന്നു കുറച്ചുകാലത്തേക്ക് അവിടുത്തെ തത്വശാസ്ത്രം. വെള്ളത്തിൽ മുക്കിക്കൊല്ലാൻ പോകുകയാണെന്ന പ്രതീതി ഉണ്ടാക്കുന്ന 'water boarding' ഇത്തരം ഒരു രീതിയാണ്. ഇതി ലും വീഴാത്ത ആളുകളെ കുനിച്ചു നിർത്തി ഇടിക്കാൻ വലിയ ബുദ്ധിമുട്ടൊന്നും ഇല്ലാത്ത രാജ്യങ്ങളിലേക്ക് കൊടുത്തുവിടുന്ന exraordinary rendition എന്ന രീതിയും ഇടക്കാലത്ത് അമേരിക്കക്കാർ നടപ്പാക്കിയത്രെ. അബുഗാരിബിൽ അവരുടെ പെരുമാറ്റം ലോകം കണ്ടതുമാണല്ലോ.
ലോക്കപ്പ് മർദനം ലോകത്ത് പല ഭാഗങ്ങളിലും ഒരു സ്ഥിരം പരിപാടി ആണ്. ഓരോ കാലത്തും ഓരോ ദേശത്തും അവരുടെ സ്പെഷ്യൽ ആയ മർദനമുറ കാണും. കുനിച്ചുനിർത്തി ഇടിക്കൽ മുതൽ ജനനേന്ദ്രിയത്തിൽ തീപ്പെട്ടിക്കോൽ കയറ്റുന്നതുവരെ ഉള്ള പദ്ധതികൾ കേരളത്തിൽ നടപ്പാക്കിയിട്ടുണ്ടെങ്കിലും കേരളത്തിലെ തനതു രൂപം ഉരുട്ടൽ തന്നെ. അടിയന്തരാവസ്ഥക്കാലത്തോ അതിനു മുമ്പോ

വാങ്ങിയ ഉരുളൻ തടി ഒന്നും കളഞ്ഞിട്ടില്ല എന്നാണല്ലോ ഫോർട്ട് പോലീസ് സ്റ്റേഷനിലെ സംഭവം നമ്മെ ഓർമ്മിപ്പിക്കുന്നത്.

നൈജീരിയയിൽ പല മുറകൾ ഉണ്ടായിരുന്നു എങ്കിലും വ്യത്യസ്തമായി തോന്നിയത് രണ്ടെണ്ണം ആണ്. ഒന്ന്, പ്രതിയെ ടാറിട്ട റോഡിൽ ചെരുപ്പിടാതെ രാവിലെ തൊട്ട് വൈകിട്ട് വരെ നിർത്തുക. ഒന്നോ രണ്ടോ ദിവസം കൊണ്ട് കാൽപാദം ചുട്ടുപൊള്ളി നടക്കാൻ കഴിയാതാകും. രണ്ടാമത്, ഒരു തീപ്പെട്ടിക്കൊള്ളി ഉരച്ച് മൂക്കിനകത്ത് വെക്കുക. എങ്ങനെ ഇരിക്കുമെന്ന് ആലോചിക്കാമല്ലോ.

തായ്‌ലാന്റിലെ മർദനമുറകളെപ്പറ്റി 'നരകത്തിലേക്ക് സ്വാഗതം' എന്ന പുസ്തകത്തിൽ കോളിൻ മാർട്ടിൻ വിവരിച്ചിട്ടുണ്ട്. ബാങ്കോക്ക് ഹിൽട്ടൺ എന്ന ഇരട്ടപ്പേരിൽ അറിയപ്പെടുന്ന ജയിലിലെ തടവുകാരൻ ആയിരുന്നു അദ്ദേഹം. ടെലഫോൺ ഡയറക്ടറി പോലെ വലിയ പുസ്തകം വെച്ച് തലയോട്ടിക്ക് അടിക്കുക എന്നതാണത്രെ അവിടുത്തെ സ്പെഷ്യാലിറ്റി. ഇതിന്റെ പ്രത്യേകത മർദനത്തിന്റെ പാടുകൾ ദേഹത്ത് അവശേഷിക്കുകയേ ഇല്ല എന്നതാണ്. ആളുകൾ ഡയറക്ടറി ഉപയോഗി ക്കാതെ ആയിട്ടും രാജ്യത്ത് ഡയറക്ടറി ഇറക്കുന്നത് ഇതിനുവേണ്ടി യാണെന്ന് പലരും തമാശ പറയാറുണ്ട്.

മധ്യേഷ്യയിൽ ലോക്കപ്പ് മർദ്ദനത്തിനു പേരുകേട്ട സ്ഥലം ആയിരുന്നു ഈജിപ്ത്. ജനനേന്ദ്രിയങ്ങളിൽ ഇലക്ട്രിക് ഷോക്ക് അടിപ്പിക്കുക എന്നതായിരുന്നു ഇവിടുത്തെ സ്പെഷ്യൽ ഐറ്റം. അമേരിക്കക്കാർക്ക് മെരുക്കി എടുക്കേണ്ട കുറ്റവാളികളെ അയച്ചു കൊടുക്കുന്ന ഒരു സ്ഥലമായിരുന്നു ഇതെന്നും പറയപ്പെടുന്നു. ജനാധിപത്യം വരുന്നതോടെ കുറച്ചെങ്കിലും മാറ്റം വരുമെന്ന് വിശ്വസിക്കാം. നമ്മുടെ അനുഭവത്തിന്റെ വെളിച്ചത്തിൽ ആ വിശ്വാസ ത്തിനു വലിയ ന്യായീകരണം ഒന്നും ഇല്ലെങ്കിലും.

ലോക്കപ്പ് മർദനത്തെ മൂന്നാംമുറ എന്നാണ് പറയുന്നത്. എന്താണ് ഒന്നാമത്തെയും രണ്ടാമത്തെയും മുറ എന്ന് ഞാൻ പലപ്പോഴും ആലോചിക്കാറുണ്ട്. മൂന്നാംമുറ അവസാനിപ്പിക്കും എന്ന് ഞാൻ ഓർമ്മവെച്ച കാലം മുതൽ കേൾക്കുന്നു. എന്നിട്ടും എന്താണ് അതിന് സാധിക്കാത്തത്?

ഈ ചോദ്യത്തിനുള്ള ഉത്തരവും ഫാദർ കുക്കയുടെ പുസ്തകത്തിൽ ഉണ്ട്. പട്ടാളഭരണമൊക്കെ കഴിഞ്ഞ് കമ്മീഷനും അന്വേഷണവും ആയപ്പോൾ ഇടിവീരൻമാരായ പോലീസുകാർ എല്ലാം 'ഞങ്ങൾ ഞങ്ങളുടെ ഓഫീസർമാർ പറഞ്ഞതേ ചെയ്തുള്ളു' എന്നും ഓഫീസർമാർ 'ഞാൻ അവരോട് പി

ടിക്കാനേ പറഞ്ഞുള്ളൂ, ഇടിക്കാൻ പറഞ്ഞില്ല' എന്നും പറഞ്ഞ് പരസ്പരം പഴിചാരി. ഇതും ലോകത്തെമ്പാടും കാലാകാലമായി നടക്കുന്ന പരിപാടി ആണല്ലോ. ഇതിനെപ്പറ്റി ആധികാരികമായ അഭിപ്രായം ഒരിക്കൽ നൈജീരിയയുടെ പട്ടാളഭരണ മേധാവിയും പക്ഷേ 90 കളിലെ പട്ടാളഭരണത്തിൻ കീഴിൽ പീഡനം അനുഭവിച്ച വ്യക്തിയുമായ പ്രസിഡന്റ് ഒബാസാഞ്ചോ തന്നെ കമ്മീഷനോട് പറഞ്ഞു:

"ഉയർന്ന ഓഫീസർമാർ സാധാരണ തടവുകാരെ മർദിക്കാറില്ല. പക്ഷേ മർദനം നടക്കാനുള്ള സാഹചര്യവും മർദനം നടക്കുന്ന അന്തരീക്ഷവും സൃഷ്ടിക്കുന്നതിന് അവരാണ് ഉത്തരവാദികൾ. ഉയർന്ന ഉദ്യോഗസ്ഥൻമാർക്ക് മർദനത്തോട് അനുഭാവമില്ലെങ്കിൽ ഒരു തടവുകാരന്റെയും ദേഹത്ത് കൈവെക്കാൻ സാദാ പോലീസുകാരോ പട്ടാളക്കാരോ ധൈര്യപ്പെടില്ല."

എന്റെ വ്യക്തിപരമായ വിശ്വാസം പക്ഷേ പ്രശ്നം ഇതിലും ആഴത്തിൽ ഉള്ളതാണ് എന്നാണ്. മർദനം എന്നത് ഒരു ശിക്ഷാമുറയോ തിരുത്തൽ രീതിയോ ആയി ഒരു സമൂഹം എന്ന നിലയിൽ നാം ഇപ്പോഴും വിശ്വസിക്കുന്നു. അതുകൊണ്ടാണ് തെറ്റുചെയ്യുന്ന കുട്ടികളെ വീട്ടിലും സ്കൂളിലും ഒക്കെ നാം അടിക്കുന്നത്. അതുകൊണ്ടാണ് ഒരു കള്ളനെയോ സ്ത്രീപീഡനക്കാരനെയോ പൊതുജനമധ്യത്തിൽ കിട്ടിയാൽ നാം ഒന്നു 'പെരുമാറുന്നത്.'

അതുപോലെ ലോക്കപ്പിൽ ആളുകളെ കൊല്ലുന്നതിനെ പിന്തുണക്കുന്നില്ലെങ്കിലും കുറ്റവാളികൾക്ക് പോലീസിന്റെ കയ്യിൽ നിന്നും ശിക്ഷ കിട്ടുന്നത് അന്യായമായി നാം കരുതുന്നില്ല. കുറ്റവാളികൾ പലപ്പോഴും കോടതികളിൽ ശിക്ഷിക്കപ്പെടാത്തതും ഇതിനൊരു കാരണം ആണ്.

കുറ്റവാളികളെ ലോക്കപ്പിൽ കുനിച്ചു നിർത്തി ഇടിക്കുകയോ അതിലപ്പുറം മറ്റ് മർദനമുറകൾ പ്രയോഗിക്കുകയോ ചെയ്യുന്നവർ ചന്ദ്രനിൽ നിന്നും വന്നവരല്ല എന്ന പ്രസ്താവനയോടെയാണ് ബിഷപ്പ് കുക്ക അധ്യായം അവസാനിപ്പിക്കുന്നത്. കുറ്റം തെളിയിക്കാനോ കുറ്റവാളികളെ തിരുത്താനോ മർദനം ഉപകരിക്കുമെന്നതിന് ശാസ്ത്രീയമായ ഒരു അടിത്തറയും ഇല്ലാതിരിക്കെ ഇതു തുടരുന്നത് ഒരു സമൂഹം എന്ന നിലയിൽ നമ്മുടെ പരാജയമാണ്. ഇതിനുള്ള പ്രതിവിധി സമൂഹത്തിലെ എല്ലാ തലത്തിലും എല്ലാ സാഹചര്യത്തിലും ആളുകളെ അടിച്ചൊതുക്കുന്ന രീതി അവസാനിപ്പിക്കലാണ്. വീടുകളിൽനിന്നും സ്കൂളുകളിൽനിന്നും പൊതുസ്ഥലങ്ങളിൽനിന്നും ശാരീരികപീഡനം വഴിമാറുമ്പോൾ അത്തരമൊരു സമൂഹത്തിൽ നിലനിൽക്കുന്ന പോലീസ് സ്റ്റേഷനിലും മൂന്നാംമുറ ഇല്ലാതാകും.

# സംസ്കാരത്തിന്റെ അളവുകോൽ

സ്വിറ്റ്സർലാന്റുപോലെ ടൂറിസത്തിനു പേരുകേട്ട ഒരു രാജ്യത്ത് ജീവിക്കുന്നതിന്റെ ഒരു പ്രധാന ഗുണം ബന്ധുക്കളും കൂട്ടുകാരും എല്ലാം അവധിക്കാലം ചെലവഴിക്കാൻ വരും എന്നതാണ്. ഞാൻ നാലുവർഷം ബ്രൂണൈയിൽ ആയിരുന്ന കാലത്ത് ബാബുവും കുടുംബവും മാത്രമാണ് അവിടെ എത്തിയത്. സ്വിറ്റ്സർലന്റിൽ ആകട്ടെ ഒരു വർഷംതന്നെ നാലോ അതിൽ കൂടുതലോ കൂട്ടുകാരും കുടുംബങ്ങളും വരും. അതെനിക്ക് സന്തോഷം ഉള്ള പണിയാണ്.

ഈ വർഷം സമ്മറിലും പതിവുപോലെ പല സുഹൃത്തുക്കളും കുടുംബവും വന്നു. അവസാനത്തെ ടീം മോഹൻലാലിന്റേതായിരുന്നു. കാര്യം ഞങ്ങൾ ഒരുമിച്ച് പഠിച്ചതാണെങ്കിലും അവരവരുടെ കർമ്മമണ്ഡലങ്ങളിൽ വ്യാപൃതനായതിനുശേഷം വല്ലപ്പോഴുമുള്ള ഫോൺവിളിയും ദുബായിലോ മറ്റോ വച്ചുള്ള ഒരു ഡിന്നറും അല്ലാതെ കൂടുതൽ സമയം ഒരുമിച്ചു പങ്കിടാൻ കഴിയാറില്ല. അതുകൊണ്ടുതന്നെ ഒരാഴ്ചത്തേക്ക് സ്വിറ്റ്സർലാന്റിൽ വരാമെന്ന് ലാൽ വിളിച്ചുപറഞ്ഞപ്പോൾ എനിക്ക് സന്തോഷമായി.





“എടാ നിനക്ക് എവിടെയെങ്കിലും പ്രത്യേകമായി പോണോ?” ഞാൻ ചോദിച്ചു. സ്വിറ്റ്സർലാന്റിന്റെ ഒരു കുഴപ്പം പാരീസിലെ ഈഫൽ ടവറോ റോമിലെ കൊളോസിയമോ പോലെ ഒരു ലാന്റ്മാർക്ക് ഇവിടെ ഇല്ല എന്നതാണ്. സ്വിസ് എല്ലാം മനോഹരം. അതുകൊണ്ടാവാം പ്രത്യേകിച്ച് ഒന്നും ഉണ്ടാക്കാൻ ഇവർ മിനക്കെടാത്തത്.

“എടാ, എനിക്ക് ഈ തവണ പാരിസിൽ പോകണം. അവിടെനിന്ന് എത്ര ദൂരം ഉണ്ട്.”

“ഈസി, ജനീവയിൽനിന്ന് അഞ്ഞൂറോ അറുനൂറോ കിലോമീറ്റർ കാണും. പക്ഷേ, ലോകത്തിലെ പേരുകേട്ട ട്രെയിനുകളിൽ ഒന്നായ ടിജിവി മൂന്നുമണിക്കൂറിനകം നമ്മെ പാരിസിൽ എത്തിക്കും.”

(അതിവേഗതയിൽ പോകുന്ന ട്രെയിനുകൾ എന്റെ ഹരവും മോഹവും ആണ്. ഫ്രാൻസിലെ ടിജിവിയോ ജപ്പാനിലെ ബുള്ളറ്റ് ട്രെയിനോ പോലെ ഒന്ന് ഇന്ത്യയിൽ ഉണ്ടെങ്കിൽ രാവിലെ ആലുവയിൽനിന്നു കേറിയാൽ വൈകിട്ട് ഡൽഹിയിൽ എത്തും. ആലോചിച്ചു നോക്കൂ).

“എടാ, കോളേജിൽ നമ്മൾ പഠിച്ചില്ലേ, ഒരു മീറ്ററിന്റെ അളവുകോൽ അവിടെ ഒരു മ്യൂസിയത്തിൽ ആണെന്ന്. എനിക്ക് അവിടെ ഒന്നു പോണം.”

ശരിയാണ്, ഞാനും ഓർത്തു. ഒരു മീറ്റർ നീളം എന്നത് എത്രയാണെന്നതിന്റെ അടിസ്ഥാനമായ അളവുകോൽ പാരീസിൽ ഉണ്ട്.

ഓരോ വർഷവും സുഹൃത്തുക്കളെയുംകൊണ്ട് ഞാൻ പലവട്ടം പാരീസിൽ പോയിട്ടുണ്ട്. അവർക്കെല്ലാം ഈഫൽടവറും മൊണാലിസ മ്യൂസിയവും ഒക്കെ മതിയായതുകൊണ്ട് ഈ മീറ്ററിന്റെ മ്യൂസിയം കാണാനുള്ള അവസരം

എനിക്കും ഉണ്ടായിട്ടില്ല. അതെനിക്കും താൽപര്യമായി.

പാരീസിലെ സെപ്രയിലെ അളവുകളുടെയും തൂക്കങ്ങളുടെയും അന്താരാഷ്ട്ര ഓഫീസിലാണ് ഈ അളവുകോൽ വച്ചിരിക്കുന്നത്. ഫ്രാൻസുകാർ 1790ൽ ആണ് ഒരു മീറ്റർ എന്നത് എന്താണെന്ന് നിർവചിച്ചത്. ഭൂമധ്യരേഖയിൽ നിന്നും ഉത്തരധ്രുവംവരെ പാരിസ് വഴികടന്നുപോകുന്ന രേഖാംശത്തിന്റെ ഒരു കോടിയിൽ ഒന്നു ദൂരത്തെയാണ് അവർ ഒരു മീറ്ററായി സ്വീകരിച്ചത്. ഇത് പ്ലാറ്റിനവും പല്ലേഡിയവും കൂട്ടി ഉണ്ടാക്കിയ ഒരു ലോഹദണ്ഡിൽ അടയാളപ്പെടുത്തി പാരിസിൽ സൂക്ഷിച്ചു. ഇവിടെ നിന്നും അളന്നെടുത്താകണം തിരുവനന്തപുരത്തെ അളവുകളും തൂക്കങ്ങളും ഓഫീസിലെ മീറ്റർ ഉണ്ടാക്കിയത്.

മീറ്ററിന്റെ നീളം പാരീസിൽ പോയി അളന്നെടുക്കുന്ന സമ്പ്രദായം 1960ൽ നിർത്തലാക്കി. കിപ്റ്റോണിന്റെ വേവ്ലെംഗ്തിനെ ആസ്പദമാക്കി ആയി പിന്നത്തെ മീറ്റർ. 1983ൽ ഇത് പ്രകാശം ഒരു സെക്കന്റിൽ സഞ്ചരിക്കുന്ന ദൂരത്തിന്റെ 1/299,792,458 ആയി തീരുമാനിച്ചു. ഇതൊക്കെയായിട്ടും പാരീസുകാർ ആ അളവുകോൽ വെറുതെവിട്ടില്ല. ഇപ്പോഴും അതവിടെ സൂക്ഷിച്ചിട്ടുണ്ട്.

മിസ്റ്റർ ഗൂഗിളിനോടു ചോദിച്ച് ഈ കാര്യമൊക്കെ മനസ്സിലാക്കിയപ്പോൾ എനിക്ക് മനസ്സിൽ ഒരു ആഗ്രഹം തോന്നി. നമുക്ക് കേരള സംസ്കാരത്തിനും ഒരു അളവുകോൽ ഇതുപോലെ ഉണ്ടാക്കി തൃശൂരിൽ സൂക്ഷിക്കണം. തൃശൂരാണല്ലോ കേരളത്തിന്റെ സാംസ്കാരിക തലസ്ഥാനം. കലാമണ്ഡലത്തിലോ സാഹിത്യ അക്കാദമിയിലോ സൂക്ഷിക്കാം.

“അതിനു സംസ്കാരത്തിന് അളവുകോലുണ്ടോ?”

“ഉണ്ടാകണമല്ലോ, അതുകൊണ്ടാണല്ലോ നമ്മുടെ സാംസ്കാരികനായകൻമാർ നമ്മളുടെ സാംസ്കാരിക പാരമ്പര്യം ഇല്ലാതാവുന്നുവെന്നും എന്തെങ്കിലും പ്രവൃത്തിയോ കലാരൂപമോ നമ്മുടെ സംസ്കാരത്തിന് ചേർന്നതല്ല എന്നുമൊക്കെ പറയുന്നത്. ഉദാഹരണത്തിന് സിനിമാറ്റിക് ഡാൻസ് എടു



ക്കാം. ഇത് കേരള സംസ്കാരത്തിനു ചേർന്നതല്ല എന്നതാണ് പൊതുഅഭിപ്രായം. അതുകൊണ്ട് അമ്പലപ്പറമ്പുകളിലും ആരാധനാലയങ്ങളിലെ ഉൽസവങ്ങളിലും ഇതിനു വിലക്കാണ്. അടുത്ത ഇടയ്ക്ക് സ്കൂളിലും ഇതു വിലക്കി എന്നു ഞാൻ പത്രത്തിൽ വായിച്ചു.
അപ്പോൾ നമ്മുടെ സംസ്കാരം അളക്കുന്ന എന്തോ ഒന്ന് ആരുടെയൊക്കെയോ കൈയിൽ ഉണ്ട്. പക്ഷേ, അതെന്താണെന്നോ അതുവച്ച് അളന്നപ്പോൾ സിനിമാറ്റിക് ഡാൻസ് എവിടെയാണ് കുറഞ്ഞുപോയതെന്നോ ഒരു നായകനും പറഞ്ഞുതന്നില്ല. അതുകൊണ്ടാണ് ഈ സംസ്കാരത്തിന്റെ അളവുകോൽ പൊതുദർശനത്തിനു വയ്ക്കണം എന്ന എന്റെ ആഗ്രഹം. അപ്പോൾ നമ്മൾ ഇപ്പോൾ മീറ്ററിനു ചെയ്യുന്ന പോലെ അതിന്റെ ഡ്യൂപ്ലിക്കേറ്റ് തുണിയിലോ മരത്തിലോ ഇരുമ്പിലോ ഉണ്ടാക്കി നമുക്ക് ഏവർക്കും അളന്നു നോക്കാമല്ലോ. എന്തെങ്കിലും പ്രവൃത്തിയോ കലാരൂപമോ നമ്മുടെ സംസ്കാരത്തിനു ചേർന്നതാണോ എന്ന് തീരുമാനിക്കാൻ നാം സാംസ്കാരിക നായകൻമാരുടെ അഭിപ്രായം നോക്കിയിരിക്കുന്നത് അണ്ടർവെയറിനു തുണി അളന്നെടുക്കാൻ അതുമായി പാരീസിൽ പോകുന്ന പോലെയാണ്.

നമ്മുടെ സംസ്കാരം, സംസ്കാരത്തനിമ എന്നൊക്കെ പറയാൻ എളുപ്പവും കേൾക്കാൻ സുഖവും ആണെങ്കിലും വിശദീകരിക്കാൻ എളുപ്പമല്ല. എന്താണ് നമ്മുടെ സാംസ്കാരികത്തനിമ? ഭാഷയും സംസ്കാരങ്ങളും രൂപപ്പെട്ട കാലത്തെ സംസ്കാരമോ, അതോ മലയാളം മറ്റു ഭാഷകളിൽനിന്നും വേർപെട്ട് സ്വരൂപം പ്രാപിച്ചകാലത്തെയോ, അതോ കഴിഞ്ഞ നൂറ്റാണ്ടിലെയോ, അതോ മറ്റേതെങ്കിലും സമയത്തെയോ?
പഴമയിൽനിന്ന് എന്ത് നമ്മൾ നമ്മോടു ചേർത്തുവയ്ക്കുന്നതെന്തോ അതാണ് നമ്മുടെ സംസ്കാരം എന്നാണ് എന്റെ സുഹൃത്തും തത്വചിന്തകനുമായ കോണർ സ്കിഹാൻ പറഞ്ഞുതന്നിട്ടുള്ളത്. ഒരു പരിധിവരെ പഴമയിൽനിന്നും എന്തിനെ നമ്മൾ തിരസ്കരിക്കുന്നുവോ അതും നമ്മുടെ സംസ്കാരത്തിന്റെ പ്രതിഫലനം ആണ്. പഴയകാലത്തെ ചുട്ടുവച്ച സാംസ്കാരിക ഇഷ്ടികകൾ എല്ലാം വിവേചനബുദ്ധി ഉപയോഗിക്കാതെ തലയിലേറ്റി മുമ്പോട്ട് ഒരു കൂലിപ്പട്ടാളം പോലെ മാർച്ച് ചെയ്യാൻ നമ്മെ നിർബന്ധിക്കുന്ന സേനാനായകരെപ്പോലെയാകരുത് നമ്മുടെ സാംസ്കാരിക നേതൃത്വം. മറിച്ച് തിളച്ചുമറിയുന്ന സംസ്കാരത്തിന്റെ കുട്ടളത്തിൽനിന്നും (cultural melting pot)- നല്ലത് എടുത്ത് ആവശ്യത്തിനുള്ള രൂപം നൽകി മുമ്പോട്ടു കൊണ്ടുപോകുന്നവർ ആണ് യഥാർത്ഥ സാംസ്കാരിക നായകൻമാർ.




# വാർധയിലെ ദോശ

റെയിൽവേ പ്ലാറ്റ്ഫോമിലെ ഭക്ഷണവിൽപ്പന നിരോധിച്ചതു കൊണ്ട് രണ്ടായിരം ആളുകൾ കേരളത്തിൽ മാത്രം വഴിയാധാരമായി എന്ന് അടുത്തിടെ പത്രത്തിൽ വായിച്ചു. ഇതു കച്ചവടക്കാരുടെ മാത്രം കാര്യമാണ്. ഈ രണ്ടായിരം പേരും കച്ചവടം നിർത്തിയാൽ ഇവരെ ആശ്രയിച്ച് യാത്രചെയ്യുന്ന എത്ര ആളുകൾ ബുദ്ധിമുട്ടുമെന്ന് റിപ്പോർട്ട് പറഞ്ഞില്ല.

ഇന്ത്യൻ റെയിൽവേയിൽ 1986 മുതൽ 1995 വരെ സ്ഥിരം സഞ്ചാരി ആയിരുന്നു ഞാൻ. തെക്കും വടക്കും കിഴക്കും പടിഞ്ഞാറും എല്ലാം ഞാൻ പലവട്ടം യാത്രചെയ്തിട്ടുണ്ട്. മീറ്റർഗേജ് മുതൽ മെട്രോ വരെ ഉള്ള റെയി ൽ സംവിധാനത്തിലും ഓർഡിന

റി മുതൽ രാജധാനി വരെയുള്ള ട്രെയിനുകളിലും റിസർവേഷൻ ഇല്ലാത്ത സെക്കൻഡ് ക്ലാസ് തൊട്ട് ഒന്നാംക്ലാസ് എസി വരെ എല്ലാ ക്ലാസിലും. ഇന്ത്യൻ റെയിൽവേയിലെ യാത്രകളെപ്പറ്റി എനിക്ക് അനവധി ഓർമ്മകൾ ഉണ്ട്. ഈ കുറിപ്പ് ഭക്ഷണത്തെപ്പറ്റി മാത്രം.

ഇന്ത്യൻ റെയിൽവേ യാത്രയിൽ കിട്ടുന്ന ഭക്ഷണത്തെ ഞാൻ മൂന്നായി തരംതിരിക്കും.

1. ട്രെയിനിനകത്ത് കൊണ്ടുവന്ന് തരുന്ന ഭക്ഷണം.

2. റെയിൽവേ പ്ലാറ്റ്ഫോമിൽ കിട്ടുന്നത്.

3. പ്ലാറ്റ്ഫോമിനു പുറത്ത് സ്റ്റേഷനടുത്ത് കിട്ടുന്ന ഭക്ഷണം.

ഇതിൽ ഒന്നാമത്തേത് ആണ് ഏറ്റവും ബോറ്. ഭക്ഷണത്തിന്റെ കാര്യത്തിൽ അതീവ വൈവിധ്യങ്ങൾ ഉള്ള നാടാണ് ഇന്ത്യ എന്ന് നമ്മുടെ ട്രെയിനിൽ യാത്രചെയ്ത് ട്രെയിനിനകത്തുമാത്രം ഭക്ഷണം കഴിക്കുന്ന ആർക്കും മനസ്സിലാവില്ല. കാര്യം വടക്കേ ഇന്ത്യയിലെ ചപ്പാത്തിയോ പൂരിയോ തെക്കേ ഇന്ത്യയിലെ സാമ്പാറോ ഹൈദരാബാദിലെ ബിരിയാണിയോ ഒക്കെ ഇന്ത്യൻ ട്രെയിനുകളിൽ എവിടെയും കിട്ടുന്നുണ്ടെങ്കിലും അതിന്റെ ഏറ്റവും മോശമായ, സ്വാദുകുറഞ്ഞ, എരിയും പുളിയും ഇല്ലാത്ത രൂപം ആയിരിക്കും ഇത്. എന്തുകൊണ്ടാണ് ഇത് സംഭവിക്കുന്നത് എന്ന് ഞാൻ പലപ്പോഴും ആലോചിക്കാറുണ്ട്. ട്രെയിനിനകത്തെ ഭക്ഷണം പാകംചെയ്യുന്നത് "സ്ഥിരം ജോലിക്കാർ' ആയതുകൊണ്ടാണോ? അതോ ട്രെയിനിനകത്ത് ഭക്ഷണത്തിന് റെയിൽവേ വല്ല റേറ്റും വച്ചതുകൊണ്ടാണോ അതോ യാത്രക്കാർ ഒരുതരം ജയിലിലിട്ടവരെപ്പോലെയുള്ള ഉപഭോക്താക്കൾ (captive clientele) ആയതുകൊണ്ടാണോ? ആർക്കറിയാം. ഏതാണെങ്കിലും ഇന്ത്യൻ റെയിൽവേയിലെ ഒരു ഊണുകഴിച്ചിട്ട് എന്തു നല്ല സ്വാദ്,'എത്ര നന്നായി എന്നു ഞാൻ എന്റെ ആയുസ്സിൽ പറഞ്ഞിട്ടില്ല.

കൂട്ടത്തിൽ പറയട്ടെ കാൺപൂരിൽനിന്നും ഡൽഹിയിലേക്കു പോകുന്ന രാജധാനി എക്സ്പ്രസിൽ ഭക്ഷണം ഫ്രീ ആണ്. തണുപ്പുകാലത്ത് അതിൽ കിട്ടുന്ന ടൊമാറ്റോ സൂപ്പ് ആണ് എന്റെ അഭിപ്രായത്തിൽ ഇന്ത്യൻ റെയിൽവേയിലെ ഏറ്റവും നല്ല ഭക്ഷണം. രണ്ടാമത് ചെന്നൈയിൽനിന്നും മൈസൂർക്ക് പോകുന്ന വൃന്ദാവൻ എക്സ്പ്രസിലെ വട. ഇതിനു കാശുകൊടുക്കണം. പക്ഷേ നഷ്ടം തോന്നില്ല.

ഭക്ഷണത്തിന്റെ രുചി എന്തായാലും കാറ്ററിംഗ് സർവീസ് ഉള്ള ട്രെയിനുകളിൽ നിന്നും ഭക്ഷണം കഴിച്ച് എന്റെ വയറു കേടായിട്ടില്ല. നന്ദി.

പ്ലാറ്റ്ഫോമിലെ ഭക്ഷണശാലകളുടെ കാര്യം പക്ഷേ, അങ്ങനെയല്ല. കാൺപൂർപോലെ 24 മണിക്കൂറും വണ്ടികൾ വന്നു പോകുന്ന പ്ലാറ്റ്ഫോമിൽ പൂരിയുണ്ടാക്കുന്ന ആളുടെ ചട്ടിയിലെ എണ്ണ എല്ലാകാലത്തും തിളച്ചുകൊണ്ടേയിരിക്കും, പൂരികൾ ഉണ്ടായിക്കൊണ്ടും. ട്രെയിൻ' പ്ലാറ്റ് ഫോമിൽ വരുമ്പോൾ തീയൊന്നു കൂട്ടി കുറച്ച് പൂരി അതിലിട്ട് കോരിയെടുക്കും. പക്ഷേ, വിൽക്കുന്നത് ഭൂരിഭാഗവും പുറത്തു കോരി തികച്ചും വ്യത്തിഹീനമായി വച്ചിരിക്കുന്ന പൂരിയും സബ്ജിയും ഒക്കെ ആണ്. എന്നെങ്കിലുമൊരിക്കൽ, ആഴ്ചയിലോ മാസത്തിലോ, എന്തിന് വർഷത്തിൽ ഒരിക്കൽ എങ്കിലുമോ ആ എണ്ണ ഒന്നു മാറ്റി പുതിയത് ഒഴിക്കാറുണ്ടോ? ആ പാത്രം ഒന്നു കഴുകാറുണ്ടോ? ആർക്കറിയാം. പാത്രത്തിൽ എണ്ണ കുറയുമ്പോൾ കുറച്ച് ഒഴിക്കുന്നു. അങ്ങനെ തുടർന്നുകൊണ്ടേയിരിക്കും. ഗാന്ധിജി ഭാരത ദർശനത്തിനു പോയിരുന്ന കാലത്തും ഈ ചട്ടിയും പൂരിയും അവിടെ ഉണ്ടായിരുന്നോ എന്നു ഞാൻ പലപ്പോഴും ആലോചിക്കാറുണ്ട്. ഗത്യന്തരമില്ലാതെ പ്ലാറ്റ്ഫോമിലെ ഭക്ഷണം കഴിച്ച് വയർ കേടായ അവസരങ്ങൾ അനവധിയാണ്.



ഇന്ത്യയിലെ എല്ലാ സംസ്ഥാനങ്ങളും ഭക്ഷണ വൈവിധ്യം കൊണ്ട് സമ്പന്നമാണെങ്കിലും എനിക്ക് ഏറ്റവും ഇഷ്ടം തമിഴ് വിഭവങ്ങളാണ്. തമിഴ്നാട്ടിലെ ഒരു ശരാശരി കടയിൽ കിട്ടുന്ന ദോശക്കും ചമ്മന്തിക്കും എന്താണ് ടേസ്റ്റ്. വിലയും തീരെ കുറവ്. പക്ഷേ, തമിഴ്നാട്ടിലെ റെയിൽവേ പ്ലാറ്റ്ഫോമിൽ കിട്ടുന്ന വടയ്ക്ക് ഒരു സ്വാദുമില്ല. ഇതെന്താണ്?

ട്രെയിനിന് അകത്തും പ്ലാറ്റ്ഫോമിലും ഭക്ഷണം ഫ്ളോപ്പ് ആണെങ്കിലും റെയിൽവേസ്റ്റേഷനുകൾക്ക് തൊട്ടുപുറത്ത് ഏറ്റവും സ്വാദിഷ്ടമായ ഭക്ഷണം ഉള്ള ചില സ്ഥലങ്ങൾ ഉണ്ട്. നമുക്ക് മുൻകൂട്ടി അറിയണം എന്ന് മാത്രം. അൽപം റിസ്ക് എടുക്കുകയും വേണം (സ്റ്റേഷനു പുറത്തു പോയിഭക്ഷണം വാങ്ങിവരാൻ). ഈ സ്ഥലങ്ങളെപ്പറ്റിയുള്ള വിവരവും ഓരോ സ്ഥലത്തും വണ്ടി എത്ര നിർത്തും എന്നും സ്ഥിരം യാത്രക്കാർക്ക് അറിയാം.

എന്റെ ഓർമ്മയിൽ വരുന്നത് മൂന്നു സ്ഥലങ്ങളാണ്. ഒന്നാമതായി ഝാൻസിക്കും കാൺപൂരിനും ഇടയ്ക്കുള്ള ഒറായി എന്ന സ്റ്റേഷൻ. ഇവിടെ സ്റ്റേഷനു പുറത്ത് ഗുലാബ് ജാമൂൻ വിൽക്കുന്ന ഒരു വല്യപ്പൻ ഉണ്ട്. ഒരു ഇലക്കുമ്പിളിൽ ആണ് ഗുലാബ് ജാമൂൻ തരുന്നത്. ഒരു ഗുലാബ് ജാമൂൻ ഒരു വലിയ ഓറഞ്ചിന്റെ അത്രയും വരും. ഒരു കുമ്പിളിൽ ഒന്നേ കാണൂ. പക്ഷേ, ഇതിന്റെ അകവും പുറവും ഒരുപോലെ വെന്തതായിരിക്കും. തട്ടുകട തൊട്ട് ഫൈവ്സ്റ്റാർ ഹോട്ടൽവരെയും നോർത്ത് ഇന്ത്യതൊട്ട് കേരളം വരെയും പല സ്ഥലത്തും ഞാൻ ഗുലാബ് ജാമൂൻ കഴിച്ചിട്ടുണ്ടെങ്കിലും ഇതിനോട് മൽസരിക്കാൻപോലും ശേഷിയുള്ള ഒന്നു ഞാൻ കണ്ടിട്ടില്ല. ഗുൽബർഗ സ്റ്റേഷനുപുറത്തെ ഫ്രൈഡ് ചിക്കൻ, ലക്നോ സ്റ്റേഷനു പുറത്തെ സർദാർജി കടയിലെ ചിക്കൻ കാലിമിർച്ച് എന്നിവയാണ് മറ്റുദാഹരണങ്ങൾ. ഇവയൊക്കെ ഇപ്പോൾ ഉണ്ടോ ആവോ?

റെയിൽവേ ഭക്ഷണത്തെപ്പറ്റിയുള്ള ഏന്റെ ഏറ്റവും വലിയ ഓർമ്മ വാർധാ പ്ലാറ്റ്ഫോമിലെ ദോശയുടേതാണ്. കൊച്ചിൻ ഗരഖ്പൂർ എക്സ്പ്രസ് വണ്ടിയിൽ കൊച്ചിയിൽനിന്നും കാൺപൂർക്ക് യാത്രചെയ്യുന്നത് ഒരു അനുഭവം തന്നെയാണ്. ആഴ്ചയിൽ ഒരിക്കൽ മാത്രം ഉണ്ടായിരുന്ന ഈ ട്രെയിനിൽ കാറ്ററിംഗ് ഇല്ല. ആഴ്ചയിൽ ഒരിക്കൽ ആയതിനാൽ ഒരു സ്റ്റേഷനിലെ കച്ചവടക്കാരും ഇത് പ്രതീക്ഷിക്കുന്നില്ല. അതും പോരാഞ്ഞ് ചുരുങ്ങിയത് നാലു മണിക്കൂർ വൈകിയേ ഈ ട്രെയിൻ പോകാറുള്ളൂ.

ആദ്യത്തെ 24 മണിക്കൂറിനുള്ള ഭക്ഷണം ഞങ്ങൾ വീട്ടിൽനിന്നോ കേരളത്തിൽനിന്നോ എടുക്കാറാണ് പതിവ്. പിറ്റേന്ന് രാവിലെ വിജയവാഡ എത്തുമ്പോൾ എന്തെങ്കിലും കിട്ടും. പിന്നത്തെ പ്രതീക്ഷ വാറംഗലോ വാർധയോ ആണ്. അങ്ങനെ ഒരു ദിവസം വൈകിട്ട് അഞ്ച് മണിക്ക് വിശന്ന് പൊരിഞ്ഞ് ഞാൻ വാർധയിൽ എത്തി. ട്രെയിൻ നിർത്തിയ ഉടൻ ഭക്ഷണത്തിന് ഓട്ടമായി. ഓട്ടം അവസാനിച്ചത് ഒരു ദോശക്കടക്കാരന്റെ മുമ്പിലാണ്. രണ്ടു തട്ടുദോശപോലെ ഉള്ള

ചെറിയ ദോശയും വെള്ളം പോലെയുള്ള കപ്പലണ്ടി ചമ്മന്തിയും ഒരു വലിയ ഇലയിൽ വച്ചുതരും. പത്തു രൂപ. അതിനും പക്ഷേ പിടിവലിയാണ്.

പൊക്കവും പരിചയവും ഉള്ളതുകൊണ്ട് എനിക്ക് ദോശ കിട്ടി. ട്രെയിനിൽ വെള്ളം നിറക്കുന്നതുകൊണ്ട് ഞാൻ തിരക്കിൽ നിന്നും മാറി ഭക്ഷണം കഴിക്കാൻ തുടങ്ങി. എന്റെ അടുത്തേക്ക് ഒരു പട്ടി വന്നു. എന്നെപ്പോലെ അതും വിശന്നു പൊരിയുകയാണെന്ന് മുഖം കണ്ടാൽ തോന്നും. എന്നാലും സഹാനുഭൂതി കാണിക്കാൻ പറ്റിയ അവസരം അല്ലാത്തതിനാൽ ഞാൻ ദോശ കഴിക്കാൻ തുടങ്ങി. ഞാൻ ആദ്യം പറഞ്ഞപോലെ സ്വാതന്ത്ര്യസമരകാലത്തോ മറ്റോ ആയിരിക്കണം ആ മാവുണ്ടാക്കിയത്. എന്നാ പുളി. ഉപയോഗിച്ചിരിക്കുന്ന എണ്ണയും അതുപോലെ. ചട്നി വാസ്തവത്തിൽ കാണാനില്ല. ദോശയാണെങ്കിൽ ശരിക്കു വെന്തിട്ടും ഇല്ല. എങ്കിലും ഒരു ദോശ ഞാൻ കഴിച്ചു. വയറ്റിലെ കാളൽ ഒന്നടങ്ങിയപ്പോൾ കൈയിലിരിക്കുന്ന ഭക്ഷണം കഴിക്കാൻ പറ്റാത്തതാണെന്ന് എനിക്ക് മനസ്സിലായി. ഞാൻ ബാക്കിയുണ്ടായിരുന്ന ഒരു ദോശ എന്നെ നോക്കിനിന്ന പട്ടിക്ക് ഇട്ടുകൊടുത്തു.

ആവേശത്തോടെ ഓടിവന്ന പട്ടി പക്ഷേ, ആ ദോശ മണത്തുനോക്കിയിട്ട് ഒന്നു കടിക്കുക പോലും ചെയ്യാതെ നടന്നുപോയി. “ഈ സാറൊക്കെ നല്ല ഭക്ഷണം ഒന്നും കണ്ടിട്ടില്ലേ” എന്ന് ആ പട്ടി ആത്മഗതം ചെയ്തപോലെ എനിക്ക് തോന്നി.



വെങ്ങോലയുടെ മണ്ണിൽ നടക്കുന്ന വികസനം ഒന്നും വെങ്ങോലയിലല്ല നടക്കുന്നത് എന്നത് വെങ്ങോലക്കാർ അല്ലാത്തവർക്ക് ഒരു വിരോധാഭാസം ആയി തോന്നാം. വെങ്ങോല കുന്നത്തുനാട്ടിലെ ഒരു ഗ്രാമം ആണ്. ഞങ്ങളുടെ നാട്ടിലെ കുന്നെല്ലാം ഇടിച്ചുകൊണ്ടുപോയി. ആ മണ്ണിലാണ് നെടുമ്പാശ്ശേരി വിമാനത്താവളവും വല്ലാർപാടം ടെർമിനലും ഒക്കെ വരുന്നത്. സീപോർട്ട്-എയർപോർട്ട് റോഡിനും കണ്ടെയ്നർ ടെർമിനൽ റോഡിനും എല്ലാം ഞങ്ങളുടെ മണ്ണുവേണം. പക്ഷേ, ഇതൊന്നുംതന്നെ വെങ്ങോലയുടെ നാല് അയലത്തുപോലും വരുന്നും ഇല്ല.

ഇങ്ങനെ മറ്റുള്ള സ്ഥലങ്ങളുടെ ഉന്നതിക്കും വളർച്ചയ്ക്കും വേണ്ടി സ്വയം താഴ്ന്നുകൊടുക്കുന്ന ഒരു ഗ്രാമത്തിൽ കുറെ കുളങ്ങൾ ഉണ്ടാകുന്നത് അസ്വാഭാവികം അല്ലല്ലോ. എന്റെ വീട്ടിന്റെ ഒരു 500 മീറ്റർ ചുറ്റളവിനുള്ളിൽ തെക്കേകുളം, പാറക്കുളം, മണ്ണാറച്ചിറ, താമരച്ചിറ എന്നിങ്ങനെ നാലു പൊതുകുളങ്ങളും അതുകൂടാതെ ജലസേചനത്തിന് ഉണ്ടാക്കിയ സ്വകാര്യ കുളങ്ങൾ വേറെയും ഉണ്ട്.

ഈ കുളങ്ങളിലും അതിനെ തമ്മിൽ ബന്ധിപ്പിക്കുന്ന തോടുകളിലും ചൂണ്ടയിടുക എന്നത് എന്റേയും എന്റെ സമപ്രായക്കാരായ കസിൻസിന്റേയും പ്രധാന വിനോദം ആയിരുന്നു. വരാലും മൂഴിയും തൊട്ട് വട്ടോനും ചില്ലൻകൂരിയും വരെ എത്രയെത്ര മീനുകൾ.

വെങ്ങോലയിൽ നിന്നും പോയതിൽ പിന്നെ ഈ മീൻ പിടുത്ത പരിപാടി നടക്കാറില്ല. എന്നാലും മീനിലോ മീൻപിടുത്തത്തിലോ ഉള്ള താൽപര്യം ഒട്ടും കുറഞ്ഞും ഇല്ല. അങ്ങനെയാണ് ജനീവയിൽ ഓഫീസ് മാനേജർ ആയിരുന്ന ഡേവിഡ് മെഡോസുമായി മീൻപിടുത്തത്തെപ്പറ്റി സംസാരം ഉണ്ടായത്.

"എനിക്ക് ഫ്രാൻസിലെ തടാകത്തിൽ മീൻപിടിക്കാൻ ഉള്ള പെർമിറ്റ് ഉണ്ട്" ഡേവിഡ് പറഞ്ഞു.

"അതിന് ചൂണ്ടയിടാൻ പെർമിറ്റ് വേണോ?" എന്റെ അജ്ഞത.

ഏതാണെങ്കിലും എനിക്ക് ചൂണ്ടയിടാൻ ഇഷ്ടമാണെന്ന് ഞാൻ പുള്ളിയോട് പറഞ്ഞു. അടുത്ത തവണ പോകുമ്പോൾ വിളിക്കാം എന്ന് പുള്ളി വാക്കും തന്നു.

"ഈ ഞായറാഴ്ച പത്തുമണിക്ക് ത്വാറിയിൽ തടാകത്തിനടുത്തു കാണാം. ഞാൻ ഒരു സ്പെയർ ചൂണ്ട കൊണ്ടുവരാം" ഡേവിഡ് പറഞ്ഞു. എനിക്ക് ആകെ ഉൽസാഹമായി.

ഞായറാഴ്ച പത്തുമണിക്ക് ഞാൻ ത്വാറിയിൽ ഹാജർ. ഡേവിഡും റെഡി. രണ്ടു ചൂണ്ട. അനവധി കൊളുത്തുകൾ, ചൂണ്ടയിൽ ഇടാനുള്ള പലതരം ഇര (bait), ഒരു കസേര, കുത്തിനിർത്തുന്ന കുട, ഒരു കേസ് ബിയർ, ക്യാമറ, പിന്നെ ഒരു ചെറിയ പെട്ടി ഇത്രയും ആയിട്ടാണ് ഡേവിഡിന്റെ വരവ്. മീൻ പിടിച്ചിടാൻ ഐസ് ബോക്സ് എന്നാൽ കണ്ടതും ഇല്ല.

ചൂണ്ടപ്പനയുടെ തണ്ടു വെട്ടി അതിൽ പ്ലാസ്റ്റിക് നൂലും ചൂണ്ടയും ഇട്ട് മണ്ണിരയെ കുരുക്കി നടത്തുന്ന നാടൻ പ്രയോഗത്തേക്കാൾ വളരെ 'സോഫിസ്റ്റിക്കേറ്റഡ്'ആണ് ഫ്രാൻസിലെ ചൂണ്ടയിടൽ.

ഇര ചൂണ്ടയിൽ ഇട്ട് അത് ദൂരേക്ക് നീട്ടി എറിഞ്ഞ് ചൂണ്ട നിലത്തു കുത്തിവച്ച് ഡേവിഡ് ബിയർ പൊട്ടിച്ചു. ചൂണ്ടയിലേക്ക് നോക്കുന്നേയില്ല. ആശാന്റെ പ്രധാന ഉദ്ദേശം ബിയർ കുടി ആണോ എന്ന് എനിക്ക് സംശയം വന്നു.

ഞാനാണെങ്കിൽ ഈ ചൂണ്ട ആദ്യമായിട്ടാണ് കാണുന്നത്. അത് നീട്ടി എറിയാനും ഒക്കെ പഠിക്കുകയാണ് ആദ്യത്തെ കടമ്പ. ഞാൻ അതിന്റെ തിരക്കിലാണ്.

അടുത്തുള്ളവർക്കൊക്കെ മീൻ കിട്ടുന്നുണ്ട്. വെങ്ങോലയിൽ കിട്ടുന്നതിനേക്കാൾ നല്ല വലിപ്പം ഉള്ളതാണ്. ഭാഗ്യം ഉണ്ടെങ്കിൽ ഇന്ന് വൈകുന്നേരം ഫ്രഷ് മീനിന്റെ കറി ആണെന്ന് ഞാൻ മന





സ്സിൽ കണ്ടു.
ഒരു മണിക്കൂർ എങ്കിലും കഴിഞ്ഞുകാണും ഡേവിഡ് ചാടി എണീറ്റു. പുള്ളിയുടെ ചൂണ്ടയിൽ എന്തോ കുരുങ്ങിയിട്ടുണ്ട്. ഇങ്ങനെ കുരുങ്ങുന്ന മീനിനെ സാവധാനം വലിച്ച് കേറ്റുന്നത് ഒരു പ്രത്യേക കഴിവാണ്. അതിനുതന്നെ അഞ്ച് പത്ത് മിനിറ്റ് എടുക്കും. അവസാനം മീനിനെ കണ്ടുതുടങ്ങി. രണ്ടുമൂന്നു കിലോ വരുന്ന ഒരുഗ്രൻ സാധനം.
"ഇതൊരു കാർപ്പ് ആണ്". ഡേവിഡിനു സന്തോഷം.
വെള്ളത്തിൽനിന്നും മീനിനെ കോരി കരയ്ക്കിടുന്നതിന് പ്രത്യേക ഉപകരണം ഉണ്ട്. ഞാൻ ചൂണ്ടയിൽ പിടിച്ചു. ഡേവിഡ് മീനിനെ കോരി എടുത്തു.
മീനിനെ നിലത്തു വീഴിക്കാതെ കിടത്താനും ഉണ്ടൊരു സംവിധാനം. കുട്ടികളെ കുളിപ്പിക്കുന്ന ഷീറ്റുപോലെ ഒന്ന്. ഡേവിഡ് അതെടുത്ത് വിരിച്ച് മീനിനെ അതിന്റെ മുകളിൽ കിടത്തി.
വെങ്ങോലയിൽ ആണെങ്കിൽ അടുത്ത സ്റ്റെപ്പ് അരിവാളോ കല്ലോ വച്ച് തലയ്ക്ക് ഒരു ഇടി വച്ചുകൊടുക്കുകയാണ്. അല്ലെങ്കിൽ ചൂണ്ട ഊരുമ്പോൾ മീൻ ചാടി തിരിച്ച് കുളത്തിൽ പോകും.
ഈ മീൻ അത്ര കിടന്നു പിടയ്ക്കുന്നില്ല എന്ന് എനിക്ക് തോന്നി. യൂറോപ്പിലെ അല്ലെ. അച്ചടക്കം മീനിനും കാണുമായിരിക്കും.
ഷീറ്റിൽ മീനിനെ കിടത്തി ഡേവിഡ് ശ്രദ്ധാപൂർവം ചൂണ്ട കൊളുത്ത് ഊരി എടുത്തു.
"ആ ടേപ്പ് ഒന്നെടുക്കു മുരളി"
ഞാൻ ടേപ്പ് എടുത്ത് അളന്നു. പിന്നെ മീനെ താഴെവച്ച് ഒരു ബുക്ക് എടുത്തു. ചൂണ്ടക്കാരന്റെ ലോഗ് ബുക്ക് എന്ന് അതിൽ എഴുതിയിട്ടുണ്ട്. അതിൽ മീനിന്റെ ജാതിയും നീളവും രേഖപ്പെടുത്തി.
"ആ സ്പ്രിംഗ് ബാലൻസ് ഒന്നെടുക്കൂ" ഡേവിഡിന്റെ കൽപന വീണ്ടും. ഞാൻ ത്രാസ് എടുത്തു.

നിലത്തു വിരിച്ചിരിക്കുന്ന ഷീറ്റിൽ മീനിനെ മടക്കി പൊക്കിയെടുത്തു. ആ ഷീറ്റിൽ ത്രാസിൽ ഇടാനുള്ള രണ്ട് ദ്വാരങ്ങൾ ഉണ്ട്. ഈ സായിപ്പൻമാർ എല്ലാം പ്ലാൻഡ് ആണ്. ഡേവിഡ് മീനിന്റെ തൂക്കവും എടുത്തു. പിന്നെ അത് നോട്ട്ബുക്കിൽ രേഖപ്പെടുത്തി.

"എന്റെ ഒരു ഫോട്ടോ ഈ മീനിന്റെ കൂടെ എടുക്കാമോ മുരളി." അടുത്ത ആവശ്യം ആയി. ഡേവിഡ് മീനിനെ രണ്ടു കൈകൊണ്ടും ഉയർത്തി നെഞ്ചോടു ചേർത്തു. ഞാൻ ഫോട്ടോയും എടുത്തു.

ഇതിനുശേഷം ആണ് എന്നെ ഞെട്ടിച്ച ആ സംഭവം നടക്കുന്നത്.

ഡേവിഡ് മീനിനെ മുഖത്തേക്കുയർത്തി ഒരു ഉമ്മവച്ചു. ഈ സായിപ്പൻമാർക്ക് ഉമ്മവയ്ക്കൽ ഒരു ഹോബി ആണെന്നു തോന്നുന്നു, വഴിയെപോകുന്ന ആളുകളെതൊട്ട് പട്ടികളെവരെ അവർ ഉമ്മവയ്ക്കും. ഉമ്മവച്ചതും ഡേവിഡ് മീനിനെ തിരിച്ച് വെള്ളത്തിലേക്കിട്ടു.

മീൻ ചാടി പോയതാണെന്നാണ് ഞാൻ ആദ്യം കരുതിയത്.

"അത് ചാടിപ്പോയി" ഞാൻ പറഞ്ഞു.

"ചാടിയതല്ല, ഞാൻ ഇട്ടതാണ്" ഡേവിഡ്.

'you should be joking' എനിക്ക് ഇത് കളിയാണോ കാര്യമാണോ എന്നു പിടികിട്ടിയിട്ടില്ല.

"പിന്നെന്താ ഞാൻ ഈ മീനിനെ വീട്ടിൽ കൊണ്ടുപോകും എന്നു കരുതിയോ?" ഡേവിഡിന് എന്നേക്കാളും അത്ഭുതം.

"പിന്നല്ലാതെ ഞാൻ മീൻപിടിക്കാൻ പോയാൽ കിട്ടുന്നതൊക്കെ ചട്ടിയിൽ ആക്കും"

ഇവൻമാർക്കൊക്കെ എന്തിന്റെ കേടാണെന്നു വിചാരിച്ച് ഞാൻ സ്ഥലംവിട്ടു.

കഴിഞ്ഞ വർഷം ആഗസ്തിൽ ആണെന്നു തോന്നുന്നു. ഞാൻ ജനീവയിൽനിന്നും ലണ്ടനിലേക്ക് പോവുകയാണ്. വിമാനത്തിൽ ഇംഗ്ലണ്ടിലെ ഏതോ ടാബ്ലോയ്ഡ്. അതിൽ ഒരു വാർത്ത ഇതായിരുന്നു.





"Two tone found dead'

ഇംഗ്ലണ്ടിലെ ഏറ്റവും വലുതും പേരുകേട്ടതും ആയ ഒരു ശുദ്ധജല മത്സ്യം ആയിരുന്നു ടു ടോൺ. കാർപ്പ് വിഭാഗത്തിൽപെട്ട ഈ മീനിന് ഏതാണ്ട് നാൽപത് വയസ്സ് പ്രായവും മുപ്പത് കിലോ തൂക്കവും ഉണ്ടായിരുന്നു.

ഈ ഡേവിഡിനെ പോലെയുള്ള വട്ടൻമാർ പല പ്രാവശ്യം പിടിച്ചു ഫോട്ടോ എടുത്തും അളന്നും ഉമ്മവച്ചും വിട്ടതിനാൽ ഈ മീനിന് ഇംഗ്ലണ്ടിൽ ആകെ പ്രശസ്തി ആയി. നൂറുകണക്കിനാളുകൾ പുള്ളിയെ പിടിക്കാൻ ബിയറും കുടിച്ച് കോണിംഗ് ബ്രൂക്ക് തടാകത്തിനു ചുറ്റും കറങ്ങിനടന്നു. ടു ടോൺ ആകട്ടെ കൊല്ലത്തിൽ ഒന്നോ രണ്ടോ തവണ മാത്രം പിടികൊടുത്ത് ഇക്കാലമത്രയും ഇവരെ പിന്നെയും വട്ടാക്കി. ടു ടോണിനെ പിടിക്കാൻ പതിനഞ്ചു വർഷം വരെ ശ്രമിച്ചവരും സ്വന്തം ഭാര്യയെ അവഗണിച്ച് ടു ടോണിനെ പിടിക്കാൻ പോയതിനാൽ വിവാഹബന്ധം വേർപെട്ടു പോയവരും അനവധി ആയിരുന്നു. അതുകൊണ്ട് കല്യാണം കലക്കി' (marriage breaker) എന്ന ഇരട്ടപ്പേരും ഈ മീനിനുണ്ടായിരുന്നു.

ടു ടോണിന്റെ മരണം പക്ഷേ, സായിപ്പിന്റെ ഫിഷിംഗ് പ്രോട്ടോക്കോൾ അറിയാത്ത വെങ്ങോലക്കാരന്റെ കൈകൊണ്ടായിരുന്നില്ല. വാർധക്യസഹജമായ അസുഖങ്ങൾമൂലം അപ്പൂപ്പൻ ഒരു ദിവസം തടാകത്തിൽ പൊങ്ങിക്കിടന്നു. ഇംഗ്ലണ്ടിലെ ചൂണ്ടക്കാരുടെ സമൂഹത്തിന് ഇതൊരു നടുക്കുന്ന വാർത്ത ആയിരുന്നു. ബിബിസി ഉൾപ്പെടെ എല്ലാ മാധ്യമങ്ങളും ഈ വാർത്ത അർഹിക്കുന്ന പ്രാധാന്യത്തോടെ കൊടുക്കുകയും ചെയ്തു. ഭാര്യമാർക്കെങ്കിലും സന്തോഷമായിക്കാണണം.

ടു ടോണിനോടുള്ള ആദരസൂചകമായി സ്കൂളുകൾക്ക് അവധി കൊടുത്തോ എന്ന് ബിബിസി പറഞ്ഞില്ല. കൊടുത്തിരിക്കാൻ വഴിയില്ല. ഈ സ്കൂളിന് അവധി കൊടുക്കുന്ന കലാപരിപാ

ടി ഒരു കേരള സ്പെഷ്യൽ ആണ്.
ഏതാണെങ്കിലും ടു ടോണിനുവേണ്ടി നാട്ടുകാർ ഒരു പ്രാർത്ഥന ഒക്കെ നടത്തി ആചാരപൂർവം കുഴിച്ചിട്ടു. അതിന്റെ മുകളിൽ ഒരു ഫലകവും വച്ചു.
അന്നു രാത്രി ഞാൻ ഒരു സ്വപ്നം കണ്ടു. കോർണിക്ക് തടാകത്തിന്റെ അടിഭാഗത്ത് ടു ടോണും 'ഭാര്യയും കുട്ടികളും ബ്രേക്ക്ഫാസ്റ്റ് കഴിക്കാൻ റെഡിയാകുന്നു.
അച്ഛൻ എന്തിലോ കടിച്ചതേയുള്ളൂ, ദാ പോകുന്നു മേപ്പോട്ട്. പിള്ളേരുടെ കൂട്ടക്കരച്ചിൽ.
"അയ്യോ അച്ഛാ പോകല്ലേ"
പിള്ളേരുടെ അമ്മ അവരെ ശാസിക്കുന്നു. നിങ്ങൾ അവിടെയിരുന്ന് ഭക്ഷണം കഴിക്കൂ പിള്ളേരേ, അങ്ങേരിപ്പോ ഒരു ഫോട്ടോ ഒക്കെ എടുത്തിട്ട് വരും."
പറഞ്ഞതുപോലെ കുറച്ചുകഴിഞ്ഞപ്പോൾ അച്ഛൻ സ്ഥലത്ത് റെഡി.
"തൂക്കം എങ്ങനെയുണ്ട്?" ഭാര്യയുടെ ചോദ്യം.
"കഴിഞ്ഞ പ്രാവശ്യത്തേക്കാൾ രണ്ടു കിലോ കൂടി" ടു ടോണിന്റെ ഉത്തരം.
"ഉം! കിട്ടുന്നതെല്ലാം വാരിവലിച്ച് തിന്ന് ഒരു വ്യായാമവുമില്ലാതെ നടന്നിട്ടാ, തടിനോക്കണം."
ഭാര്യയുടെ ശാസന.
ടു ടോൺ അതുനോക്കാതെ പിള്ളേരുടെകൂടെ കളിക്കാൻ പോയി.
താമരച്ചിറയിൽ ചൂണ്ടയിടുന്ന മുരളിയുടെ ചൂണ്ടയിൽ കോർത്ത് മുകളിലേക്കുവരുന്ന പേരില്ലാത്ത വരാലുകൾ ഫോട്ടോയും എടുത്ത് ചെക്കപ്പും കഴിഞ്ഞ് പിള്ളേരുടെ അടുത്തേക്ക് തിരിച്ചു പോകാറില്ലല്ലോ എന്നോർത്ത് എനിക്ക് സങ്കടം വന്നു.
അങ്ങനെയാണ് ഞാൻ ഒരു വെജിറ്റേറിയൻ ആയത്.

